



# അഭേദ ദർശനം

അഥവാ

## ദിവ്യസൂക്തങ്ങൾ

(Malayalam)

ABHEDA DARSANAM

(Divya Sookthangal)

Prose

*By* **Mahaprabhu Abhedananda Swamigal**

Ist Edition July 1970

Copies 500



Publishers:

Abhedasramam
Sri Balakrishnaswami Devaswom Trust
Publicity Department,
Fort, Trivandrum.

Printed at:
**Jawahar Printers, Chalai**

---



# ശ്രീ ഗുരുദേവ ശരണം മമ.

പൂജനീയം മഹാഭാഗം, അഭേദാനന്ദവിഗ്രഹം
സർവ്വത്ര ഹൃദയാനന്ദം, ഗുരുദേവം നമാമ്യഹം 1

ക്ഷിപ്രപ്രസാദനിരതം, അസ്ഥഃദ്ദശതഃപോനിധിം
പരമോദാരകേദാരം, ഗുരുദേവം നമാമ്യഹം 2

നാമമന്ത്രഭിഷഗ്ശ്രേഷ്ഠം, ഭാരതേ കർമ്മയോഗിനം
ദിവ്യസംഗീതസമ്പൂർണ്ണം, ഗുരുദേവം നമാമ്യഹം 3

സാക്ഷാത് ശ്രീശങ്കരാര്യസ്യ, ശ്രീചൈതന്യ-
മഹാപ്രഭോഃ
അവതാരം ഭുവി ഖ്യാതം, ഗുരുദേവം നമാമ്യഹം 4

സർവ്വദാ സ്മിതവക്ത്രാബ്ജം, സർവ്വദാ സൌമ്യ-
ഭാഷിണം
സർവ്വഭൂതഹൃദാനന്ദം, ഗുരുദേവം നമാമ്യഹം 5

നാമനീതകൃഷ്ണഭാവം, നാദബ്രഹ്മസുലാളിതം
നവപുഷ്പസമത്രാപം, ഗുരുദേവം നമാമ്യഹം 6

മുകുന്ദഹൃദയാനന്ദം, ഇന്ദുശീതളഭാഷിതം
മഹാമന്ത്രജപാനന്ദം ഗുരുദേവം നമാമ്യഹം 7

അപ്രമേയഗുണാകാരം, അഭേദാനന്ദസാഗരം
അഖണ്ഡസച്ചിദാനന്ദം ഗുരുദേവം നമാമ്യഹം 8

ഗുർവ്വഷ്ടകമിദം പുണ്യം സദാ ശുഭകരം സതാം
ഭക്ത്യാ കൃതം മയാ തത്ര, **ഗുരുദേവഃ പ്രസീദതു!**

ശ്രീ ഗുരുചരണാരവിന്ദ പരമാണവേ നമഃ



# ॐ

# ദിവ്യശ്രീ സ്വാമി അഭേദാനന്ദ മഹാപ്രഭു



"പ്രത്യർപ്പിതോ മേ ഭവതാനുകമ്പിനാ
ഭൃത്യായ വിജ്ഞാനമയപ്രദീപഃ
ഹിത്വാ കൃതജ്ഞസ്തവ പാദമൂലം
കോഽന്യൽ സമീയാച്ഛരണം തദീയം"



ഓം നമോ നാരായണായ

ഷിർടി
1-12-1959

പ്രിയപ്പെട്ട അമ്മയ്ക്കു്:-

പ്രേമനിധിയായ അമ്മയുടെ കരുണാരസം പൊഴിയുന്ന എഴുത്തുകൾ—അതെ! പ്രേമാശ്രുക്കളാൽ പരിപൂതമാക്കപ്പെട്ട ആ രണ്ടെഴുത്തുകളും വായിച്ച് അഭേദൻ ആനന്ദഭരിതനായി കോൾമയിർക്കൊണ്ടു ...... യാത്രാവിവരങ്ങളെല്ലാം ആശ്രമത്തിൽ നിന്നും അറിയിക്കുന്നുണ്ടായിരുന്നുവല്ലൊ. കൽക്കട്ടായിൽ നിന്നും സുഹൃത്തുക്കളോടു് യാത്ര പറഞ്ഞു് വ്യാഴാഴ്ച പുറപ്പെട്ടു. മൂന്നു ദിവസത്തിന്നു മുൻപ് ഇവിടെ ഷിർടിയിൽ വന്നു ചേർന്നു. ഇന്നു് ഇവിടെനിന്നും വജ്രേശ്വരി, ബോംബെ മുതലായ സ്ഥലങ്ങളിലേക്കും അവിടെനിന്നും ഹൈദരാബാദ്, മദ്രാസ് മുതലായ സ്ഥലങ്ങളിലേക്കും പോകുന്നതാണു്. അവിടെയെല്ലാം അല്പദിവസങ്ങൾ താമസിച്ചിട്ടു് ഉദ്ദേശം ഒന്നരമാസത്തിന്നുള്ളിൽ തിരുവനന്തപുരത്തു് ചെന്നു ചേരാമെന്നു് വിചാരിക്കുന്നു. അമ്മേ! നാം പ്രോഗ്രാം തയ്യാറാക്കുമെങ്കിലും അവന്റെ നിശ്ചയമേ നടക്കുകയുള്ളൂവെന്നു് നമുക്കു് നല്ല നിശ്ചയമുണ്ടു്.

എന്നാലും തയ്യാറാക്കുന്നതിൽ ആലസ്യം കാണിക്കാറില്ല. മനുഷ്യോചിതമായ പരിപാടികളാണെങ്കിൽ, നമ്മുടെ ചിന്തയും അവന്റെ നിശ്ചയവും ഒന്നുതന്നെ ആയിരിക്കും. എന്നാൽ നാം മനുഷ്യത്വത്തിൽ നിന്നും മൃഗീയതയിലേക്ക് പ്രയാണം ചെയ്യുമ്പോഴാണ്——അവനെ കൈവെടിയുമ്പോഴാണ്——അല്ലെങ്കിൽ, അവൻ കൈവെടിയുമ്പോഴാണ്, "അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേത്"——ആയിപ്പോകുന്നത്. നാം അവനിൽ പററിച്ചേർന്നു നില്ക്കുമ്പോഴാം, നമ്മുടെ വിചാരവും അവന്റെ നിശ്ചയവും ഒന്നായിത്തീരുന്നു. അഥവാ, നമ്മുടെ ചിന്താശീലമാകുന്ന സാധന, അവന്റെ നിശ്ചയമാകുന്ന സാദ്ധ്യത്തിൽ ചെന്നു് പര്യവസാനിക്കുന്നു. അവനെപ്പററിയല്ലാതെ മറെറാന്നിനെപ്പററിയും ചിന്തിക്കാനില്ലാത്തതുകൊണ്ടു്, ആ ചിന്താശക്തി പൂർണ്ണരൂപം പ്രാപിക്കുന്നു. ഞാനും എന്റേതും, അവനും അവന്റേതുമായി മാറുന്നു. അവനെ ലോകത്തിന്റെയെല്ലാം ഉടമയായി കാണുന്നു. ചരങ്ങളായിട്ടും അചരങ്ങളായിട്ടും വേഷം കെട്ടി അവൻതന്നെയാണ് ലോകമാകുന്ന (തോന്നലാകുന്ന) നാടകമാടുന്നതെന്നു് നാം ഗീതാ ഭാഗവതം മുതലായ ഗ്രന്ഥങ്ങളിൽനിന്നും മഹാത്മാക്കളിൽനിന്നും പഠിച്ചിട്ടുണ്ടു്. പക്ഷെ ആ കടക്കൺനോട്ടം ലഭിക്കാതെ, "ഞാൻ" വന്നു ശല്യപ്പെടുത്തുന്നതുകൊണ്ടു്, ഉടനെ മറന്നിട്ടു് "രാമരാജ്യ"ത്തിന്നു പകരം "എന്റെ" രാജ്യഭാരം നടത്തിത്തുടങ്ങുന്നു.

കൃപാസമുദ്രത്തിൽ മുങ്ങിമുങ്ങി മുക്കിളിയിട്ടു് നീന്തിക്കളിക്കുന്ന ഭാഗ്യവതിയായ അമ്മേ! ഭവതിയുടെ ശരീരയാത്ര സുലഭമാണു്. ജീവിതയാത്ര സുഗമമാണു്. നാം അങ്ങോട്ടു് നോക്കുന്നതുപോലെ അവൻ ഇങ്ങോട്ടും നോക്കുന്നതാണു് "കൃപ". അതു് അമ്മയ്ക്കു് ലഭിച്ചിട്ടുണ്ടു്. കൃപ, സമുദ്രമാണു്—അക്കരയും ഇക്കരയും എല്ലാം ഒരുപോലെ തന്നെ. ഇഷ്ടംപോലെ നീന്തിക്കളിക്കാം. നിത്യാനന്ദം അനുഭവിക്കാം. മുങ്ങിപ്പോയാൽ പിടിച്ചു കയററാൻ വേണ്ടി ആ കടക്കൺനോട്ടം എപ്പോഴുമുണ്ടു്. സംസാരസമുദ്രത്തിലാണെങ്കിലെ വിഷമമുള്ളു. സംസാരത്തിന്റെ ഭീകരത കൊണ്ടാണു് അതു് മഹാസമുദ്രമെന്നു കവികൾ പറയുന്നതു്. അതിനു വിശാലതയൊന്നുമില്ല. ചേറുനിറഞ്ഞ കുഴിയാണു്. അഴുക്കും ദുർഗ്ഗന്ധവും നിറഞ്ഞ ജലമാണു്. കാഴ്ച്ചയിൽ കൊള്ളാമെന്നു് തോന്നുമെങ്കിലും, അകപ്പെട്ടുപോയാൽ തീൎന്നു—ജന്മങ്ങളും......ജന്മജന്മാന്തരങ്ങളും ......എന്നാൽ ശരണം, ശരണമെന്നു് കണ്ണുനീരൊഴുക്കി, വാവിട്ടുനിലവിളിക്കുന്നവരെ പിടിച്ചു കയററാൻ സാക്ഷാൽ ഭക്തവത്സലൻ, എന്റെ ഹൃദയനാഥൻ, പ്രാണനാഥൻ കാത്തുനില്ക്കുകയാണു്. നമ്മെ അവൻ കൈവെടിഞ്ഞിട്ടില്ല. അതു തന്നെയല്ലേ അമ്മേ! അമ്മയുടെ എഴുത്തിലെ ആ "കാരുണ്യം!" കരുണാപീയൂഷം അവൻ പകൎന്നു തരുന്നു, നമ്മുടെ ഹൃദയമാകുന്ന പാത്രത്തിൽ! ആഹാ! എന്തൊരാനന്ദം!! ഹൃദയം പരസ്പരം പകൎന്നു്, അതു് സേവിക്കുമ്പോഴുള്ള ലഹരി

യാണമ്മേ! പ്രേമോന്മാദം!!! അമ്മയുടെ എഴുത്തിലെ ആ വരികൾ അഭേദനെ വല്ലാതെ പ്രേമോന്മത്തനാക്കി:–

"കണ്ണന്റെ പുണ്യനാമ വർണ്ണങ്ങൾ, കർണ്ണത്തി
ലെന്നു കേൾക്കും ഞാൻ......
കണ്ണീരിൽ മുങ്ങി ശുദ്ധയായ് നാമം തന്നെത്താ
നെന്നു പാടും ഞാൻ"—

ഹൃദയ വീണയിൽ നിന്നും ഉതിർന്നു ചിതറിയ ആ പൊൻവരികൾ അഭേദന്റെ കാതുകളിൽ മുഴങ്ങികൊണ്ടിരിക്കുന്നു! രോമാഞ്ചകഞ്ചുകം അണിയിച്ചിരിക്കുന്നു. ഓംംംംം............

അവിടെ എല്ലാ സുഹൃത്തുക്കൾക്കും അഭേദന്റെ ഹൃദയം നിറഞ്ഞുള്ള പ്രണാമങ്ങൾ. ഓംംംം............

പ്രേമക്കണ്ണുനീരിൽ കുഴച്ചെടുത്ത വെൺപുഞ്ചിരി "പാർസൽ" സങ്കല്പ വിമാനത്തിൽ കയററി അയക്കുന്നു. അതു് ഈ എഴുത്തു് വന്നുചേരുന്നതിന്നു മുൻപു് ഉടനെ വരുന്നതാണ്. ഉള്ളടക്കം കേടുവരാതെ ജാഗ്രതയായി പൊട്ടിക്കണം. വളരെ സൂക്ഷിച്ചു് ശ്രദ്ധിച്ചു് എടുക്കണം. എല്ലാപേക്കും പങ്കിട്ടു കൊടുത്തു് ചുമ്മാ ചിരിക്കണം! ചിരിക്കണം!! ചിരിക്കണം!!! പ്രിയപ്പെട്ട അമ്മേ! ചിരി ജീവിതത്തിൽ വലിയ ആശ്വാസമാണ്. നിങ്ങളുടെയെല്ലാം ഹൃദയപൂർവ്വമുള്ള "ചിരിഭിക്ഷ"യ്ക്കു വേണ്ടി അഭേദൻ കൈക്കുമ്പിളും നീട്ടി നില്ക്കുന്നു. ഭവതി ഭിക്ഷാം ദേഹി!!!

പ്രേമം! സുഖം! ശാന്തി!

സ്വന്തം അഭേദൻ.

ഓം നമോ നാരായണായ

ആറയൂർ
20-11-1951

ശ്രീമതി!

........സതികൾക്ക് പതിയാണീശ്വരൻ. കുഞ്ഞു് പതിയെ ഈശ്വരനായി ദർശിക്കുമ്പോൾ കുഞ്ഞു് സാക്ഷാത് ഈശ്വരി തന്നെ: സംശയമില്ല. ദേവീ! ജീവിതം ശാശ്വതമല്ലെങ്കിലും അതു് വിലയേറിയതാണു്. മനുഷ്യ ജീവിതത്തിലെ ഓരോ നിമിഷവും വിലയേറിയതാണു്. എന്തുകൊണ്ടു്? അതു് എപ്പോൾ അവസാനിക്കുമെന്നു് നിശ്ചയമില്ലാത്തതുകൊണ്ടു്. നിങ്ങൾ പരസ്പരം ഈശ്വരവിശ്വാസികളാണെങ്കിലും, ആശ്രയിക്കാൻ, നിങ്ങളുടെ ജീവിതഭാരത്തെ സമർപ്പിക്കാൻ ഒരു ഈശ്വരൻ വേണം. ആ ഈശ്വരങ്കൽ സർവ്വവും സമർപ്പിക്കുമ്പോൾ നിങ്ങൾ സ്വതന്ത്രരായി. അപ്പോൾ ബാദ്ധ്യതയില്ലാത്ത ജീവിതം നയിക്കുവാനുള്ള ഭാഗ്യം ലഭിക്കും. നിങ്ങളുടെ സകല കർമ്മങ്ങളും ആ ഈശ്വരനെ ആശ്രയിച്ചിരിയ്ക്കണം. സദാ ഈശ്വര നാമങ്ങളെ ഹൃദയത്തിൽ വെച്ചു് കൈകാര്യം ചെയ്യണം. (ജപിക്കണം, സ്മരിക്കണം, കീർത്തിക്കണം.) ഇങ്ങിനെ ചെയ്താൽ ജീവിതത്തിൽ പറഞ്ഞറിയിക്കാൻ കഴിയാത്ത ഒരു വലിയ സുഖം ലഭിക്കും. ഭഗവാനോടുള്ള പ്രേമമാകുന്ന ലതയെ ഹൃദയമലിഞ്ഞുള്ള കണ്ണുനീരുകൊണ്ടു് നനച്ചു വളർത്തണം. അതു്

പുഷ്പിച്ചു് ഫലമാകുന്നതിനുള്ള ഉരം അതാണു്. ഇതെല്ലാം നിങ്ങൾക്കറിവുള്ളതാണെങ്കിലും പ്രപഞ്ച ജീവിതത്തിൽ അടിയ്ക്കടി മറന്നു പോകുവാൻ ഇടയുള്ളതുകൊണ്ടു അടിയൻ ഓർമ്മിപ്പിക്കുകയാണു്. മറക്കരുതേ! ഓം ............

......ജീവിത നദി ഒഴുകുന്നു. ഈശ്വരനാകുന്ന കരുണാസിന്ധുവിലാണു് അതുപോയിച്ചേരുന്നതു്. ഉത്ഭവവും അവസാനവും അവിടെത്തന്നെ. ഒന്നും ശേഷിക്കുന്നില്ല; എന്നാൽ ഹൃദയേശ്വരൻ മാത്രം, സാക്ഷി ചേതന ജഗത്തിനെ ആവരണം ചെയ്തിരിക്കുന്ന ആ വസ്തു മാത്രം——ഇന്ദ്രിയദ്വാരാ പ്രവർത്തിച്ചുകൊണ്ടു് സർവ്വാന്തര്യാമിയായി മറഞ്ഞുനില്ക്കുന്ന ആ സർവ്വ സാക്ഷി മാത്രം ——വാക്കുകൊണ്ടോ, മനസ്സുകൊണ്ടോ, ബുദ്ധികൊണ്ടോ, പ്രാപിക്കാൻ കഴിയാത്തതായ ആ ശ്യാമബ്രഹ്മം മാത്രം ——ശേഷിക്കുന്നു. എല്ലാ ജീവനും ആ കൊച്ചുകൃഷ്ണൻെറ ഒരേ ജീവനാണു്. അവൻ മുകുന്ദനാണു്. (മുക്തിയെ ദാനം ചെയ്യുന്നവൻ) അവനും നാമും അവൻ തന്നെ. ആയതിനാൽ സർവ്വാത്മനാ അവനെ ശരണം പ്രാപിക്കാം. എല്ലാം അവൻെറ നാമങ്ങളും രൂപങ്ങളുമാണു്. എങ്കിലും അവനെ അറിഞ്ഞവർ കൊടുത്തിരിക്കുന്ന പേർ "ഓം" എന്നാണു്. ഇങ്ങനെയൊക്കെയാണെങ്കിലും അവനെ ആശ്രയിക്കുമ്പോൾ കണ്ണുനീരോടുകൂടി ഉറക്കെ വിളിക്കാൻ ഹരേ! കൃഷ്ണാ! എന്നുള്ള പേരിനു് വളരെ സ്വാദു തോന്നുന്നു.

അവനെ ഓർമ്മിക്കാൻ കഴിയാത്ത നിമിഷം, മത്സ്യത്തി
നെ വെള്ളത്തിൽ നിന്നും കരയിലെടുത്തിട്ടാൽ അതു
പിടയ്ക്കുന്നതുപോലെ അത്ര കഠിനമായി നമുക്ക് അനു
ഭവപ്പെടണം. അവനെ പിരിഞ്ഞിരിക്കുന്ന ഓരോ നി
മിഷവും ഓരോ യുഗമായി നമുക്ക് തോന്നണം. തൈ
ലധാരപോലെ അവനെ ചിന്തിക്കാത്ത ജീവിതം, ജീ
വിതമല്ല. ആത്മാർത്ഥതയോടുകൂടി അടുത്തു നില്ക്കുന്നവ
രെ വിളിക്കുന്നതുപോലെ അവനെ വിളിയ്ക്കുമോ——?
അല്ലെങ്കിൽ, അവൻ അടുത്തല്ല, അകത്താണ്! രഹസ്യ
മായി ഹൃദയവാതിൽതട്ടി പതുക്കെ വിളിച്ചാൽമതി,
അവൻ കതക് തുറന്നു തരും. ഒരിക്കൽ തുറന്നാൽ വാ
തിൽ പിന്നെ അടയ്ക്കുകയില്ല. അവനെ പിന്നെ എ
പ്പോഴും നമുക്ക് കണ്ടുകൊണ്ടിരിക്കാം. അവന്റെ നാമ
മാകുന്ന അപൂർവ്വരത്നങ്ങളെ ജീവിതച്ചരടിൽ കോർത്ത്
ധരിക്കണേ! അപ്പോൾ ജീവിതച്ചരട് വെളിയിൽ ദൃശ്യ
മല്ല, എല്ലാം ഈശ്വരമയമായിത്തീരും. മറന്നു പോക
രുതേ! ഓം!!!.........നിരന്തരമായി ചിന്തിക്കുക!

"തസ്മാത് സർവ്വേഷു കാലേഷു മാമനുസ്മര യുദ്ധ്യ ച
മയ്യർപ്പിതമനോബുദ്ധിർ മാമേവൈഷ്യസ്യ സംശയം"

ഹരി ഓം തത് സത്

പ്രശ്രയപൂർവ്വം

അഭേദൻ.

ഓം നമോ നാരായണായ

ആറയൂർ
6-1-52

പ്രിയപ്പെട്ട മാതാവിന്,

അമ്മയുടെ വാത്സല്യത്തിന് പാത്രമായ അഭേദന്റെ അനേകം കൃപ്പുകൈകൾ! അമ്മയ്ക്കു് ശരീരത്തിനുണ്ടായ അസ്വാസ്ഥ്യം, ആതുരശുശ്രൂഷയിൽ വിദഗ്ദ്ധകളായ മഹതീ മണികളുടെ പ്രേമപൂർവ്വമായ ശുശ്രൂഷകൊണ്ടു് നിശ്ശേഷം മാറിയിരിക്കുമെന്നു് വിശ്വസിക്കുന്നു. ശരീരത്തിനു അസുഖം മാറുമ്പോൾ മാനസികമായ അസുഖവും മാഞ്ഞുപോകും. മഹാസുകൃതികൾക്കും സുകൃതിനികൾക്കുമാണു്, അടിയ്ക്കടി ദുഃഖമുണ്ടാകുന്നതു്. ദുഃഖം യോഗമാണെന്നു (ഭാഗ്യം) അറിയാത്ത അല്പജീവികളാണു് നിരന്തരമായ നരകയാതന അനുഭവിക്കുന്നതു്.

അമ്മേ! പഠിക്കുന്നവനു് മാത്രമേ പരീക്ഷയുള്ളൂ. നല്ലവണ്ണം പഠിക്കുന്നവർ പരീക്ഷയിൽ ജയിക്കും. അതുപോലെ ഈശ്വര ഭജനം ചെയ്യുന്നവനു് മാത്രമേ പരീക്ഷയാകുന്ന ദുഃഖയോഗമുള്ളൂ. ഈശ്വരഭജനം വദ്ധിക്കുമ്പോൾ പരീക്ഷയും വദ്ധിക്കും. പരീക്ഷയിൽ ജയിച്ചാൽ (ദുർഘടങ്ങളെ തരണം ചെയ്താൽ) ഈശ്വരന്റെ അടുത്തു ചെല്ലാം. അവിടെ ദുഃഖവുമില്ല; യാതൊരു വികാരവുമില്ല. പരമശാന്തി മാത്രം പരീക്ഷയെ

വെറുക്കുന്നവൎക്ക് എന്നും പരീക്ഷതന്നെ ഫലം. ദുഃഖ ത്തെ സ്നേഹിക്കുന്നവൎക്ക് ദുഃഖയോഗവും സ്നേഹിക്കാത്ത വൎക്ക് വെറും ദുഃഖവും ഫലം. അതുകൊണ്ടാണ് മഹ ത്തുക്കൾ ദുഃഖരൂപമായ തപസ്സിനെ ആശ്രയിക്കുന്നതു്. അമ്മയ്ക്കു് ശരീരത്തിനുണ്ടായ ദുഃഖം കൂടുതൽ ഈശ്വ രനോടടുപ്പിക്കുന്നില്ലേ? ഭഗവാങ്കൽ മനസ്സിനെ ഉറപ്പി ച്ചിരിക്കുന്ന അമ്മയ്ക്കു് ഇനി സുഖവും ദുഃഖവും തുല്യ മായിത്തന്നെ തോന്നണം. അമ്മേ! സ്നേഹിക്കാൻ കൊ ള്ളാവുന്ന ഒന്നുണ്ടെങ്കിൽ അതു് ഈശ്വരൻ മാത്രമേയു ള്ളു. ലോകത്തുള്ളതു് ഒന്നും ആൎക്കും സ്വന്തമല്ല. അമ്മ ഈശ്വരന്റെ സ്വന്തമാണ്. അതുശരിയല്ലേ, അമ്മേ! അമ്മ ഒന്ന് ആലോചിക്കുമോ? .........

......അമ്മ കൊടുത്തയച്ച എഴുത്തു് കിട്ടി മന സാ സന്തോഷിക്കുന്നു. നമ്മുടെ കടമ നാം ഒരിക്കലും മറന്നുകൂടാ. ഭഗവാന്റെ ദിവ്യസന്നിധാനത്തിൽ നമു ക്കു് സദാ സന്തോഷിക്കുവാനല്ലാതെ ദുഃഖിക്കുന്നതി നുള്ള അധികാരമില്ല. എല്ലാം ഈശ്വരേച്ഛയാണ് ന ടക്കുന്നതു്. നല്ലതു വരുമ്പോൾ സന്തോഷിക്കുകയും, ആപത്തു വരുമ്പോൾ ഈശ്വരനെ കുററപ്പെടുത്തി ദുഃ ഖിക്കുകയും ചെയ്യുന്നതു് നമുക്കു് ഒരിക്കലും യോജിച്ച തല്ല. എന്തുകൊണ്ടെന്നാൽ അതു് മൃഗസ്വഭാവമായതു കൊണ്ടാണ്. ഭഗവാനെ മറക്കാതിരിക്കുവാൻ ആ കരു ണാമൂൎത്തി നമ്മെ പഠിപ്പിക്കുന്ന പാഠമാണ് ദുഃഖം. അ ങ്ങനെ ദുഃഖം സംഭവിക്കുമ്പോൾ അതിനെ സന്തോഷ

മായി സ്വീകരിച്ചു് ഈശ്വരസ്തോത്രംചെയ്തു് ആ ജഗന്നിയന്താവിന്റെ നാമങ്ങളെ കീർത്തിക്കുന്നതാണു് നമ്മുടെ കടമ.............

അവൻ എങ്ങിനെയൊക്കെ നമ്മെ നടത്തുന്നുവോ, അതുപോലെ നമുക്കു് ജീവിതം തുടരാം. അവന്റെ ഇഷ്ടം പോലെ ഈ നാടകം അവസാനിപ്പിച്ചുകൊള്ളും. എങ്ങിനെയായാലും നമുക്കു് സന്തോഷിക്കുവാനല്ലാതെ മറെറാന്നിനും അവകാശമില്ല· ഓം..................

നാമരസംമാത്രം കുടിച്ചു് വീർപ്പുമുട്ടി മരിക്കാൻ ആഗ്രഹിക്കുന്ന നാമഭ്രാന്തനാണു് അമ്മയുടെ അഭേദൻ. അഭേദനു് നാമമല്ലാതെ മറെറാന്നും കൊടുക്കുവാനുമില്ല. ഉണ്ണിക്കണ്ണൻ അമ്മയ്ക്കു് ആവശ്യമുള്ളതു തരും. വൃന്ദാവനത്തിൽ ഓടിക്കളിച്ചു നടന്ന കണ്ണനുണ്ണിയോടുള്ള നിർഭരപ്രേമം അഭിവൃദ്ധിയെ പ്രാപിക്കുമാറാകട്ടെ!

പ്രേമം! സുഖം! ശാന്തി!

അമ്മയുടെ നാമഭ്രാന്തൻ

അഭേദൻ

11



ഹരിഃ ശരണം

തിരുവണ്ണാമല
21-2-1956

പ്രിയ വത്സാ!

................ സ്വാർത്ഥത്തിനു വേണ്ടിയല്ല, ലോകശാന്തിയ്ക്കു വേണ്ടിയാണ് ജപയജ്ഞം നടത്തുന്നത്. സ്വാർത്ഥതൽപരന്മാർ ഈ പ്രസ്ഥാനത്തിൽ നിന്നും താനെ അകന്നുകൊള്ളും. എല്ലാപേരും പൂർവ്വാധികം ഭക്തി ശ്രദ്ധയോടുകൂടി തങ്ങളുടെ കഴിവുകളെല്ലാം ഉപയോഗിച്ച് ജപയജ്ഞത്തിൽ പങ്കെടുക്കേണമെന്ന് അങ്ങേയോട് വാത്സല്യമുള്ളവരും സുഹൃത്തുക്കളുമായ കമ്മററി അംഗങ്ങളോട് അങ്ങേൻ ഹൃദയപൂർവ്വകം പ്രാർത്ഥിക്കുന്നു. എല്ലാ പ്രസ്ഥാനങ്ങളും പഴകുമ്പോൾ അതിൽ രുചി കുറഞ്ഞു, ശക്തി ക്ഷയിച്ചു പോകുന്നതായിട്ടാണ് കാണുന്നതു്. എന്നാൽ ഒരു പ്രകാരത്തിലും മനുഷ്യർക്ക് ഒഴിച്ചുകൂടാൻ പാടില്ലാത്തതും, നന്മയെമാത്രം ചെയ്യുന്നതുമായ ഈ പ്രസ്ഥാനത്തിന് ശക്തി ക്ഷയിച്ചു പോകാതെ സൂക്ഷിച്ചു രക്ഷിക്കേണമെന്ന് തല്പര കക്ഷികളായ നിങ്ങളോട് അങ്ങേൻ കാല്പിടിച്ചപേക്ഷിക്കുന്നു. ലോകവ്യവഹാരത്തിൽ മുഴുകിക്കിടക്കുന്ന സ്വാർത്ഥതൽപരന്മാർക്ക് ഇതിൽ വിശ്വാസമുണ്ടാകുകയില്ല. മാത്രമല്ല, ഇതിനെയില്ലാതാക്കുവാ

നുള്ള പ്രചരണവും അവർ നടത്തിക്കൊണ്ടിരിക്കും എന്ന് ഭഗവത് വചനം തന്നെയുണ്ട്. ഭഗവന്നാമാണുക്കൾ അന്തരീക്ഷത്തിൽ എത്രത്തോളം കൂടുതൽ വ്യാപിക്കുന്നുവോ, അത്രത്തോളം ഡോക്ടർമാക്കും, വക്കീലന്മാക്കും, രാഷ്ട്രീയ നേതാക്കൾക്കും ജോലി കുറയും—— സർവ്വോപരി, കാലൻെറ ജോലിയ്ക്ക് വിഘ്നം ഏർപ്പെടും. കാലം തോറും വർഷിക്കും. സസ്യാദികൾ വർദ്ധിക്കും. അതുമൂലം ആത്മസുഖവും ലഭിക്കും............

.........ഭഗവത് പ്രേരണയാൽ ആശ്രമകാര്യങ്ങൾ ഭംഗിയായി നടക്കുന്നു എന്നറിഞ്ഞതിൽ അളവററ സന്തോഷമുണ്ട്. "ആശ്രമകാര്യങ്ങൾ മുമ്പോട്ടു കൊണ്ടു പോകുന്നതിൽ ഒരു വൈഷമ്യവും തോന്നുന്നില്ലാ" എന്ന കുറിപ്പ് അദ്ദേഹത്തെ പുളകം കൊള്ളിച്ചു. എന്തെന്നാൽ, ഈശ്വരനുവേണ്ടി ചെയ്യപ്പെടുന്ന കർമ്മങ്ങൾ നിശ്ചയമായും ഈശ്വര പ്രസാദം കൂടാതെ നടക്കുന്നതല്ലല്ലോ. തനിക്കുവേണ്ടി ചെയ്യുമ്പോൾ മാത്രമാണ് ദുഃഖം നമ്മെ പിടികൂടുന്നതു്. ഭഗവാൻെറ വാണികൾക്കുള്ള മാധുര്യം ഒന്നു വേറെതന്നെയാണ്...... സംശയ ദൃഷ്ടി വലിയ ആപത്താണ്. പ്രത്യക്ഷാനുഭവംപോലും ചിലപ്പോൾ സത്യമല്ല എന്നുള്ളതു് നമുക്കറിയാമല്ലൊ. എല്ലാ കാര്യങ്ങളിലും ആത്മാർത്ഥമായ വീക്ഷണമുണ്ടായിരുന്നാൽ സംശയമാകുന്ന മഹാപാപം നമ്മെ പിടികൂടുകയില്ല. അദ്ദേഹൻ എവിടെ ചെന്നാലും അഖണ്ഡ നാമജപക്കാരൻ സ്വാമിയായിട്ടാണറിയ

പ്പെടുന്നതു്. അഃഭേദനെപ്പററി പരിചയമില്ലാത്ത പല
രും തിരുവനന്തപുരത്തു് അഖണ്ഡ നാമജപ സ്വാമി
യെ അറിയുമോ എന്നു ചോദിക്കുന്നുണ്ടു്. ഈ അഃഭേദയ
ന്ത്രത്തെ യന്ത്രീതിരിച്ചു വിടുന്നതു പോലെ അതു് ഓടു
ന്നു. അല്ലാതെ എന്തുചെയ്യാൻ കഴിയും? പാവപ്പെട്ട
അഃഭേദൻ മറെറാന്നും ചെയ്യുവാൻ ശക്തനല്ലല്ലോ......

എല്ലാ ഭക്ത ജനങ്ങൾക്കും അഃഭേദന്റെ ഹൃദയം
കവിഞ്ഞുള്ള ഗദ്ഗദത്തോടുകൂടിയുള്ള, അടർന്നു വീണു
കൊണ്ടിരിക്കുന്ന പ്രേമകണ്ണുനീരോടു കൂടിയുള്ള നമ
സ്കാരം.........

അഃഭേദൻ.

5



ശ്രീ പരമ ഭട്ടാരാചാര്യ്യായ പരബ്രഹ്മണേ നമഃ

അഭേദാശ്രമം
14–9–57

അഭേദ ഭാവനാ ദീപ്തമായ പൊൻകതിർ വീശുന്ന പൊന്നുഷസ്സേ! ആദർശാത്മകമായ അഭംഗുര കാന്തി ചിന്നിച്ചിതറുന്ന പൊന്നോമൽ പുലർകാലമേ! പരാപാവനമായ സൌഹൃദ സൌരഭ്യം വീശിയണയുന്ന സുപ്രഭാതമേ! നിനക്ക് അഭേദൻെറ വിനയാദരങ്ങൾ നിറഞ്ഞ അഭിവാദനം.

പരമഹംസ പരിവ്രാജക പരമ ഭട്ടാചാര്യ്യ ശ്രീമത് ചട്ടമ്പി ഭഗവത്പാദർ പിറന്ന പുണ്യപൊന്നാളെ! ആത്മീയ സൌന്ദര്യം പതഞ്ഞൊഴുകുന്ന സൌഹാർദ്ദ സൌഭാഗ്യമേ! നിനക്ക് അഭേദൻെറ ഭക്ത്യാദരഭരിതമായ കൂപ്പുകൈ!

മനുഷ്യ മനസ്സിന് അതീതമായ ഭാവനാതീതമായ ഒരു ഭാവത്തിൽ പ്രകാശിക്കുന്ന പരമ ഭട്ടാചാര്യ്യദേവൻ അതീന്ദ്രിയമൂർത്തി, ഋഷിത്വത്തേയും ദേവത്വത്തേയും കടന്ന അസാധാരണ അത്ഭുത മനുഷ്യൻ, തന്നോടടുത്ത മനുഷ്യരെയെല്ലാം ധന്യധന്യരാക്കിത്തീർന്ന

മുനിപുംഗവൻ അവതരിച്ച പുണ്യദിനമേ! ഹേ ദിവ്യ മുഹൂർത്തമേ! നീ വിജയിപ്പൂതാക!

സരസകോമളമായ, സർവ്വോൽകൃഷ്ടമായ, പ്രശാന്തഗംഭീരമായ വാസനാ ജാലങ്ങളേററ് അഭേദമായ അപൂർവ്വ ലീലാവിലാസം പ്രസരിക്കുന്ന അഭേദേശ്വര മഹൽ സന്നിധാനമേ! ഇന്ദ്രിയാതീതമായ മനുഷ്യ മനസ്സിൽ കുടികൊള്ളുന്ന ദിവ്യകോമള സ്വരൂപമേ! ഹൃദ്പത്മ മദ്ധ്യത്തിൽ നൃത്തംവച്ച് തത്തിക്കളിയ്ക്കുന്ന ഇന്ദ്രനീലദ്യുതിയെ വെല്ലുന്ന നീലമേഘ ശ്യാമളാകാരമേ! ഹൃദയതന്ത്രികൾ മീട്ടിയുയരുന്ന പ്രേമ സംഗീത നാദത്തിൽ കുതിന്നൊഴുന്ന പ്രേമാശ്രുമൊട്ടുകൾ അടത്തെടുത്ത് തൃച്ചേവടികളിൽ ഇതാ അഭേദൻ തിരുമുൽക്കാഴ്ച്ച വയ്ക്കുന്നു.

ഹേ ഹൃദയേശ്വരാ! നിന്തിരുവടിയുടെ ശ്രേഷ്ഠസന്താനമായ അവതാരമൂർത്തി ശ്രീ സദ്ഗുരു തൃപ്പാദങ്ങൾ പിറന്ന ഈ പുണ്യദിനത്തിൽ, നിന്തിരുവടിയും സദ്ഗുരുവരനും ഒന്നുതന്നെയെന്നനുസ്മരിപ്പിക്കുന്ന ഈ പുണ്യവേളയിൽ ഭക്തിയാകുന്ന വഴിപാടും ആത്മ നിവേദനമാകുന്ന നൈവേദ്യവുമായി കാത്തുനില്ക്കുന്ന അഭേദനെ കരുണാമൃതം പൊഴിയുന്ന കടാക്ഷ വീക്ഷണത്താൽ അനുഗ്രഹിച്ചാലും!

പരഹിതാനുധ്യാന മഗ്നന്മാരായ ലോകഗുരുക്കന്മാർ, അഹേതുകദയാനിധികളായ ജഗദ്ഗുരുക്കന്മാർ,

ലോക കല്യാണത്തിനു വേണ്ടി ഹൃദയരക്തം ചൊരിഞ്ഞു് ബലിയർപ്പിച്ച പ്രേമനിധികൾ, മരിച്ചാലും യഥാർത്ഥത്തിൽ അവർ എന്നെന്നും ജീവിക്കുന്നവരാണു്. അവരുടെ അഭയവാണികൾ ഘനീഭൂതമായ ശക്തിസ്ഫുരണങ്ങളായി പരിണമിച്ചു് പാവന ഹൃദയത്തിൽ ഊട്ടുരുവി പാഞ്ഞു കയറുന്നു.

അസാധാരണന്മാരായ ലോക ഗുരുക്കന്മാരെ സാധാരണ ലോകം അറിയുകയില്ല. സാധാരണക്കാരിൽ നിന്നു് വന്നുചേരുന്ന പല പ്രകാരത്തിലുള്ള ഹിംസകളെയെല്ലാം സഹിച്ചുകൊണ്ടു് പ്രഫുല്ലവദനന്മാരായി കാഴ്ചയിൽ സാധാരണക്കാരെപ്പോലെ തന്നെ, അത്ഭുതകരങ്ങളായ അനേകം ലീലകൾ നടത്തി, ലോക സംഗ്രഹം സാധിച്ചിട്ടു് സാധാരണക്കാരെപ്പോലെ തന്നെ അവർ അന്തർദ്ധാനംചെയ്യുന്നു.

ഭഗവാൻെറ അമൃത വാണികൾ അനുസരിച്ചു്, എപ്പോഴൊക്കെ ആവശ്യമുണ്ടോ, അപ്പോഴൊക്കെ ആ ഭഗവച്ഛക്തി കേന്ദ്രഭൂതമായ മനുഷ്യരൂപം അവലംബിച്ചു് ലോകരക്ഷ നിർവഹിക്കുന്നു. ആ ഗുരുശക്തിയുടെ ആവിർഭാവത്തിൽ നൂതന ഭാവതരംഗങ്ങൾ ഉദ്ഭൂതമാകുന്നു. പൂർവാചാര കോട്ടകളെല്ലാം തകർന്നു പോകുന്നു. അവരുടെ ദർശന സ്പർശനാദികളായ സുഖം അനുഭവിച്ച ധന്യാത്മാക്കളായ അപൂർവ്വം ചില വ്യക്തികളിൽ ആനന്ദ പീയൂഷം വാരിക്കോരിച്ചൊരിഞ്ഞു്, ആ

ത്മശാന്തിയെ പ്രദാനം ചെയ്തുകൊണ്ടു് ലോകപയ്യട നം ചെയ്തു് ശരീരയാത്ര അവസാനിപ്പിക്കുന്നു.

അവതാര ഗുരുവായ പരമഭട്ടാചാര്യദേവൻ ശ്രീ ചട്ടമ്പിസ്വാമി തൃപ്പാദങ്ങൾ സർവ്വഭാവത്തിലും പൂർണ്ണനായിരുന്നു. അവിടുന്നു് സകലകലാവല്ലഭനായിരുന്നു. മനുഷ്യത്വത്തിൽ ഈശ്വരത്വം അലിഞ്ഞുചേന്ന ഒരു അമാനുഷശക്തി വിശേഷമായിരുന്നു അവിടുന്നു്. പ്രപഞ്ച വിഷയങ്ങൾക്കു വശംവദരായി ആത്മവിസ്മൃതിവന്നുപോയതിൽ പശ്ചാത്തപിക്കുന്ന അഗതികൾക്കു് ഏകഗതിയായിരുന്നു അവിടുന്നു്. പ്രഭോ! സദ്ഗുരോ! അവിടുന്നു് മനുഷ്യരൂപം താങ്ങി വന്ന ഈശ്വരൻ തന്നെയായിരുന്നു.

ഹേ ലോകമേ!

"യതോ വാചോ നിവത്തന്തേ അപ്രാപ്യ
മനസാ സഹ"

അങ്ങിനെയുള്ള പരമ ലക്ഷ്യത്തെ പ്രാപിക്കുന്നതിന്നു് മനസ്സുകൊണ്ടും വാക്കുകൊണ്ടും ശരീരംകൊണ്ടും ആ സദ്ഗുരുവിനെ ആശ്രയിക്കുക! 33 വഷങ്ങൾക്കു് മുൻപു് അവിടുന്നു് അന്തർദ്ധാനം ചെയ്തുവല്ലൊ; പിന്നെ എങ്ങിനെ ആശ്രയിക്കുമെന്നു് സംശയിക്കേണ്ട. ആ ദിവ്യശക്തി മരിച്ചിട്ടില്ല· ആ ഗുരുശക്തി മരിക്കുന്ന അനിത്യവസ്തുവല്ല. അതു് സദാ നമ്മിൽ പ്രകാശിച്ചുകൊണ്ടിരിക്കുന്നു. ഭജിക്കുവിൻ! ഗുരുഭജനം ചെയ്യു

വിൻ!! ഗുരുഭജനത്തിനുവേണ്ടി, അഥവാ, ഈശ്വര ഭജനത്തിനുവേണ്ടി, മനസ്സും വാക്കും ശരീരവും ബലി കഴിക്കുവിൻ!! അഭീ! അഭീ!! എന്ന തന്തിരുവടിയുടെ അഭയവാണികളെ കാതുകൊടുത്തു കേൾക്കുവിൻ! സദ്ഗുരോ! അവിടുത്തെ കൃപ അപാരം തന്നെയാണ് പ്രഭോ!

ശ്രീ സദ്ഗുരുകടാക്ഷം നിങ്ങളിൽ വർഷിക്കുമാറാകട്ടെ! അപ്രതിഹത പ്രഭാവനായ തന്തിരുവടിയുടെ മഹിമ, നാടുതോറും, വീടുതോറും, ക്ഷേത്രങ്ങൾതോറും, നാവുതോറും, പ്രകീർത്തിക്കപ്പെടട്ടെ! അവിടത്തെ ആദർശങ്ങൾ നിങ്ങളിൽ നവോന്മേഷത്തെയും അത്യുത്സാഹത്തെയും ആത്മശക്തിയെയും ജനിപ്പിക്കുമാറാകട്ടെ! ഈശ്വരനുമായി അലിഞ്ഞുചേർന്ന തന്തിരുവടിയുടെ തിരുനാമം നിങ്ങളുടെ ബുദ്ധിയ്ക്കു് പ്രചോദനം നൽകുമാറാകട്ടെ! ആ പ്രബുദ്ധത നിങ്ങളുടെ ജീവിത പന്ഥാവിൽ വഴികാട്ടിയായി ഭവിക്കട്ടെ! ലോകമെല്ലാം ഗുരുഭക്തിയാകുന്ന പരമ പ്രേമം പ്രസരിക്കുമാറാകട്ടെ!

പ്രേമം! സുഖം! ശാന്തി!

നിങ്ങളുടെ സ്വന്തം

അഭേദൻ.

6



ഓം നമോ നാരായണായ

Madurai
March 1958

പ്രിയപ്പെട്ടവരെ!

........... അഭേദാശ്രമം ഭഗവന്നാമത്തിന്റെ പേരിൽ, ഭഗവന്നാമത്തിനുവേണ്ടി, ഭഗവന്നാമത്തിൽ ജീവിക്കുന്നവർക്ക് വേണ്ടിയുള്ളതാണെന്ന് നാം മറക്കാതിരുന്നാൽ കൊള്ളാം. അവിടെ "പലതും പറഞ്ഞുപകൽ കളയുന്നു" എന്നുള്ളത് അറിയാമല്ലോ. അത് വേണ്ടതുപോലെ ശ്രദ്ധിക്കുമോ? അഖണ്ഡനാമ ജപമാണ് ആശ്രമത്തിന്റെ ജീവൻ. ശിപായി മൂത്ത് ഡഫേദാരാകും. അതുപോലെ പല വ്യവഹാരങ്ങളും മൂത്ത് കുടുംബം ആകാൻ പാടില്ല. പ്രേമദാഹം കൊണ്ട് വലഞ്ഞു വരുന്നവർക്ക് ആശ്രയം നൽകുന്ന ആശ്രമമായിത്തന്നെ ഇരിക്കണം. ഇന്ന് നാട്ടിൽ എവിടേയും 80% നാസ്തിക മനോഭാവമുള്ളവരാണ്. അവരുടെ ദൃഷ്ടിയിൽ, അഭേദൻ തടിച്ച് കൊഴുത്ത് നടക്കുന്ന ചോറുമ്പേരിയാണ്. പട്ടിണി കിടക്കുവാൻ അഭേദന്റെ ഹൃദയ വല്ലഭനായ ബാലകൃഷ്ണൻ അനുവദിക്കുന്നില്ല. എല്ലാം അവന്റെ നിശ്ചയം. പോകുവാൻ പറഞ്ഞ അവൻ, തിരിച്ചു വിളിക്കുമ്പോൾ വരാം.

............ അഭേദന്റെ അഭാവത്തിൽ എല്ലാം നടക്കും. നിങ്ങളുടെ സിരകളിൽക്കൂടി പതഞ്ഞൊഴുകുന്ന ഭഗവാന്റെ ദിവ്യശക്തി നിങ്ങളെക്കൊണ്ടു് എല്ലാം നടത്തിക്കും. നിങ്ങളെയെല്ലാം പൂർണ്ണമായി ഭഗവാനിലും, ഭഗവാൻ അഭേദനിലും അഭേദൻ നിങ്ങളിലും, ഇങ്ങനെ ചുററിക്കറങ്ങി എല്ലാം ഭഗവന്മയമായിത്തന്നെ അഭേദൻ കാണുന്നു. ഭഗവാനിലുള്ള അടിയുറച്ച വിശ്വാസം നിങ്ങളെയെല്ലാം കാത്തുരക്ഷിക്കട്ടെ...

പ്രേമം! സുഖം! ശാന്തി!

നിങ്ങളുടെ സ്വന്തം

അഭേദൻ.

**7**



ഓം നമോ നാരായണായ

Courtallam
1-1-59

പ്രിയ വത്സാ!

........ശാരീരികമായും മാനസികമായും പല ക്ലേശങ്ങളും ഭവാൻ അനുഭവിക്കുന്നുണ്ടെന്നുള്ളതു് അച്ഛനറിയാം. അതെല്ലാം നാം ആരാധിക്കുന്ന ഉണ്ണിക്കണ്ണന്റെ അനുഗ്രഹമാണെന്നുള്ള സത്യം മനസ്സിലാക്കിയാൽ ക്ലേശങ്ങളെല്ലാം പറന്നുപോകും. ദുഃഖമാകുന്ന പരീക്ഷയിലുള്ള വിജയമാണ് ആത്മസുഖം. മരണം ശരീരത്തെ ഏതുനിമിഷത്തിലും വിഴുങ്ങുമെന്നുള്ള ബോധം സദാ ഉള്ളവർക്കു് ജീവിതം വെറും നേരമ്പോക്കാണ്. ഈശ്വര നിശ്ചയമനുസരിച്ച് ജീവിത ക്ലേശങ്ങളെ സഹിക്കുന്നതാണല്ലോ തപസ്സ്. ആ തപസ്സനുഷ്ഠിക്കുവാനുള്ള ഭാഗ്യം ജീവിതത്തിൽ കുറച്ചു പേർക്കു മാത്രമേ ലഭിക്കാറുള്ളൂ. പ്രേമവും കരുണയും കവിഞ്ഞൊഴുകുന്ന പൊന്നുണ്ണിക്കണ്ണനാകുന്ന യന്ത്രിയുടെ യന്ത്രങ്ങളാകുന്ന നമുക്കു് അന്യരെ നിരൂപണം ചെയ്യുവാനോ, നമ്മുടെ സുഖസൌകര്യങ്ങളെപ്പറ്റി ചിന്തിക്കുവാനോ പരാതിപ്പെടുവാനോ അധികാരമില്ല. ദുഃഖം വരുമ്പോഴും അമൃതമയമായ അവന്റെ നാമം ഉച്ചരിക്കുക

യെന്നുള്ളതാണ് നമുക്ക് ഏകാവലംബം. അത് ന
മ്മിൽ എല്ലാ ശക്തികളേയും പ്രകാശിപ്പിക്കും. പ്രിയ
സുഹൃത്തേ! ജീവരാശികളിലെല്ലാം ഉണ്ണിക്കണ്ണനെ കാ
ണുന്നതു തന്നെയാണ് ഉണ്ണിക്കണ്ണനെ അറിയുന്നത്.
അതുതന്നെയാണ് ഭജനം. നമ്മുടെ ഏററവും വലിയ
സത്യം അവനാണ്. അവനെ വാക്കിലും മനസ്സിലും
പ്രവൃത്തിയിലും കൊണ്ടുവന്നാൽ നാം സത്യവാന്മാ
രായി. അല്ലാതെ, ഞാനും എന്റേതും തലയ്ക്കുകയറി
വെറും കള്ളന്മാരായിട്ട് കണ്ടതും കേട്ടതും അതുപോ
ലെ പറഞ്ഞുനടന്നു എന്നു വിചാരിച്ച് നാം സത്യവാ
ന്മാരാകുകയില്ല. നമ്മുടെ സുഖത്തിനു വേണ്ടിയുള്ളതല്ലാ
ജീവിതം. നമ്മുടെ ഭഗവാന്റെ സുഖത്തിനു വേണ്ടിയു
ള്ളതാണ് യഥാർത്ഥ ജീവിതം. നമ്മുടെ സുഖ സൌക
ര്യങ്ങളെക്കുറിച്ച് ഭഗവാനോട് പരാതിപ്പെടുന്ന ജീ
വിതം മനുഷ്യ ജീവിതമല്ല. സുഖ ദുഃഖങ്ങളെ തന്ന്
ജീവിത രഥത്തെ ഓടിക്കുന്ന ഭഗവാന്റെ ലീലകളെ
കണ്ട് അകമഴിഞ്ഞ് സന്തോഷിക്കുന്നതാണ് മനുഷ്യ
ജീവിതം. നമ്മുടെ ഭഗവാന്റെ മധുരമധുരമായ നാമ
ങ്ങളെ ചൊല്ലുകയും സ്മരിക്കുകയും കീർത്തിക്കുകയും ചെ
യ്യുന്നതാണ്, ഭഗവാനുമായിച്ചേർന്ന് ജീവിക്കുന്നതിനു
ള്ള എളുപ്പവഴി. നമ്മുടെയെല്ലാം ഏകഭർത്താവാണ്
ഭഗവാൻ. നമ്മെയെല്ലാം അഗ്നിസാക്ഷിയായി താലി
കെട്ടിയിട്ട് നമ്മുടെ ദുഃഖത്തെ കാണുവാൻ വേണ്ടി ഒളി
ച്ചുകളിക്കുകയാണവൻ! അന്നത്തെ ഗോപികളെപ്പോ
ലെ ഇന്നു നാമും വിളിച്ചു കരഞ്ഞാൽ അവൻ വരും.

നമ്മെയെല്ലാം പുണൎന്നു് രമിപ്പിക്കും. ഒരിക്കലും ഭയപ്പെടരുതു്. ഒരിക്കലും സംശയിക്കരുതു്. ഭഗവാനിൽ വിശ്വസിച്ചു ഭഗവാനിൽ ജീവിക്കുന്ന നാം അങ്ങനെ ചെയ്യുന്നതു് പാപമാണു്. ഭഗവാനെപ്പററിയുള്ള ചിന്ത നമുക്കു് എപ്പോഴും സമാധാനത്തെതരും. അവൻ ആട്ടുന്നതനുസരിച്ചു് നാം ആടണം. വരുന്ന സുഖ ദുഃഖങ്ങളെയെല്ലാം പ്രേമപൂൎവ്വം സ്വീകരിക്കണം. കൃഷ്ണപ്രേമത്തിൽ, ശിഥിലമാകാത്ത വിശ്വാസമാണു് നമ്മുടെ ദിവ്യജീവിതം. ഭഗവാനിൽ ലയിക്കുന്നതാണു് നമ്മുടെ ജീവിതലക്ഷ്യം. ഞാനെന്നു് പറയുമ്പോഴെങ്കിലും ഭഗവാന്റെ ഞാനാണെന്നുള്ളതു് ഓൎമ്മ ഉണ്ടായിരിക്കണം. ഭഗവാനും ഞാനും, യജമാനനും വേലക്കാരനും—എല്ലാം സത്യവസ്തുവായ ഭഗവാൻ മാത്രമാണു്. പ്രേമമാണു് ജീവിതം. പ്രേമമാണു് ജീവിതയാത്ര. പ്രേമമാണു് ജീവിത ലക്ഷ്യം. പ്രേമപ്രവാഹത്തിൽക്കൂടി ഒഴുകി പ്രേമ സ്വരൂപനായ ഭഗവാനെ നാം പ്രാപിക്കും. പ്രേമം! പ്രേമം!! പ്രേമം!!! അഭേദ കുടുംബത്തിലുള്ള അംഗങ്ങളോടെല്ലാം അഭേദന്റെ വിനയ പൂൎവ്വകമായ അന്വേഷണം അറിയിക്കുക.

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ

8



ശ്രീ രാധേ!

Sri Rangaji Mandir
Vrindavan
(Dist) Madhura
U. P.
5-10-59

പ്രിയ ആത്മൻ!

അഭേദൻ ബ്രജവാസം തുടങ്ങിയിട്ടു് ഇന്നു് അഞ്ചു ദിവസമായി. ഇവിടെ ശ്രീ രംഗജി മന്ദിരത്തിൽ പ്രാകാരത്തിനുള്ളിൽത്തന്നെ ഒരു നല്ല മുറി ക്ഷേത്രാധികാരികൾ തന്നിട്ടുണ്ടു്. അതിൽ ഏകാന്തവാസം ചെയ്തു് സ്വസ്ഥമായി കഴിയുന്നു. ഭഗവാനു് നിവേദിക്കുന്ന മഹാപ്രസാദം കഴിക്കുന്നുണ്ടു്. അതുകൊണ്ടു് ഭിക്ഷയ്ക്കു പോകുവാൻ ഇനിയും അവസരം ലഭിച്ചിട്ടില്ല. ഇവിടെ ഇപ്പോൾ രാസമഹോത്സവവും രാമലീലയും നടക്കുകയാണു്. ഇന്നലെ രാത്രി രാസലീല കാണുവാൻ പോയിരുന്നു. രാസലീലയിൽ ഒരു ഭാഗവും, കുചേല ഗോപാലം കഥയും അഭിനയിച്ചു. വളരെ ഹൃദ്യമായിരുന്നു. നിർമ്മലയായ യമുനയിൽ രണ്ടു പ്രാവശ്യം സ്നാനം ചെയ്യുന്നു. നല്ല ആരോഗ്യമുണ്ടു്. ഇനിയും രണ്ടുമാസക്കാലം ഇവിടെ കഴിയാമെന്നു് വിചാരിക്കുന്നു. ശേഷം ഭഗവാന്റെ ഇച്ഛപോലെ ............

.........“ഇങ്ങിനെ പോകുകയാണെങ്കിൽ ഈ പ്രാരാബ്ദങ്ങളെല്ലാം ആദ്യമേ വേണ്ടായിരുന്നു”—എന്നു് പ്രേമപൂർവ്വം പറഞ്ഞ വാക്കുകൾ കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. എന്നാൽ, പ്രാരബ്ദം തുടങ്ങിയുള്ള കെട്ടുകളെല്ലാം വളരെ മുൻപുതന്നെ ഭഗവാനു് കൊടുത്തതോർത്തപ്പോൾ അദ്ദേഹം പൊട്ടിച്ചിരിച്ചുപോയി. എല്ലാം നടത്തുന്നവനിൽ ആത്മ സമർപ്പണം നമ്മെ കൃത കൃത്യരാക്കിത്തീർക്കുന്നു............

.........ആശ്രമത്തിൽ ക്ഷേത്രവും പരിസരവും എപ്പോഴും ശുദ്ധമായിരിക്കുന്നതിൽ ശ്രദ്ധിക്കണം. ആശ്രമം നടത്തിപ്പിനു് അമ്മമാരും ഭക്തജനങ്ങളും കൂടുതൽ പങ്കെടുക്കുവാൻ അഭ്യർത്ഥിക്കണം. ക്രമമായും ചിട്ടയായും ഭക്തജനങ്ങൾ സംഘം ചേർന്നു് ഭേരി പോകണം. ഭക്തിമതത്തിലേക്കാകർഷിക്കത്തക്കവണ്ണമുള്ള പരിപാടികൾ കൊണ്ടു ആശ്രമകാര്യങ്ങൾ മുമ്പോട്ടു കൊണ്ടുപോകണം.......... കേട്ടുകൂടാത്ത യന്ത്രങ്ങളായിരിക്കണം. അവൻ യന്ത്രിയായി നടത്തുന്നു എന്നുള്ള ഭാവത്തിൽ ഉത്സാഹത്തോടുകൂടി പ്രവൃത്തിക്കണം. ഇതോടൊന്നിച്ചയക്കുന്ന ഒരു കെട്ടു് പ്രേമത്തെ എല്ലാപേക്കും കൊടുക്കണം.

ഓം............

സ്വന്തം

അഭേദൻ.

9



ഓം നമോ നാരായണായ

ഋഷികേശ്
25-10-59

പ്രിയവത്സം!

............വൃന്ദാവനത്തിൽ അധികം നാളുകൾ കഴിഞ്ഞു കൃഷ്ണവാൻ അദ്ദേഹത്തിന്റെ ഹൃദയശപരൻ അനുവദിച്ചില്ല. കുറെ നാളുകൾ താമസിക്കാം എന്നു പറഞ്ഞു വിളിച്ചിട്ട്, പെട്ടെന്ന് തിരിച്ചയച്ചു കളഞ്ഞു! വഴിയെ ചെന്നതല്ല. ഇത്ര കഷ്ടപ്പം ഒരിക്കലും പാടില്ല. കുറെ കലഹിക്കാമെന്ന് വിചാരിച്ചു. പിന്നെയും മനസ്സ് കേൾക്കുന്നില്ല. എന്തിന്, എന്ന് വിചാരിച്ച് സമാധാനപ്പെട്ടു. നാം പൊണ്ണന്മാർ എന്തെല്ലാമോ ഒക്കെ വിചാരിച്ച് മനപ്പായസം കുടിക്കും. എന്നാൽ അവിടത്തെ ഇഷ്ടമേ നടക്കുകയുള്ളൂ. വലിയ കള്ളക്കാരൻ! നമ്മെയെല്ലാം ഇട്ട് ആട്ടിക്കളിപ്പിച്ച് മണ്ണു കപ്പിച്ച് വെള്ളം കുടിപ്പിക്കും. ഈ കളി കാണുവാൻ അവിടത്തേയ്ക്ക് വലിയ ഉത്സാഹമാണ്. നമ്മുടെ ഈ ബദ്ധപ്പാടുകളും ചേഷ്ടകളും ഒക്കെ കണ്ടിട്ട് അവിടുന്നു, വീഴുന്ന് കിടന്ന് പൊട്ടിച്ചിരിക്കും. പിന്നൊരു കാര്യം. അവിടത്തെ ഇഷ്ടമനുസരിച്ച് നടന്നുകൊണ്ടാൽ പിന്നെ ഒരു കുഴപ്പവുമില്ല. പിന്നെ നമ്മുടെ

പ്രാണനാഥൻ നമ്മെ തറയിൽ വയ്ക്കുകയില്ല. വലിയ കാര്യമായിരിക്കും. എപ്പോഴും നമ്മുടെ കൂടെത്തന്നെ ഉണ്ടായിരിക്കും. ഇതു് അജ്ഞന്റെ അനുഭവമാണു്. അല്പം ഒന്നു് തെററിയാൽ മതി, സർവ്വത്രകുഴപ്പമാണു്. ഈ പറയുന്നതെല്ലാം കള്ളൻ ഒളിച്ചു നിന്നു കേട്ടു് ചിരിക്കുകയാണു്. അതുകൊണ്ടു് നമ്മുടെ പ്രാണപ്രിയന്നു് ഇഷ്ടമല്ലാത്തതു് ഒന്നും ചെയ്യരുതു്. വളരെ ജാഗ്രതയായിരിക്കണേ! അത്ര തന്നെ. ഓം................
വസിഷ്ഠഗുഹയിൽ പോയിരുന്നു. ശ്രീ പുരുഷോത്തമാനന്ദ സ്വാമിജി കുഞ്ഞുങ്ങളെപ്പോലെ ഉത്സാഹമായിരിക്കുന്നു. അദ്ദേഹം അജ്ഞനെ കെട്ടിപ്പിടിച്ചു് പ്രേമവർഷം ചൊരിഞ്ഞു. ഇവിടെ പ്രേമമൂർത്തിയായ ശ്രീ ശിവാനന്ദ സ്വാമികളുടെ അതിഥിയായിക്കഴിയുന്നു. ശ്രീ സ്വാമിശിവാനന്ദ ഹൃദയാനന്ദ ഇവിടെ മഹത്തായ സേവനമനുഷ്ഠിച്ചുകൊണ്ടു് സ്ത്രീലോകത്തിനു് മാതൃകയായി കഴിയുന്നു. എല്ലാം പ്രാണനാഥന്റെ ഇഷ്ടം പോലെ നടക്കും.

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അജ്ഞൻ.

10



ജയ് ശചിനന്ദന ജയ് ഗൌരഹരി!

നവദ്വീപ്
20-11-59

പ്രിയപ്പെട്ടവരെ!

...........അദ്ദേഹത്തിന്റെ ഹൃദയേശ്വരൻ മഹാപ്രഭു അവതരിച്ച ഈ പുണ്യഭൂമിയിൽ സ്പർശിച്ച മാത്രയിൽ അദ്ദേഹത്തിനുണ്ടായ ഒരു കോരിത്തരിപ്പ് ——ഒരു ഭാവാവസ്ഥ! അഹോ! വർണ്ണിക്കുവാൻ കഴിയുന്നില്ല. എല്ലായിടത്തും പ്രഭുവിൻെറ നാമധ്വനി മുഴങ്ങുന്നു! പലരും, അദ്ദേഹവും ഏററു പാടി:-

"ജയ് ശചിനന്ദന ജയ് ഗൌരഹരി
വിഷ്ണുപ്രിയ പ്രാണനാഥ നാദിയ വിഹാരി!"

അദ്ദേഹം അതിൽ ലയിച്ച് നിർവൃതിയെ പ്രാപിച്ചു എന്നുപറഞ്ഞാൽ അധികമാകുമോ? എന്തോ? ഇന്നലെ മഹാപ്രഭുവിൻെറ സ്മാരകമായുള്ള ക്ഷേത്രങ്ങളെല്ലാം (വിഷ്ണുപ്രിയാദേവി പ്രതിഷ്ഠിച്ച ചൈതന്യ വിഗ്രഹവും) ദർശനം ചെയ്ത് ഭക്തിലഹരിയിൽ ആറാടി, ഗംഗാമാതാവിൻെറ മടിത്തട്ടിൽ വള്ളത്തിൽ കയറി, മഹാപ്രഭുവിൻെറ നാമങ്ങളെ ഉറക്കെ പാടി, ആനന്ദിച്ച് കുറെ ദൂരം സഞ്ചരിച്ചു. മറുകരയിൽ "മായാ

പുരി" യിൽ ചെന്നു്, ജനിച്ച സ്ഥലവും, ക്ഷേത്രവും ദർശിച്ചു. മഹാപ്രഭുവിൻെറ പാരമ്പര്യം പുലത്തുന്ന സന്യാസാശ്രമത്തിലും ചെന്നു. അവിടത്തെ മഹാത്മാക്കൾ അച്ഛനേയും പാട്ടിയേയും പ്രേമപൂർവ്വം സല്ക്കരിച്ചു.

"ജയ് ശചിനന്ദന ജയ് ഗൌരഹരി!"

ഇതു് കാതുകളിൽ മുഴങ്ങിക്കൊണ്ടിരിക്കുന്നു. അച്ഛനു് അതു് മറക്കുവാൻ സാധിക്കുന്നില്ല.

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അച്ഛൻ.

11 (തമിഴ്)



ഓം നമോ നാരായണായ

Navadweep
20-11-59

"ജയ് ശചിനന്ദന ജയ് ഗൌരഹരി
വിഷ്ണുപ്രിയപ്രാണനാഥ നാദിയവിഹാരി!!"

അൻപേ ഉരുവങ്കളാന എന്നതാരുയിർ ചെൽവർകളാകിയ ഉങ്കൾ എല്ലോരുക്കും അടിയേൻ അനേക നമസ്കാരങ്കൾ പല.

ഭക്തിത്തായിൻ ഉയിർച്ചെൽവങ്കളെ! ഭക്തിലഹരിയിൽ ഉലക മക്കളൈ മൂഴ്കവൈത്ത മഹാപ്രഭു അവതരിത്ത ഇന്ത പുനിതമാന ഭൂമിയൈ മിതിത്തതും ഏർപ്പെട്ട ഉണർച്ചിയൈ അടിയേനാൽ വർണ്ണിക്ക ഇയലവില്ലൈ. "അൻപിക്കുമുണ്ടോ അടൈക്കുന്താഴ്"— അന്ത കണ്ണീർതുളികൾ താൻ എല്ലാവറ്റുക്കും ബതിൽ ചൊല്ലുവേണ്ടും. ഓം............

നേററ് മഹാപ്രഭുവിൻ തിരുപ്പാദങ്കൾ പതിന്ത ഇടങ്കൾ —— പ്രഭു തിരുക്കോയിൽ കൊണ്ടു് എഴുന്തരുളിയിരുക്കും ഇടങ്കൾ എല്ലാം ചെൻറ് ദർശനം ചെയ്തു് വന്തോം. പുനിതമാന ഗംഗൈത്തായിൻ മടിയിൽ

തോണിയിൽ ഇരുന്ത് അവൻ നാമങ്കളൈ പാടിപ്പുക ഴ്ന്ത്, വൈക്ളരം ചെൻറു മായാപുരിയിൽ ഇറങ്കി, പ്രഭു പിറന്ത ഇടം ദർശിത്ത് മയിർക്കൂച്ചലേയ്തോം. ഉള്ളം കുളിർന്തത്, അതൈ ഭക്തിത്തായിൻ ആരുയിർ ചെൽവർകളാകിയ ഉങ്കളുക്ക് എടുത്തുച്ചൊല്ല ഇന്നും ഇൻപം തിരണ്ടോടുകിറത്. എങ്കും നം ഉയിർനായക നാകിയ അവൻ കൃപൈ താൻ പൊങ്കി വടികിന്റത്. അന്തോ! എന്ന കരുണൈ! ഓം.........അങ്ക് മെയ്യൻ പർകൾ അനൈവരുക്കും അടിയേനുടയ സാഷ്ടാംഗ നമസ്കാരത്തൈ തെരിവിക്ക വേണ്ടുകിറേൻ. ചെൽവർ കളുക്ക് ഇച്ചിറുവനുടൈയ, അൻപ് കണ്ണനീർത്തുളി കളൈ സമർപ്പണം ചെയ്കിറേൻ. ഏററുക്കൊള്ളവേണ്ടു മായ് കോരുകിറേൻ.

ഭക്തി വെള്ളം പെരുക്കെടുത്തോടുക! ഭക്തിമതം ഓങ്കി വളരുക!

എല്ലാ ഉയിർകളും ഇൻപുററ് വാഴ്ക! അവന ടിയാർകൾ വാഴ്ക. ഓം..........

അൻപ്! ഇൻപം! അമൈതി!

"ജയ് ശചിനന്ദന ജയ് ഗൌരഹരി
വിഷ്ണുപ്രിയ പ്രാണനാഥ നാദിയ വിഹാരി!"

ഇന്ത പുനിതഗാനം എങ്കും മുഴങ്കുകിറത്. അടിയേൻ കാതിലും സദാ ഒലിക്കട്ടുമത്.

ആഹാ! മറക്കമുടിയവില്ലൈ!!!

ഭക്തപ്പെരുമക്കളെ! ഇൻപപ്പെരുക്കെട്ടത്തോടും അൻപ് വെള്ളത്തിൽ നനൈച്ചുവൈ പൊതിന്ത പാർസൽ ഒന്റ് ഇത്തുടൻ അനുപ്പിവൈക്കിറേൻ. മികവും ജാഗ്രതയാക പിരിത്ത് എല്ലോരുമാക പങ്കിട്ട് പരുക വേണ്ടുമെന കോരുകിറേൻ. ഓം.........

അവൻ തിരുവുള്ളം എപ്പടിയോ അപ്പടിത്താനെ നടക്കും! എല്ലാം അവൻ ശെയലെൻറ് അമൈതി പെറുവത്താൻ നം വാഴ്വ്ക്ക് അഴക്.

ഇപ്പടിക്ക് തങ്കം അൻപുള്ള

അടിയേൻ

അഭേദൻ.

12



ഓം നമോ നാരായണായ

Calcutta
23-11-59

പ്രിയആത്മൻ!

........... പാരമാർത്ഥിക ജീവിതത്തിൽ വത്സന് ഏർപ്പെടുന്ന പരാജയവും മനോവേദനയും ഓർത്ത് അദ്ദേഹത്തിന് കണ്ണുനീർ വന്നു പോയി. എന്നാൽ അത് സഹജമാണെന്നുള്ളതു് തന്നെയാണ് ആ വിശ്വാസത്തിന് കാരണം.

ഭാരതത്തിൽ വീരപുരുഷനായ ഭീഷ്മരുടെ പുണ്യചരിതമാണ് അദ്ദേഹത്തിന് അപ്പോൾ ഓർമ്മയിൽ വന്നതു്. ഒരിക്കൽ ശരീരബാധകളെല്ലാം സഹിച്ച്, ശരശയ്യയിൽ കിടക്കുന്ന മഹാനായ ഭീഷ്മരെ ദർശനം ചെയ്യുവാൻ അർജ്ജുനൻ ചെന്നു. ഭീഷ്മർ കണ്ണുനീർ ഒഴുക്കുന്നതുകണ്ടു് അർജ്ജുനൻ അത്ഭുതപ്പെട്ടുപോയി. ശരീരവേദന സഹിക്കാതെ കണ്ണുനീരൊഴുക്കുന്നതാണോ എന്ന് സംശയിച്ചു. സംശയം തീർത്തുതരണമെന്ന് ഭഗവാനോടു് അർജ്ജുനൻ ആവശ്യപ്പെട്ടു. ആ പ്രസിദ്ധ ചോരൻ "മായാമയൻ" —"എനിയ്ക്കൊന്നുമറിഞ്ഞുകൂടാ. ഭീഷ്മരോടുതന്നെ ചോദിക്കൂ"— എന്നു പറഞ്ഞു് ഒഴിഞ്ഞുകളഞ്ഞു. അർജ്ജുനൻ വീണ്ടും ഭീഷ്മരുടെ സന്നിധി

യിൽ വന്നു. അപ്പോൾ ഭീഷ്മർ പറഞ്ഞു. "എടാ! കുഞ്ഞേ! നീ സംശയം തീർക്കാൻ വന്നിരിക്കുന്നു അല്ലേ? ഞാൻ എന്തിനാണു് കരയുന്നതു് എന്നു് നിനക്കറിയണം. ആ മണ്ണുതിന്ന കൊച്ചു കള്ളൻ, മായാനാടകസൂത്രധാരി, എന്നോടു് ചോദിച്ചുകൊള്ളുവാൻ പറഞ്ഞയച്ചുവല്ലേ? കൊള്ളാം!! തുച്ഛമായ ശരീര വേദനകൊണ്ടു് കരയുന്നവനല്ല മോനേ! നിന്റെ അപ്പൂപ്പൻ! സാക്ഷാൽ ഭഗവാൻ എപ്പോഴും നിങ്ങളുടെ കൂടെയുണ്ടായിരുന്നിട്ടും നിങ്ങളുടെ ദുഃഖത്തിനു് ശമനമുണ്ടാകുന്നില്ലല്ലോ. ഇതുവിചാരിച്ചാണു് കുഞ്ഞേ! ഞാൻ കരയുന്നതു്. ഇതാണു് മോനെ! അവന്റെ ലീല!" ഭക്തോത്തമനായ അർജ്ജുനൻ ഭീഷ്മവാക്യം കേട്ടു് സ്തബ്ധനായിപ്പോയി "എന്റെ ഭഗവാനെ! അവിടുത്തെ ലീലകളെക്കണ്ടു മയങ്ങി ഒന്നുമറിയാതെ ഭ്രമിക്കുന്ന അടിയനെ ആശ്വസിപ്പിക്കണെ! ആവശ്യമില്ലാത്ത കാര്യങ്ങളെപ്പററി, വെറും യന്ത്രമായ അടിയനു് അധികാരമില്ലാത്ത കാര്യങ്ങളെപ്പററി ചിന്തിച്ചു് സമയം കളയാതെ തിരുവടിയെ ശരണം പ്രാപിക്കുന്നതു് ഒന്നുമാത്രമാണു് അടിയന്റെ കർത്തവ്യമെന്നു് അടിയൻ അറിയുന്നു. പ്രഭോ! സർവ്വേശ്വര! എല്ലാം തിരുവടിയുടെ കൃപ മാത്രമാണു്. ആഹാ! കൃപ! അതൊന്നു മാത്രമാണു്. ശരണം! ശരണം!! ശരണം!!! ജീവിതകാലം മുഴുവനും ഓരോ ശ്വാസത്തിലും ഓരോ നാഡി സ്പന്ദനത്തിലും തിരുവടിയെ ശരണം പ്രാപിക്കുന്നതു തന്നെയാണു് പ്രഭോ! അടിയന്റെ കർത്തവ്യം! ശരണം! ശരണം!!

ശരണം!!" എന്നു് നമസ്കരിച്ചു.........വത്സാ! ഇതാണു് ജീവിതം. എല്ലാം അവന്റെ നിശ്ചയം അനുസരിച്ചാണു് നടക്കുന്നതെന്നു് എന്തുകൊണ്ടു് മറക്കുന്നു? പ്രേമ ദീപമേ! നാം വിചാരിക്കുന്നതും അവൻ നിശ്ചയിക്കുന്നതും എല്ലാം ഒന്നുതന്നെ. അതാണു് ലീല. പൊന്നുണ്ണിക്കണ്ണന്റെ കുട്ടിക്കളികൾ! കരച്ചിലും ചിരിച്ചിലും, ഞാനും എന്റേതും മക്കളും കുടുംബവും, ഗുരുവും ശിഷ്യനും, സംശയവും നിവാരണവും, എഴുത്തും വായനയും എല്ലാം............ ലോക നാടകത്തിലെ അന്തർ നാടകങ്ങൾ!!! അവൻ പെട്ടെന്നു് ഈ കുട്ടിക്കളികൾ അവസാനിപ്പിച്ചു് വേറെ കളികൾ തുടങ്ങും. പുറത്തു വരാതെ ഒളിച്ചു കളിക്കുന്ന അവന്റെ ഇഷ്ടം പോലെ പ്രോഗ്രാം മാററപ്പെടും. എന്നാൽ, ആട്ടക്കാലചട്ടത്തെ അനുസരിക്കാതെ വിടുന്ന പുള്ളിയല്ല അവൻ! അതിൽ വലിയ നിർബ്ബന്ധക്കാരനാണു്. അനുസരിക്കുകയും അനുസരിപ്പിക്കുകയും ചെയ്യുന്നു. രണ്ടും, അവൻ തന്നെയാണെന്നുള്ളതാണു് ഇതിലൊക്കെ രസം! രഹസ്യങ്ങളിൽ വെച്ചു് ഏററവും വലിയ രഹസ്യം അതാണു്. രസത്തിൽ വെച്ചു് വലിയ രസം അതാണു്. രസസ്വരൂപനായ അവൻെറ ആ നില വലിയ രസമുള്ളതാണു്. നവരസങ്ങളും അവയെ പൊതിഞ്ഞു നില്ക്കുന്ന ഭക്തിരസവും എല്ലാം രസം! ആഹാ! ആനന്ദരസവും ആനന്ദിക്കുന്ന രസവും, അതാണു് രസം. രാസമാകുന്ന അത്ഭുതരസം! രാസ ലീല!!! രണ്ടും ചേർന്നുള്ള മഹായോഗം! യോഗശ്വരനും യോഗീശ്വരന്മാ

രം! നാമെല്ലാം യോഗീശ്വരന്മാരായ ഗോപികളല്ലേ? ഇതു മറന്നു പോകരുതേ! ഓം.........

പ്രിയസഖി! രാസലീലയിലാടി ആടി വിയർപ്പിൽ കുളിച്ചു്, ആനന്ദക്കണ്ണുനീരിൽ കുതിർന്നു്, നമ്മുടെ പ്രാണനാഥന്റെ ചുടു ചുംബനങ്ങളും ആലിംഗനങ്ങളും അനുഭവിച്ചു നമുക്കു് സുഖിക്കാം! നമ്മുടെ ഹൃദയേശ്വരൻ ബാലകൃഷ്ണനുമായി രമിക്കാം! ജീവിതം അതിലേക്കുള്ളതാണു് തോഴീ! അത്രതന്നെ.

ഓം.........

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ

**13**



ഓം നമോ ഭഗവതേ വാസുദേവായ

Shirdi
29-11-59

പ്രിയവത്സാ!

എല്ലാം ഭഗവാൻെറ ലീലാവിലാസങ്ങൾ! വസു എല്ലാം വ്യാപിച്ച ദേവൻെറ വിനോദങ്ങൾ!!

മായാമാനുഷ വിഗ്രഹൻ, ലീലാ നാടക സൂത്രധാരി എന്നീ പേരുകളുള്ളവന്റെ കുട്ടിക്കളികൾ! രാസലീലയിൽ അവൻ അനേകനായി! വത്സസ്തേയത്തിൽ അവൻ മാടുകളും കുട്ടികളും ഗോപകുമാരന്മാരും എല്ലാമായി!! അതുപോലെതന്നെ, അവൻ നാമായി, ലോകമായി എല്ലാമായിരിക്കുന്നു. ഏകനായും അനേകനായുമിരിക്കുന്നു. അവൻ തന്നെ ഗുരുവായും, ശിഷ്യനായും മാതാവായും, പിതാവായും, ബന്ധുമിത്രാദികളായും മറ്റും മററുമായി കളിക്കുന്നു. ഗുരുവിന്റെ വേഷത്തിൽ ഉപദേശിക്കുന്നു. ശിഷ്യൻെറ വേഷത്തിൽ ശ്രദ്ധാഭക്തിയോടുകൂടി ശ്രവണം ചെയ്യുന്നു. അവൻ ശിഷ്യനായി, എഴുത്തിനു് മറുപടി വേണമെന്നാവശ്യപ്പെടുന്നു. അവൻ ഗുരുവായി അവൻെറ ലീലകളെപ്പററിത്തന്നെ

മറുപടി എഴുതുന്നു! ലോകനാടകവും അന്തർനാടകവും!! അതിൽ അനേകം രംഗങ്ങൾ! ഞാനും എന്റേതുമാകുന്ന മുരടിച്ച വേദനാജനകമായ രംഗങ്ങൾ! നീയും നിന്റേതുമായ ആഹ്ലാദജനകമായ രംഗങ്ങൾ! എല്ലാം ഭഗവന്മയമായി കാണുന്ന രംഗങ്ങൾ! ഭഗവാൻ എല്ലാററിന്റെയും ഉടമയായി, നാം അവന്റേതായി കാണുന്ന കരുണാമൃതം പൊഴിയുന്ന രംഗങ്ങൾ; ദുഷ്ടനായും ശിഷ്ടനായും, ഭ്രാന്തനായും, ഉന്മത്തനായും വെരളിപിടിപ്പിക്കുന്ന സംഭ്രമജനകമായ രംഗങ്ങൾ; കള്ളം, പിത്തലാട്ടം, കാമം, ചൂതു് തുടങ്ങിയുള്ള ഭയങ്കര രംഗങ്ങൾ! നല്ലതും കെട്ടതും തിരിച്ചറിഞ്ഞു് നല്ലവന്റെ വേഷംകെട്ടി തുള്ളിച്ചാടി ഞെളിഞ്ഞു നടക്കുന്ന ഹാസ്യരംഗങ്ങൾ! അങ്ങിനെ പോകുന്നു ഈ നാടകം. കൊണ്ടുപിടിച്ച രസമുള്ള ലോകനാടകവും അന്തർനാടകവും.........

ഫോർട്ടിൽ മിലിട്ടറി ക്യാമ്പിൽ ഭജനയുണ്ടായിരുന്നു. മാർവാടി സംഘത്തിലും ചിന്മയാമിഷ്യനിലും സത്സംഗമുണ്ടായിരുന്നു. തമിഴ് സംഘത്തിൽ ഒരു ദിവസം സ്വീകരണവും മറെറാരു ദിവസം കോളേജ് കുമാരികൾക്കു വേണ്ടിയുള്ള സത്സംഗവുമുണ്ടായിരുന്നു. കാളിഘട്ടം, ദക്ഷിണേശ്വരം മുതലായ സ്ഥലങ്ങൾ ദർശിച്ചു. മഹാപ്രഭു ജനിച്ച നവദ്വീപത്തിൽ പോയി:—

"ജയ് ശചിനന്ദന ജയ് ഗൌരഹരി
വിഷ്ണുപ്രിയപ്രാണനാഥ നാദിയവിഹാരി"!

എന്ന് ആടിപ്പാടി കോൾമയിർക്കൊണ്ടു ആഹ്ലാദിച്ചു. പ്രസിദ്ധ താരകേശ്വരം ശിവക്ഷേത്രത്തിൽ പോയി ദർശനം ചെയ്തു. കൽക്കട്ടയിൽ തിരിച്ചുവന്ന് സുഹൃത്തുക്കളോട് അനുജ്ഞവാങ്ങി കഴിഞ്ഞ വ്യാഴാഴ്ച സുപ്രഭാതത്തിൽ യാത്ര തിരിച്ചു. ഇന്നലെ ഇവിടെ, ഷിർടിയിൽ സായി ബാബാ മന്ദിരത്തിൽ വന്നു ചേർന്നു. അടുത്ത ദിവസം ഇവിടെ നിന്ന് തിരിക്കുന്നു. ഒരു മാസത്തിനുള്ളിൽ തിരുവനന്തപുരത്ത് വന്നുചേരാമെന്നുദ്ദേശിക്കുന്നു. ഈശ്വരനിശ്ചയമേ നടക്കുകയുള്ളുവെന്ന് നമുക്കറിയാമെങ്കിലും മനോരാജ്യത്തിന് കുറവില്ല. അതും നാടകത്തിലെ ഒരുവിശേഷ രംഗമാണല്ലൊ. നാം പ്രോഗ്രാം തയ്യാറാക്കണം. അവൻെറ ഇഷ്ടംപോലെ നടക്കണം! അതാണ് രസം!! നാം അത് പ്രത്യക്ഷത്തിൽ അനുഭവിക്കുംതോറും നമ്മുടെ ചിന്തയും അവൻെറ നിശ്ചയവും ഒന്നായിത്തീരുന്ന ഒരു വിശേഷം!!! ഊണിലും ഉറക്കത്തിലും ഒരു നിമിഷം പോലും അവനെ മറക്കാൻ കഴിയാത്ത ഒരു നില! അവിടെയാണ് ലോക നാടകത്തിൽ നിന്നും അന്തർ നാടകത്തിലേക്ക് കടക്കുന്നത്. കാണികൾ എന്നുള്ള നിലവിട്ട് അഭിനയക്കാരായിത്തീരുന്നത്. കാണികൾക്ക് ഓരോ രംഗവും സംഭ്രമജനകമായിരിക്കും. അടുത്ത രംഗം എന്താണെന്നറിയാതെ ആശ്ചര്യത്തോടുകൂടി നോക്കിയിരിക്കും. അഭിനയിക്കുന്നവർക്ക് അടുത്തരംഗം മാത്രമല്ല,

നാടകം മുഴുവനും കാണാപ്പാഠമാണ്. അവക്ക് ആശ്ചര്യമില്ല. മറവും മറവുമൊന്നുമില്ല ...................
അവിടെ ജീവിതം ആരംഭിക്കുന്നു. ശരീരയാത്ര സുലഭമാകുന്നു! ഞാനും അവനും അവനായി മാറുന്ന രംഗത്തോടുകൂടി നാടകം അവസാനിക്കുന്നു!! നമ്മുടെ നാടകത്തിലും പലരംഗങ്ങളും കഴിഞ്ഞു് അങ്ങനെ അവസാനത്തിലേക്കു നീങ്ങുകയാണ്. അതുകൊണ്ടു് ഇപ്പോഠം നമുക്ക് അവനെ ആശ്രയിക്കുന്ന (ശരണംപ്രാപിക്കുന്ന) ജീവിതലക്ഷ്യത്തിലേക്ക് കടക്കാം. ശരണം ശരണം എന്നുള്ള വിളിയും പ്രേമഭാവത്തോടുകൂടിയുള്ള അവൻെറ നാമോച്ചാരണവും നമ്മിൽ ശാന്തി വളത്തുന്നു. അതു് മുള്ളും, കല്ലും, കരടും നിറഞ്ഞ ജീവിതപന്ഥാവിൽ ആശ്വാസം അരുളുന്നു. അതു് ഇഹത്തിലും പരത്തിലും താങ്ങും തണലുമായി നില്ക്കുന്നു. ദിവാസ്വപ്നങ്ങഠം നിറഞ്ഞ പള്ളത്തിലും മേട്ടിലും മുട്ടിയൊലിച്ചു് അടിപെട്ട ജീവിത നദി, സദ്ഭാവമാകുന്ന സമുദ്രത്തിൽക്കൂടി ഒഴുകി, അവൻെറ പാദാരവിന്ദമാകുന്ന മഹാസമുദ്രത്തിൽ ചെന്നു ലയിക്കുന്ന നിലയിൽ നമ്മെ നയിക്കുന്നു. ഓം ! ഓം!! ഓം!!!

പ്രേമദീപമേ! ആത്മസമർപ്പണവും അടിയുറച്ച ആത്മവിശ്വാസവുമാണ് നമ്മെ അന്തർ നാടകത്തിലെ കഥാപാത്രങ്ങളാക്കിത്തീക്കുന്നതു്. പ്രേമവാരിധിയിൽ പ്രണവധ്വനി മുഴക്കുന്ന പ്രേമകല്ലോലങ്ങളായി

ഉയൻ്റയൻ്റ് വീണ്ടും നമുക്ക് ആ പ്രേമ മഹാസമുദ്ര ത്തിൽത്തന്നെ ലയിച്ചു രമിക്കാം.

ഹരി ഓം തത് സത്

പ്രേമം! സുഖം! ശാന്തി!

നിങ്ങളുടെയെല്ലാം

സ്വന്തം

അഭേദൻ.



14



ഓം നമോ നാരായണായ

Shirdi
30-11-59

പ്രിയപ്പെട്ടവരെ!

.................ഇന്നലെ ഷിർടിയിൽ വന്നുചേ ന്നു. എന്താണ് എഴുതുവാനുള്ളതു്? എല്ലാപേക്കും കു റെ കാട്ടും പടർപ്പുകളുമെല്ലാം എഴുതി വിട്ടുന്നുണ്ട് ചില ഭ്രാന്തുകളുടെ ഇടയിൽ ഒരു ഭ്രാന്തുതന്നെ ഇതും. എന്തെഴുതിയാലും പ്രേമോന്മാദം പിടിച്ചു സുകൃതികൾ

സ്വീകരിച്ചു കൊള്ളുമല്ലോ. ഗുരുശിഷ്യന്മാരായിട്ടാണ് ഇപ്പോൾ അഭിനയം നടത്തുന്നതു്. ഇനി വളരെയൊക്കെ അഭിനയിച്ചാലെ ഈ നാടകം അവസാനിക്കുകയുള്ളൂ. ഇപ്പോൾ കാണികളുടെ കൂട്ടത്തിലല്ല. കാണികളുന്നവരുടെ —— അഥവാ, അഭിനയിക്കുന്നവരുടെ —— കൂട്ടത്തിൽ ചേർന്നിരിക്കുകയാണ്. അതുകൊണ്ടു് രംഗങ്ങൾ കാണുമ്പോൾ സംഭ്രമമില്ല. ഡയറക്ടർ പറയുന്നതുപോലെ ആടിയാൽ മതി. എത്ര രംഗം ഉണ്ടെന്നും അടുത്ത രംഗം എന്താണെന്നും കഥയിലുള്ളതുകൊണ്ടു് കുഴപ്പമൊന്നുമില്ല. ഡയറക്ടരുടെ ഹിതമനുസരിക്കണം. അല്ലെങ്കിൽ കുഴപ്പം. ആട്ടത്തിൽ കാൽ പിഴച്ചാൽ നല്ല അടികൊള്ളും. വളരെ ശ്രമം പിടിച്ച ജോലി തന്നെ. ഏതാനും കഥകളെ ഇപ്പോൾ കാണാപ്പാഠമുള്ളൂ. ശേഷം ഡയറക്ടർ മറഞ്ഞുനിന്നു് പതുക്കെ പറഞ്ഞു തരും. അതുകൊണ്ടു് വിഷമമില്ല. ആട്ടത്തിൽ പൂർണ്ണവിശ്രമവും കിട്ടുന്നുണ്ടു്. നല്ല ശാപ്പാട്ടു്. പക്ഷെ വയററിനല്ല; ഹൃദയത്തിനാണ്......... പ്രേമോന്മാദം കൊണ്ടു് തലയ്ക്കു് മൂടപിടിക്കുമ്പോൾ കിറുക്കുകൾ വരും. നിങ്ങൾക്കൊക്കെ എന്തും എഴുതാം. ക്ഷമിക്കുമെന്നറിയാമെന്നുള്ളതുകൊണ്ടാണേ! ഈ കിറുക്കുകൾ വായിച്ചു് നിങ്ങളൊക്കെ പൊട്ടിച്ചിരിച്ചാൽ മതി! അങ്ങേരന്നു് വലിയ തൃപ്തിയാണ്. എന്തുവന്നാലും ചിരിക്കണം. ദുഃഖം വന്നാൽ കരഞ്ഞതുകൊണ്ടു് വിശേഷമില്ല. അതുകൊണ്ടു് ചിരിക്കുന്നതല്ലെ കുറെക്കൂടെ

നല്ലതു്? എല്ലാം പിള്ളേരുടെ കഞ്ഞിയും കറിയും വെച്ചു് കളിയാണെന്നറിഞ്ഞാൽ ചിരിക്കാനല്ലാതെ പിന്നെ എന്തൊന്നുണ്ടു്? .

അഭേദൻ ഹൈദരബാദ്, മദ്രാസ് മുതലായ സ്ഥലങ്ങളിൽ ചെന്നു് പ്രിയാത്മാക്കളെ സന്ദർശിച്ചു് താമസിയാതെ വന്നു ചേരുവാൻ നോക്കാം. അവിടത്തെ കാര്യം നാടകത്തിലുണ്ടോ എന്നറിഞ്ഞില്ല. അനുമാനം വെച്ചു് പറയുകയാണു്. അപ്പോഴപ്പോൾ പറഞ്ഞു തരുമെന്നുള്ളതുകൊണ്ടു് കാണാതെ പഠിക്കുവാൻ ശ്രമിക്കാറില്ല. ഹഠയോഗികളും മററുമൊക്കെ അതിലേക്കു വേണ്ടി (സിദ്ധി) ശ്രമപ്പെടുന്നവരാണു്. ഡയറക്ടർക്കു് അവരുടെ പേരിൽ വലിയ തൃപ്തിയൊന്നുമുള്ളതായി കാണുന്നില്ല. ഡയറക്ടർ നമ്മുടെ അടുത്തു് വരുന്നതുപോലെ അവരുടെ അടുത്തു് പോകാറില്ല. കാണാപാഠം പഠിക്കുന്നവർക്കു് എഴുതി അയച്ചാൽ മതിയല്ലൊ. എന്നാൽ നമുക്കതു പോരാ. എടുത്തു് മടിയിലിരുത്തി പറഞ്ഞുതരും. അഭിനയിക്കുമ്പോൾ കാലു തെററാതെ പുറകേയും നില്ക്കും. ബഹുസുഖം! ഇതൊക്കെ വെകുളിപിടിച്ച ലോകത്തെ നോക്കി ചിരിക്കുന്ന നാടകമാണു്. ലോകനാടകമല്ല; അന്തർനാടകമാണു്!! രഹസ്യം മനസ്സിലാക്കിക്കൊണ്ടാൽ ബഹുസുഖം! എല്ലാപേർക്കും പ്രണാമങ്ങളും പതിവുപോലെയുള്ള പ്രേമപാർസലും..............

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

15



ഓം നമോ നാരായണായ

Shirdi
30-11-59

പ്രിയപ്പെട്ടഅമ്മയ്ക്കു്:-

വാത്സല്യം നിറഞ്ഞ ഹൃദയദേവതയായ അമ്മയ്ക്കു് അഭേദൻ എഴുതുന്നതു്. പ്രേമനിധിയായ അമ്മേ! പരിപാവനമായ പ്രേമം വഴിഞ്ഞൊഴുകുന്ന അമ്മയുടെ എഴുത്തു് വായിച്ചു് അഭേദൻ ആനന്ദക്കണ്ണീർ വാർത്തു. ആ കണ്ണുനീരിൽ കുതിർത്തെടുത്ത പ്രേമാശംസകളും കുശലാന്വേഷണങ്ങളും അടങ്ങിയ ഹൃദയലേഖനം ഉടൻ തന്നെ അഭേദൻ അയച്ചു. അതു് ഒരു നിമിഷം പോലും താമസിക്കാതെ ഉടനെ തന്നെ അവിടെവന്നു് കുശലാന്വേഷണം നടത്തിയിരിക്കുമല്ലോ. “മനഃ കൃതം കൃതം” എന്നല്ലേ അമ്മേ പ്രമാണം. മനസ്സുകൊണ്ടു് ചെയ്യുന്നതാണു് ചെയ്യുന്നതു്. അല്ലാതെ എഴുത്തുകൊണ്ടു് വലിയ കാര്യമൊന്നുമില്ല. കുറെ കാടുകയറി വല്ലതുമൊക്കെ എഴുതാമെന്നതെയുള്ളു. “സ്വന്തമായിരുന്നിട്ടും” സ്വാതന്ത്ര്യമുപയോഗിക്കാതെ “അവൾ്” എന്നു് അമ്മയെപ്പററി അഭേദൻ സൂചിപ്പിച്ചിരുന്നതു് അമ്മയ്ക്കു് മനോവേദനയുണ്ടാക്കിയതായി എഴുത്തിൽ നിന്നും മനസ്സിലായി. സാക്ഷാത് പ്രകൃതിമാതാവായ

ജഗദംബയുടെ പ്രതിബിംബമാണമ്മേ! അവിടന്ന്! അതുകൊണ്ട്, "അവർ" എന്നും മററും സംബോധന ചെയ്തുപോകുന്നതു് ക്ഷമിക്കണം. എന്നാൽ, പൊന്നുണ്ണിക്കണ്ണന്റെ ഉണ്ണിക്കളിയിൽ, ഈ ലോകനാടകത്തിൽ, വിശേഷിച്ചും അന്തർനാടകത്തിൽ ഇപ്പോൾ നാം വേഷം കെട്ടി ആടുകയാണല്ലൊ. അതിൽ നാം ഗുരുവിന്റേയും ശിഷ്യയുടേയും ഭാഗങ്ങൾ അഭിനയിക്കുകയാണ്. ഗുരു പിതാവും, ശിഷ്യ മകളുമാണ്. ആയതിനാൽ സംബോധന ഒന്നു് മാററിയേക്കാം. പ്രിയപ്പെട്ട പൊന്നുമകളെ! കുഞ്ഞിന്റെ ആരോഗ്യസ്ഥിതി മോശമായിട്ടുതന്നെ ഇരിക്കുന്നുവെന്നും അതു കൊണ്ട് യാതൊരു സങ്കടവും ഇല്ലായെന്നും മകൾ എഴുതിയിരുന്ന ഭാഗം വായിച്ച് അടിയൻ ഹാർദ്ദമായി സന്തോഷിച്ചു; പുഞ്ചിരിതൂകി; പുളകം കൊണ്ടു. ചിരിച്ചുകൊണ്ട് മരിക്കണം മകളെ! നരയും തിരയും, മൂപ്പും ചാക്കാട്ടും എല്ലാം ശരീരമെട്ടത്തരുപ്പായുഴ റെല്ലാവർക്കും കൂടെയുള്ളതാണ് കാമക്രോധാദികൾ കൊണ്ടുണ്ടായതാണ്, ശരീരമെങ്കിലും അതിന്റെ അടിസ്ഥാനത്തിലാണ് "ധർമ്മ" മാകുന്ന പ്രവൃത്തി സ്ഥിതി ചെയ്യുന്നതു്. അതുകൊണ്ട് ശരീരഭാവത്തിൽ രോഗംകൊണ്ട് പീഡിതയാണെങ്കിലും മനോഭാവത്തിൽ അതൊന്നും കൂട്ടാക്കാതെ സന്തോഷമായിരിക്കുവാൻ ശ്രമിക്കണം. ശരീരയാത്ര, അഥവാ, ജീവിതയാത്ര, വന്നും പോയുമിരിക്കുന്ന വെറും പിത്തലാട്ടം, വെറും ജാലവിദ്യയാണെന്നുള്ള രഹസ്യം മറക്കാതിരിക്കണം ദുഃഖിപ്പിക്കുന്നതും ആശ്വസിപ്പിക്കുന്നതും

ആ പൊന്നുണ്ണിക്കണ്ണൻ തന്നെയാണ്. അതു വിചാരി ക്കുമ്പോഴും തന്നെ ഒരു സുഖം തോന്നുന്നില്ലേ? സുഖ ത്തിലും ദുഃഖത്തിലും അവന്റെ സാന്നിദ്ധ്യമുണ്ടായിരി ക്കുമ്പോൾ, നമുക്കെന്തൊന്നിനാണ് ഒരുകുറവു്? നടക്കു ന്നതെല്ലാം അവന്റെ ഹിതമാണെന്നറിയാമല്ലൊ. അ തൊന്നു മാത്രം മതി നമ്മുടെ ജീവിതത്തെ ഭംഗി പിടി പ്പിക്കുവാൻ. അങ്ങിനെയുള്ള ജീവിതമാണ് നമ്മുടെ ക ണ്ണിലുണ്ണിയായ കണ്ണന് കാഴ്ചവെയ്ക്കുവാൻ കൊള്ളാവു ന്നതു്. അതു് അവൻ വാരിയെടുത്തു് ഉമ്മവെച്ചു് സ്വീകരിച്ചുകൊള്ളും. കൂടാതെ, ശരീരവ്യാധി, അവ നെപ്പററി കൂടുതൽ ചിന്തിക്കുവാനും അവനെ മറക്കാ തിരിക്കുവാനും, ശരീരം അനിത്യമാണെന്നു് അനുഭവ ത്തിൽ അറിഞ്ഞുകൊണ്ടിരിക്കുവാനും സംഗതി വരു ത്തുന്നുവെന്നും, മകൾ സൂചിപ്പിച്ചിരിക്കുന്നതു് എത്ര ശരിയായിരിക്കുന്നു. എന്തിനു്? ശ്രീരാമകൃഷ്ണൻ മുതലായ മഹാത്മാക്കൾ നിത്യരോഗികളായിരുന്നുവെന്ന കഥ കൾ മകൾ പഠിച്ചിട്ടില്ലേ? രോഗം പാപശക്തിയല്ല, മകളെ! നേരെ മറിച്ചു് അതു് ഭഗവാന്റെ അനുഗ്രഹ ശക്തിയാണെന്നു് മകൾ അറിയണം. അഥവാ, പാപ ശക്തിയാണെങ്കിൽ തന്നെയും, അതു് "ഞാനും എ ന്റേതു"മാകുന്ന പാപശക്തികൾ ഇല്ലാതെയാക്കുന്ന പാപശക്തിയാണെന്ന സത്യം അറിഞ്ഞാലും മതി. എന്തും വന്നുകൊള്ളട്ടെ! അതെല്ലാം പോകുന്നവയാ ണു് എന്നാൽ, ഭഗവാൻ മാത്രം ഒരിക്കലും ഹൃദയ

ത്തിൽ നിന്നു് പോകുന്നവനല്ല. ശരീരം പോകുമ്പോൾ സുന്ദരമായ ഹൃദയത്തിൽ രമിക്കുന്ന ഭഗവാനിൽ നാം അലിഞ്ഞു ചേരുന്നു. ഓം..................

ഈ കിറുക്കുകളൊക്കെ വായിച്ചു് ചിരിക്കണം. ചിരിക്കണം. അഭേദനു് അത്രമാത്രംമതി. ആ ചിരിയിൽ രോഗങ്ങളൊക്കെ പമ്പകടക്കണം. ശരീരത്തിനല്ല ആരോഗ്യം വേണ്ടതു്. മനസ്സിന്നാണു് ആരോഗ്യം വേണ്ടതു്. പല ഭ്രാന്തുകളിൽ ഇതും ഒരു ഭ്രാന്തുതന്നെ. മായാമയൻെറ മായാവിലാസങ്ങൾ ആരറിയുന്നു.........

എല്ലാവർക്കും അഭേദൻെറ പ്രേമം നിറഞ്ഞു കുഴയുന്ന പ്രണാമങ്ങൾ അർപ്പിക്കുന്നതായി അറിയിയ്ക്കണം. പ്രേമപ്പെരുംകടലിലെ പ്രേമച്ചെറുകല്ലോലങ്ങളായ നാം, ആ പ്രേമമഹാസമുദ്രത്തിൽ തന്നെ ലയിയ്ക്കുന്നു! രമിയ്ക്കുന്നു!! പ്രണവധ്വനി മുഴക്കുന്നു!!!

ഓം............

പ്രിയപ്പെട്ട പൊന്നു മകൾക്കു്

സ്വന്തം

അഭേദൻ

16



ശ്രീ കൃഷ്ണായ നമഃ

18-11-60

എത്രയും പ്രിയപ്പെട്ട പുത്രിക്ക് വാത്സല്യപൂർവ്വം സ്വന്തം അച്ഛൻ എഴുതുന്നത്.-

മകളെ!

അച്ഛന് സ്ത്രീസമൂഹമെല്ലാം അമ്മമാരാണെങ്കിലും ഏതാനും പേർ മക്കളായിട്ടും മാറിയിട്ടുണ്ട്. മക്കൾ അമ്മമാരാകും. അമ്മമാർ മക്കളുമാകും. അതാണ് അതിവിചിത്രമായ ജീവിതരഹസ്യം.

എഴുത്ത് യഥാകാലം വന്നുചേർന്നു. എന്നാൽ മറുപടി എഴുതുവാൻ താമസിച്ചുപോയി. അച്ഛനെ സംബന്ധിച്ചേടത്തോളം അതിൽ പിശകൊന്നുമില്ലെന്നും, മകളുടെ ഗുരുനാഥൻ ജീവിതത്തെ വളരെ ഗൌരവമായി കരുതാത്തവനും ജീവിതത്തിൽ വലിയ ചിട്ടകളൊന്നും വയ്ക്കാത്തവനും ആയ ഒരലസനാണെന്ന് മകൾക്കറിയാമല്ലൊ.

മകളയച്ച എഴുത്തിൽ ഹൃദ്യവും ശ്രദ്ധേയവുമായ പല കാര്യങ്ങൾ പറഞ്ഞിരുന്നു. ഭജിക്കുമ്പോൾ (നാമം

ജപിക്കുമ്പോഴും) ഏകാഗ്രത കിട്ടുന്നില്ലെന്നും, ഏകാന്ത ഭക്തി ലഭിക്കുന്നതിന് അനുഗ്രഹിയ്ക്കണമെന്നും മററും പൊടിപൊടിച്ചിരുന്നു.

ഒന്നുകൊണ്ടും വിഷമിക്കണ്ട. നമ്മുടെ പൊന്നു ഭഗവാനുമായി ഓടിനടന്ന് ആനന്ദയമുനയിൽ നീന്തി ക്കളിച്ച്, കുളിച്ച്, പുളച്ച്, രസിച്ച്, രമിയ്ക്കുന്ന കുട്ടിക്കളിയാണ് ജീവിതം. പൊന്നുണ്ണിക്കണ്ണൻ എ പ്പോഴും നമ്മുടെ കൂടെത്തന്നെയുണ്ട്. ചോററുരുത്തി കളായ നമ്മെ ഉച്ഛ്വാസനിശ്വാസം ചെയ്യിപ്പിക്കുന്ന തുപോലും അവൻെറ കൊച്ചുകളിയാണ്. പാവകളായ നമ്മെ ആട്ടുന്നതനുസരിച്ച് നാം ആടുന്നു. ശ്വാസമാകു ന്ന കയറ് അവൻ താഴെയിട്ടാൽ കളിയെല്ലാം തീൎന്നു. പ്രേമപാശം നല്ല ബലമുള്ളതായിരിക്കണം. അതു പൊ ട്ടിയാൽ തുലഞ്ഞു. പിന്നെ നാം കാലപാശത്തിൽ അ കപ്പെട്ടതു തന്നെ. അനുസരിക്കുന്ന പാവകളായ നമ്മെ അവൻ ഉപേക്ഷിക്കുകയില്ല. നാം പ്രേമപാശത്താൽ ബദ്ധരാണ്; അഥവാ, മുക്തരാണ്. കാലപാശത്തിൽ പെട്ടവരെ ബദ്ധന്മാരെന്നും, പ്രേമപാശത്തിൽപെട്ടവ രെ മുക്തന്മാരെന്നും പറയുന്നത് മകൾ ഗ്രഹിച്ചിട്ടില്ലേ? നാമെല്ലാം പാവകളാണെങ്കിലും കരുണാസാഗരനായ ഭഗവാൻ നമുക്കവനെപ്പോലെയുള്ള ജീവിതമാണ് ത ന്നിട്ടുള്ളത്. ഈ ജീവിതം ഒരു രസംപിടിച്ച കണ്ണു പൊത്തിക്കളിയാണ്. ഭഗവാൻെറ ഈ രാസകേളിമ ഹോത്സവത്തിൽ നാമെല്ലാം ഭാഗഭാക്കുകളാണ്. മദ്ധ്യേ

നിന്നു് കുഴലൂതുന്ന അവൻെറ ചുററും ചേൎന്നിന്നു് നാം ആനന്ദനൃത്തം വയ്ക്കുകയാണു്. ഭഗവാൻ ഒരു ത്തൻ മാത്രമേയുള്ളു പുരുഷൻ! നാമെല്ലാം യഥാൎത്ഥ ത്തിൽ സ്ത്രീകളാണു്. പക്ഷേ മറന്നു പോയി! ഇതെല്ലാം (മണ്ണും ചിരട്ടയുമായി) രാസകേളി ആരംഭിച്ചപ്പോൾത്തന്നെ അവൻ കാതിലടക്കമായി പറഞ്ഞുതന്ന കളിയായ കാൎയ്യമാണു്. മറന്നുപോയ നമ്മെ ഓൎമ്മിപ്പിക്കുന്ന കളിയിലെ മൎമ്മസ്ഥാനമായ ഘട്ടമാണു് **ഗുരുശിഷ്യബന്ധം**. ഈ രഹസ്യം പറയുന്നതാണു് ഉപദേശം. ജീവിതത്തിൽ എന്തൊക്കെത്തന്നെ സംഭവിച്ചാലും മകളിതു മറന്നുപോകരുതു്. അതേന്നു് ഇത്ര മാത്രമേ പറയുവാനുള്ളു. ഓം!!!...........

എന്തൊന്നാണു്, മകളെ! ഏകാഗ്രത? ഏകാഗ്രത വേണമെന്നും ഏകാന്തഭക്തി വേണമെന്നും വിചാരിക്കുന്നതുതന്നെ ആഗ്രഹമല്ലേ! ആഗ്രഹിക്കുന്നതു് എല്ലാപ്രകാരത്തിലും പാപമാണു്. പാപികളായ നമുക്കു് ഒന്നും ആഗ്രഹിക്കുവാനധികാരമില്ല. നമ്മുടെ മനസ്സു് അവനേൻറതായാൽ നാം എവിടെ? എന്തിനെ ആഗ്രഹിക്കും? നാം നമ്മുടെ ഏററവും സ്വന്തമായ, പ്രിയപ്പെട്ട ഭഗവാനെ ആഗ്രഹിക്കണമോ? നമ്മിൽ അടിഞ്ഞുറഞ്ഞു കിടക്കുന്ന ആനന്ദപ്പീയൂഷക്കുഴമ്പല്ലേ, മകളെ! ഭഗവാൻ! കയ്യിൽ രത്നമുള്ളപ്പോൾ ആരെങ്കിലും ചെങ്കല്ലു് തേടുമോ? ജീവിതത്തിൽ സുഖദുഃഖാദികൾ എന്തു തന്നെ സംഭവിച്ചാലും എല്ലാം വെറും നാടകത്തിലെ സ്വ

ഖദുഃഖാദികളാണ്. ബന്ധവും മോക്ഷവുമെല്ലാം അവ
ന്റെ ഏർപ്പാടാണ്. നമ്മുടെ ഏർപ്പാട് യാതൊന്നുമി
ല്ല. നമുക്ക് ഈ ബന്ധമോക്ഷങ്ങളെന്നു പറയുന്ന പി
ത്തലാട്ടങ്ങളൊന്നും ആവശ്യമില്ല. ഭഗവാനിൽ ഇരിക്കു
ന്ന നമുക്ക് ഒന്നും ആവശ്യമില്ല. നമുക്ക് അവൻ
മാത്രമാണ്, നമ്മുടെ പൊന്നുഭഗവാൻ മാത്രമാണ്
ആവശ്യം. ഒരു വക വെപ്രാളവും ജ്ഞാനം പറച്ചിലും
എല്ലാം "ഗുരുത്വം" കെട്ടവർക്കുള്ളതാണ്. നമുക്കുള്ളത
ല്ല. എന്തെല്ലാം വേണമെന്ന് തോന്നുന്നുവോ അതെല്ലാം
വേണ്ടതു പോലെ ചെയ്തുകൊള്ളും. എല്ലാം നമ്മുടെ ഭ
ഗവാന്റെ ഇച്ഛയാണെന്നറിഞ്ഞാൽ പിന്നെ വലിയ
സമാധാനമായില്ലേ? നാം ശരീരത്തിൽ പററിപ്പിടിച്ചു
പോയതുകൊണ്ട്, അതിനു വരുന്ന ദുഃഖാദികൾ ന
മ്മെയും അലട്ടുമെന്നുള്ളതു് ശരിതന്നെ. എന്നാലും
ശരീരമല്ലേ മകളെ?

അത്രവളരെ വിഷമം തോന്നിയാൽ ഏകാന്തത്തി
ലിരുന്ന് അവനോട് രഹസ്യമായി പറയൂ. അദ്ദേഹം
പറഞ്ഞു തന്ന നാമം ജപിയ്ക്കുന്നതാണ് ഏകാഗ്രത !!!
ഹൃദയം നിറഞ്ഞ് എങ്ങും പ്രസരിച്ച് കളിയാടുന്ന അ
വനോട് രഹസ്യം പറയുന്നതു തന്നെ ഏകാന്തത! ന
ല്ലവണ്ണം ഭജിയ്ക്കൂ. ഹൃദയപൂർവ്വം ജപിയ്ക്കൂ. പിന്നെ
ദുഃഖങ്ങളെല്ലാം മകളെ കണ്ടാൽ——.................
എന്തിന്? മകളുടെ പേരു് കേട്ടാൽമതി, ആ പ്രദേശ
ത്തൊന്നും നില്ക്കുകയില്ല. തന്നെ ഭജിക്കുന്നവരെ ഭജിക്കു

ന്നവനല്ലെ നമ്മുടെ ഭഗവാൻ! നമുക്കു് ദുഃഖം വന്നാൽ അവനു് നോക്കിക്കൊണ്ടിരിക്കുവാൻ കരുത്തുണ്ടാകുമോ? അവൻ ഓടിവരും. നമ്മെവാരിയെടുത്തു് ഉമ്മ വച്ചു് ആശ്വസിപ്പിക്കും. ഇതുവെറും പൊള്ളവാക്കല്ല. അവന്റെ കുട്ടിക്കളിയിൽ നിറഞ്ഞുകിടക്കുന്ന മർമ്മമാണിതു്. ഓം..................

അതുകൊണ്ടു്, "എനിക്കു് ഏകാഗ്രതവേണം: ഏകാന്ത ഭക്തി വേണം: അതു വേണം: ഇതു വേണം:" എന്നും മററുമുള്ള വിചാരങ്ങളെല്ലാം ദൂരെ വലിച്ചെറിയൂ. ഇങ്ങനെ പലതും വിചാരിച്ചു കഴിയുന്ന സമയമത്രയും വൃഥാ പോയില്ലേ മകളെ! നമുക്കെന്തു വേണമെന്നുള്ളതു് ഭഗവാനറിയാം. നാം ആവശ്യമില്ലാത്തതെല്ലാം വേണമെന്നു് അവനോടു് ശുപാർശ ചെയ്തു് അബദ്ധക്കുഴിയിൽ ചാടേണ്ട. ഒരുനിമിഷവും നമുക്കു് പാഴാക്കുവാനില്ല. അടുത്തനിമിഷം ശ്വാസം നില്ക്കുമോ ഇല്ലയോ എന്നു കണ്ടുതന്നെ അറിയണം. ഓരോ നിമിഷവും വളരെ വിലയുള്ളതാണെന്നുള്ളതു മറക്കരുതു്. ഓരോ ശ്വാസത്തിലും ഭഗവാനെ ഹൃദയപൂർവ്വം സ്മരിച്ചു് അവന്റെ തിരുനാമങ്ങളെ പ്രേമപൂർവ്വം ചൊല്ലണം. ഭഗവാന്റെ മനോഹരമായ രൂപം—സൗന്ദര്യത്തിന്റെ മൂർത്തീകരണമായ, പ്രേമക്കുഴമ്പിൽ കുഴച്ചെടുത്ത, ആ അത്ഭുതരൂപം — ഹൃദയത്തിൽ കണ്ടുകണ്ടു് ആവോളം കുടിച്ചു് രസിച്ചു്, ആനന്ദലഹരി തലയ്ക്കു പിടിച്ചു് രോമാഞ്ചകഞ്ചുകവുമണിഞ്ഞു്, കണ്ണുകൾ

നിറഞ്ഞു് കവിഞ്ഞു് നനഞ്ഞു്, മനമലിഞ്ഞു്, പരവശഭാവത്തിൽ കുഴഞ്ഞു്, ആടി, ആടി, തിരുനാമം പാടിപ്പാടി, ജീവിതം പൊലിഞ്ഞടങ്ങണം!!!......... അത്രതന്നെ. ഹരി ഓം!!!...........

മാനസികമായി ഒരു പാർസലും അയക്കുന്നു. ഓട്ടയില്ലാത്ത മനക്കോട്ടയാകുന്ന ഭരണിയിൽ ഭദ്രപ്പെടുത്തി അയക്കുന്ന മരുന്നാണിതു്. മററുപേക്ഷം കൊടുത്തുതന്നെ സേവിക്കണം. വലിയ പഥ്യമൊന്നുമില്ല. രണ്ടരണ്ടുതുടം പ്രേമരസായനം. ഒരു തുടം മകൾക്കു്: മററൊന്നു് ഭഗവാന്നു്. ഭഗവാനുള്ളതിൽ ആർക്കും പങ്കില്ല. മകൾക്കുള്ളതിൽ എല്ലാപേക്കും പങ്കുണ്ടു്

ഓം!!!...........

പ്രിയപ്പെട്ട മകളുടെ സ്വന്തം

അഛൻ.

18



ശ്രീ കൃഷ്ണായ നമഃ

ആനന്ദഭവൻ
10–6–61

കുഞ്ഞുങ്ങളെ!

നമ്മുടെ യോഗക്ഷേമങ്ങളെ വഹിക്കുന്നതു് നമ്മുടെ പൊന്നുഭഗവാൻ തന്നെയല്ലെ? കൃപാകടാക്ഷം പൊഴിയണമെന്നു് പ്രാർത്ഥിക്കുന്നതു് തന്നെയും നമ്മുടെ മനസ്സമാധാനത്തിന്നു വേണ്ടിയല്ലേ? നമ്മുടെ ജീവിതഭാരത്തെ ഭഗവാങ്കലർപ്പിച്ചു് ഭഗവാന്റെ കുഞ്ഞുങ്ങളായി കഴിയുന്ന നമുക്കു് നമ്മെപ്പററി ചിന്തിക്കുവാനെ അവകാശമില്ലല്ലൊ. ഭഗവാനെപ്പററി ചിന്തിച്ചു്, ഭഗവാനിൽ ജീവിക്കുവാനുള്ളതല്ലെ നമ്മുടെ ജീവിതം. ഭഗവാങ്കലുള്ള ആത്മസമർപ്പണമല്ലെ നമ്മെ കർമ്മോത്സുകരും, ആനന്ദതുന്ദിലരുമാക്കിത്തീർക്കുന്നതു്. ഭഗവത് കൃപയ്ക്കു് പാത്രമായ നമ്മുടെ—ഭഗവാങ്കൽ ജീവിക്കുന്ന നമ്മുടെ —എല്ലാ പ്രവൃത്തികളിലും നാം വിജയികളാവുമെന്നുള്ള ഭഗവത് വചനം നമ്മെ സംതൃപ്തരാക്കുന്നില്ലെ?

"തത്ര ശ്രീർ വിജയോ ഭൂതിർ
ധ്രുവാ നീതിർ മതിർ മമ!!!"

ഹരി ഓം...............

ഭഗവാനെപ്പററിത്തന്നെ ചിന്തിക്കുവാനുള്ള പരിസരിങ്ങളെ സൃഷ്ടിച്ചുകൊണ്ടേയിരിക്കുന്നുവെന്നുള്ളതാണ് വ്രജവാസത്തിനുള്ള വിശേഷത. രാസലീല ഇവിടെ നിത്യവും നടക്കുന്നുണ്ട്. കണ്ണനും കരളും കുളുക്കെ കാണുന്നുമുണ്ട്. സത് സംഗവും ഭജനയും അടിയ്ക്കൂടി ഉണ്ടാകാറുണ്ട്. നാളെരാവിലെ ഹരിദ്വാരത്തേയ്ക്കു യാത്രതിരിക്കുന്നു. ഏതാനും ആഴ്ചകൾ അവിടെ താമസിക്കുവാനുദ്ദേശിക്കുന്നു. എല്ലാം ഭഗവത് കൃപ. അവിടെ എല്ലാവർക്കും അഭേദന്റെ പ്രേമം വഴിയുന്ന നമസ്കാരങ്ങൾ സമർപ്പിക്കുന്നു............

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

19



രാധേ രാധേ രാധേ രാധേ രാധേ
രാധേ രാധേ രാധേ രാധേ രാധേ
രാധേ രാധേ രാധേ രാധേ രാധേ—!

നമോ നളിനനേത്രായ വേണുവാദ്യവിനോദിനേ
രാധാധരസുധാപാന ശാലിനേ വനമാലിനേ!"

വൃന്ദാവനം
4-8-61

ആത്മസ്വരൂപികളെ!

.................. എഴുത്ത് കിട്ടിയതിനുശേഷമാണ് ബദരീ മുതലായ പുണ്യധാമങ്ങളിലേക്ക് യാത്ര തിരിച്ചത്. ഇന്നെഴുതാം, നാളെയെഴുതാം എന്ന് മാററിവെച്ച് ദിവസങ്ങൾ കഴിച്ചുകൂട്ടി. അല്ലെങ്കിലും അദ്ദേഹൻ മഹാ മടിയനാണെന്നുള്ളത് നല്ലവണ്ണം അറിവുള്ളതാണല്ലോ. എന്തു ചെയ്യാം! ആ വെണ്ണക്കള്ളൻ അദ്ദേഹനെ ഒരു കാര്യത്തിനും ചുറുചുറുപ്പോ ശ്രദ്ധയോ ഇല്ലാത്തവനാക്കിത്തീർത്തിരിക്കുന്നു. മഹാകള്ളൻ! ചുമ്മായാണോ അവനെ ഹൃദയചോരനെന്നും, നവനീതചോരനെന്നും, ഗോപീക്ഷീര ചോരനെന്നും മററുമൊക്കെ വിളിക്കുന്നത്. ഒരു കാര്യം പറയാം. എന്തായാലും ശരി; അവൻ വിചാരിക്കുന്നതേ നടക്കുന്നുള്ളൂ. നാ

ഒമൊക്കെ പരക്കം പാച്ചിലും വെപ്രാളവുമൊക്കെ കാണിക്കും. വലിയ മനക്കോട്ടകളൊക്കെകെട്ടും. ഒടുവിൽ "അരങ്ങി കളഞ്ഞ അണ്ണാനെപ്പോലെ" വായും പൊളിച്ചിരിക്കും. "നത്തിന്ന് വെച്ചതു് കൊക്കിന്ന് പററി" യതുതന്നെ. "അന്യഥാ ചിന്തിതം കാര്യം ദൈവമന്യത്ര ചിന്തയേത്" എന്നു തുടങ്ങിയുള്ള ആപ്തവാക്യങ്ങളും മററും നമുക്ക് പച്ചവെള്ളം പോലെയാണ്. പൊടി പൊടിച്ച് പ്രസംഗിക്കും. എങ്കിലും "എമ്പിള്ള എമ്പിള്ളതന്നെ". അന്യർക്ക് ഉപദേശിക്കുന്നതിന്ന് നമുക്ക് വളരെ സാമർത്ഥ്യമുണ്ട് പ്രയോഗത്തിൽ വരുന്ന കാര്യം മാത്രം—. പ്രിയതമനായ ശ്യാമസുന്ദരനിൽ അടിയുറച്ച വിശ്വാസമില്ലായ്മയാണ് നമുക്കുള്ള പോരായ്മകൾക്കെല്ലാം പ്രധാന കാരണം. ഇതു് അഭേദന്റെ സ്വന്തം അഭിപ്രായമല്ല. മഹാന്മാരെ അനുസരിക്കുന്ന അഭേദൻ അവരുടെ അഭിപ്രായത്തെ ഓർമ്മിപ്പിക്കുന്നു എന്നുമാത്രം.

ഹരി ഓം!............

പ്രിയപ്പെട്ടവരെ!

ഇവിടെ ശ്രീ വൃന്ദാവനത്തിൽ അഭേദൻ വാസരങ്ങൾ പോകുന്നതറിയാതെ സുഖമായി കഴിയുന്നു. ദിവസങ്ങൾ മണിക്കൂറുകളായും, മണിക്കൂറുകൾ നിമിഷങ്ങളായും കഴിയുന്നതായി തോന്നുന്നു. എന്തെന്നില്ലാത്ത ഒരു നിർവൃതി—ഒരു സുഖാനുഭൂതി—അടിയ്ക്കടി തോ

ന്നിക്കൊണ്ടിരിക്കുന്നു. വൃന്ദാവനത്തിലെ മണ്ണ് വെറും മണ്ണല്ല എന്ന് മഹാത്മാക്കൾ പറഞ്ഞതു് എത്രയോ പരമാൎത്ഥമാണെന്നനുഭവപ്പെടുന്നു. വൃന്ദാവനത്തിൽ "രാധേ! രാധേ! ശ്രീ രാധേ!" എന്ന് പക്ഷിമൃഗാദികളും വൃക്ഷലതാദികളും —എന്തിനു്, ഓരോ മണൽത്തരികൾപോലും ഉച്ചരിക്കുന്നു എന്നുള്ള പുരാണവചനം കേവലം അതിശയോക്തിയല്ലെന്ന് ബോദ്ധ്യമാകുന്നു. "രാധേ! ശ്രീ രാധേ!" എന്നുള്ള കളകളനാദം, അതേ, ആ പുണ്യനാമകീൎത്തനധ്വനി ഇവിടെയെങ്ങും മാറെറാലികൊള്ളുന്നു. ഭക്തന്മാരെ ഭ്രാന്തു പിടിപ്പിക്കുന്ന ഒരു വിശേഷ മാധുരി — ഒരു സുഗന്ധ ലഹരി — നിശ്ചയമായും ഈ ശബ്ദത്തിനുണ്ടു്. സൎവ്വേശ്വരി, സാക്ഷാത് ഹ്ലാദിനീശക്തി, ജഗത് ജനനി, ശ്രീ രാധാ മഹാറാണിയുടെ ക്രീഡാധാമമല്ലേ ശ്രീ വൃന്ദാവനം! അല്പമെങ്കിലും ഈശ്വരവിശ്വാസമുള്ളവൎക്കു് ഇവിടെ ആനന്ദാനുഭൂതി ലഭിക്കുന്നതിൽ അതിശയിക്കാനില്ല. പ്രിയസഖേ! ഭക്തിദേവി സദാ സൎവ്വദാ ദിവ്യമോഹനനൃത്തം ചെയ്യുന്നു. ക്ഷേത്രങ്ങളിലും ആശ്രമങ്ങളിലും ഗൃഹങ്ങളിലുമെല്ലാം സങ്കീൎത്തനം മുഴങ്ങുന്നു. കൃഷ്ണാശ്രമത്തിൽ മഹാനായ ഹരി ബാബാജിയും പാൎട്ടിയും "ഹരിബോൽ, ഹരിബോൽ, രാധാകൃഷ്ണബോൽ" എന്ന് സിംഹഗൎജ്ജനം ചെയ്യുന്നു. കുറഞ്ഞതു് നൂറുസ്ഥലങ്ങളിൽ മഹാമന്ത്രം ഉൽഘോഷിക്കപ്പെടുന്നു. ഹരിബാബാശ്രമത്തിൽ നിത്യവും രാസലീല നടക്കുന്നു. മുപ്പതിൽപരം ഭാഗങ്ങളായി രചിച്ചിട്ടുള്ള ഈ ലീലയിൽ നിത്യവും ഓരോ

ഭാഗവും തന്മയത്വമായി അഭിനയിക്കുന്നു. കോമളത്വം തുളുമ്പുന്ന ഓമനക്കുഞ്ഞുങ്ങൾ ചേർന്നു നടിക്കുന്ന ഈ ലീല ഏവരേയും ആകർഷിക്കുന്നു. കോൾമയിൽ കൊള്ളിക്കുന്നു. ആനന്ദാശ്രുവിൽ ആറാടിക്കുന്നു. ഗോപീകുഞ്ജത്തിൽ രാമലീല നടക്കുന്നു. കൂടാതെ സേവാകുഞ്ജത്തിൽ സാക്ഷാത് ഭഗവാനും ഗോപികളും നിത്യരാസം നടത്തുന്നതായി വിശ്വസിക്കപ്പെടുന്നു. പല മഹാത്മാക്കളും പ്രത്യക്ഷമായി രാസലീല കണ്ടനുഭവിച്ചതായി പല ഐതീഹ്യങ്ങളും ഇവിടെ പറഞ്ഞുവരുന്നു. രാവിലെ ശ്രീകുമാർ പാർട്ടിയുടെ രാസലീലയ്ക്കും വൈകുന്നേരം ശ്രീ ഹരിഗോവിന്ദ്ജീ പാർട്ടിയുടെ ചൈതന്യ ലീലയ്ക്കും ഓടിയെത്തുന്നതിൽ അഭേദൻ മുടക്കം വരുത്താറില്ല. അല്പം താമസിച്ചു പോയാൽ വലിയ നഷ്ടം സംഭവിച്ചതുപോലെ വേദനതോന്നുന്നു. ഇതൊരു തരംഭ്രാന്തിന്റെ ലക്ഷണമാണ് അല്ലേ?

"ഭ്രാതഃതിഷ്ഠതലേ, തലേ വിടപിനാം
ഗ്രാമേഷു ഭിക്ഷാമട
സ്വച്ഛന്ദം പിബ യാമുനം ജലമലം
ചീരാണി കന്ഥാം കുരു
സമ്മാനം കലയാതി ഘോരഗരളം
നീചാവമാനം സുധാം
ശ്രീരാധാമുരളീധരൌ ഭജ സഖേ!
**വൃന്ദാവനം മാത്യജ!"**

— ഹ്ലാദിനി ശക്തിയായ ശ്രീരാധാ ദേവിയേയും ശ്രീസച്ചിദാനന്ദ വിഗ്രഹത്തേയും സർവ്വകാരണ കാരണനായ ശ്രീമുരളീധരനേയും ഭജിക്കുവാൻ— പ്രേമഭാവേനസ്സ്നേഹിക്കുവാൻ— ശ്രീവൃന്ദാവനം പോലെ മററൊരു പുണ്യധാമം ഇല്ല തന്നെ. മററു സ്ഥാനങ്ങളേയും വൃന്ദാവനമാക്കിത്തീർക്കുന്ന മഹാന്മാരുണ്ടു്. പക്ഷെ വളരെ വിരളമാണു്. അല്പം കീറത്തുണികൊണ്ടു് നഗ്നതയും മറച്ചു് നിർമ്മല ജമുനാജലവും ഭിക്ഷയും കൊണ്ടു് ദാഹവും വിശപ്പുമടക്കി മററുള്ളവരുടെ പരിഹാസവാക്കുകളും ഹിംസയും അനുഗ്രഹമായി കരുതി രാവും പകലും ഇടവിടാതെ രാധാകൃഷ്ണഭജനവും ചെയ്തു് ശ്രീവൃന്ദാവനത്തിൽ വസിക്കുന്നവർ മഹാ സുകൃതികൾ തന്നെ ശ്രീവൃന്ദാവനമണ്ണിനെ സ്പർശിച്ചിട്ടു് ഉപേക്ഷിച്ചു പോകുന്നവർ അതിഭാഗ്യഹീനരാണു്

“ശ്രീരാധാ മുരളീധരൌ ഭജസഖേ!
വൃന്ദാവനം മാത്യജ!”

ദയാമയന്മാരായ മഹത്തുക്കളുടെ വചനമാണിതു്. “വൃന്ദാവനം മാത്യജ!” വൃന്ദാവനത്തിനു് വെളിയിൽ പോയാൽ കാമക്രോധാദി ശത്രുക്കൾ പിടികൂടും. എന്നാൽ ഇവിടെ അവക്കു് പ്രവേശനമില്ല. വ്രജത്തിന്റെ മാഹാത്മ്യം അവർണ്ണനീയമാണു്. വ്രജവാസികൾ സൌഭാഗ്യം തികഞ്ഞവരാണു്. വ്രജശബ്ദത്തിനു് വ്യാപ്തമെന്നർത്ഥമുണ്ടു്. സർവ്വവ്യാപകമായിരിക്കുന്ന വസ്തു ബ്രഹ്മതത്വമാണു. ബ്രഹ്മതത്വം, അഥവാ, വ്രജത്തിനു് അ

ധിഷ്ഠാനമായിരിക്കുന്ന വസ്തു, വ്രജനാഥൻ, ഭഗവാനാ ണ്. അതായത്, ഗുണാതീതമായ ബ്രഹ്മത്തിൽ അടി യുറപ്പിച്ച് സദാ ഭഗവാനെ സേവിച്ച് പരമാനന്ദമ നുഭവിക്കുന്നവരാണ് വ്രജവാസികൾ എന്ന് താല്പ ര്യം. വ്രജഭൂമിയിൽ വെച്ച് ഏററവും പവിത്രമായ സ്ഥാനമാണ് വൃന്ദാവനം. ഇവിടെ നിത്യരാസം നട ക്കുന്നതാണ് അതിന് കാരണം. രാസലീല മായാ മോ ഹിതന്മാരുടെ ദൃഷ്ടിയിൽ വിപരീത രീതി ഉള്ളവാകുന്ന തായി തോന്നാം. ഭഗവാൻ രസസ്വരൂപനാണ്. "രസോ വൈ സഃ" എന്നാണ് ശ്രുതി. ശൃംഗാരം, രൌദ്രം, ഗാംഭീര്യം, ഹാസ്യം, കരുണ, ശോകം മുത ലായ നവരസങ്ങൾ, പത്താമത്തെ രസമായ ഭക്തിയെ പരിപൂർണ്ണമായി ശരണം പ്രാപിക്കുമ്പോൾ, ഭക്തിരൗ ദ്രം, ഭക്തിഗാംഭീര്യം എന്നുള്ള നിലയിൽ അത്യുൽകൃ ഷ്ടനിലയെ പ്രാപിക്കുന്നു. ഭക്തി, നവരസങ്ങളേയും ത ന്നിൽ ലയിപ്പിച്ച് കേവലം ഏകരസമായി ഭവിക്കുന്നു. ഇങ്ങനെ ഏകരസമായ പ്രേമഭക്തി ദിവ്യരസസ്വരൂ പനായ ഭഗവാനുമായി സമ്മേളിക്കുമ്പോൾ രസവും രസവും ചേരുമ്പോൾ ഉണ്ടാകുന്ന ദിവ്യാനുഭൂതിയാണ് **രാസം.** ഗോപികൾക്ക മാത്രമേ രാസം അനുഭവിച്ച് ക്രീഡിക്കുവാൻ അധികാരമുള്ളൂ. ആ സുഖാനുഭൂതി അ വക്ക മാത്രമാണവകാശമുള്ളത്. നാം വിചാരിക്കുന്നതു പോലെ, ഗോപി ഒരു സ്ത്രീയല്ല, കൃഷ്ണൻ ഒരു പുരുഷ നുമല്ല. ഗോപീകൃഷ്ണന്മാർ ദിവ്യചിന്മയഭാവത്തിന്റെ സാക്ഷാത്ക്കാരമാണ്. അഖിലാഷങ്ങളെല്ലാം ത്യജി

ച്ചു്, വല്യതായി വിചാരിച്ചു മയങ്ങുന്ന ജ്ഞാന കർമ്മ ങ്ങളിൽകുടുങ്ങാതെ ദശേന്ദ്രിയങ്ങളെക്കൊണ്ടും ആ ശ്യാമ സുന്ദരനെ ആരാണോ സേവിക്കുന്നതു് അവരാണു് **ഗോപികൾ.** സ്ത്രീപുരുഷഭേദം നശിക്കുന്നതുവരെ ആ ദിവ്യചിന്മയീ ഭഗവല്ലീല — രാസലീല — ദർശനം ചെയ്യുവാനോ, ചിന്തിക്കുവാനോ നമുക്കധികാരമില്ല. ഹരി ഓം!!!

**ഗോ**——> ഇന്ദ്രിയങ്ങളിൽക്കൂടി നിരന്തരമായി ഭഗവത്രസത്തെ ആരാണോ

**പി**——> പാനം ചെയ്യുന്നതു്, അവരാണു് **ഗോപികൾ.** ഭഗവത്രസത്തെ പാനം ചെയ്യുന്ന ഇ ന്ദ്രിയങ്ങൾക്കു് ലോകവിഷയരസവുമായി സംബന്ധമ ല്ലാതായിത്തീരുന്നു. സച്ചിന്മയനായ ശ്രീ ഭഗവാൻ അ വരുടെ ഇന്ദ്രിയസമൂഹങ്ങളെ ആകർഷിക്കുന്നതു കൊണ്ടു് കൃഷ്ണനായി ഭവിച്ചു. ഗോപീഭാവം, പരിശുദ്ധ പ്രേമ ഭാവത്തിന്റെ പരമോൽക്കർഷമാണു്. രാസലീല ദർശനം ചെയ്യുന്നതിനും അനുഭവിക്കുന്നതിനും ഗോപീഭാവം കൂടാതെ കഴിയുകയില്ല. പ്രിയസഖേ! വൃന്ദാവനം കേ വലം **ഭാവസാമ്രാജ്യ**മാണു്. ഇവിടെ ബാഹ്യവേഷ ഭൂഷണാദികളൊന്നും ആവശ്യമില്ല. കൊച്ചുകുട്ടികളെ പ്പോലെ കൌപീനധാരിയായി നടക്കണമെന്നു് അഭേ ദനു് തോന്നാറുണ്ടു്. ഗോപീഭാവത്തിലേക്കുയരുക എ ന്നുള്ളതു് തന്നെ യഥാർത്ഥ മനുഷ്യത്വം. ഗോപീഭാവ

ത്തോട്ടക്കൂടിയാണു് വേണുഗോപാലനെ സേവിക്കേണ്ട തു്.—ശ്രീ ബാലകൃഷ്ണനെ പൂജിക്കേണ്ടതു്. **ഭാവം** കൂടാതുള്ള തന്ത്രമന്ത്രാദികളെല്ലാം വ്യർത്ഥമാണു്. ഭാവം കൂടാതെ വൃന്ദാവനത്തിൽ പ്രവേശിക്കുന്നതു് മററു സ്ഥാനങ്ങളിൽ പോകുന്നതുപോലെ അലച്ചിൽ മാത്രം ഫലം. ഹരി ഓം ...........ഗോപീഭാവത്തിൽ നിന്നും കടന്നനിലയാണു് **രാധാപ്രേമം.** ഇതെഴുതുമ്പോൾ കൈവിറയ്ക്കുന്നു. ശരീരം പൊട്ടിത്തരിയ്ക്കുന്നു. കണ്ണുകൾ നനയുന്നു. ഹാ‍ദര!—ആ ദിവ്യപ്രേമത്തിനുപമ പറയുവാൻ സാദ്ധ്യമല്ല. ഭാവമഹാഭാവങ്ങളേയും അതിക്രമിച്ചു നില്ക്കുന്ന ഒരു മഹാനുഭൂതിയാണു് **രാധാപ്രേമം** അവിടെ താനെന്ന ഒന്നു് ലവലേശം ശേഷിക്കുന്നില്ല. രാധാ പ്രേമത്തിൽ ഭഗവാൻ തൻെറ ഈശ്വരധർമ്മം പോലും വിസ്മരിച്ചുപോകുന്നു. എല്ലാം മറന്നു് ഭക്തി ഭ്രാന്തു പിടിച്ചു് ഭഗവാൻ രാധയായിത്തീരുന്നു.
ശ്രീരാദ്ധേ!—!—!—!

ഗോപീഭാവത്തിൽ ശരീരബോധം പോലുമില്ലാതെ, സാക്ഷാൽ ശ്രീരാധയായ ഭഗവാനെ—ശ്രീരാദ്ധേ, ശ്രീരാദ്ധേ, എന്നു നിലവിളിച്ചും, പൊട്ടിക്കരഞ്ഞും, ചിരിച്ചും, ഭക്തിഭ്രാന്തു് പിടിച്ചോടി നടക്കുന്ന ഭക്തൻെറ പുറകെ ഭഗവാൻ ഓടിനടന്നു് ശുശ്രൂഷിക്കുന്നു. ഭഗവാൻ രാധയായി മാറുന്ന ഈ ഘട്ടത്തിൽ ശ്രീരാധാ ഭഗവാനായിത്തീരുന്നു. ഗോപി, ഭഗവാനായും, ഭഗവാൻ ഗോപിയായും മാറുന്ന ദിവ്യപ്രേമം **രാസം!**

അഹോ!ഹരേ!ഹരേ! ആ ദിവ്യാനുഭൂതി ചിന്താതീതമാണ്. ആ ആത്യന്തികസുഖം കിട്ടാത്ത ജന്മം വൃഥാ ജന്മമാണ്. ഹരി ഓം! ഹരി ഓം! ഹരി ഓം!

പ്രിയ വത്സാ, ഭ്രാന്തു പിടിക്കുമ്പോൾ കാട്ടുകയറി പലതും എഴുതും. ക്ഷമിച്ചാലും! ശരി, ഇനി നമുക്ക് കാര്യത്തിലേക്ക് കടക്കാം. ഹരി ഓം! വൃന്ദാവനത്തിൽ അനേകം സ്ഥാപനങ്ങളും മഹാത്മാക്കളുടെ ആശ്രമങ്ങളുമുണ്ട്. മാനവസേവാസംഘാശ്രമം ഒരു പുതിയ സ്ഥാപനമാണ്. ഇവിടത്തെ ഉദാരമതിയായ മഹന്ത് സ്വാമിജി ഇപ്പോൾ സ്ഥലത്തില്ല. ബദരീയാത്ര കഴിഞ്ഞു വന്നതിനു ശേഷം അദ്ദേഹം മററും ഇവിടെയാണ് താമസം....................

ആശ്രമാധികൃതർ അദ്ദേഹത്തിന് വേണ്ടതിലധികം സൌകര്യം ചെയ്തുതരുന്നുണ്ട്. കഴിഞ്ഞ ഗുരുപൌർണ്ണമി മുതൽ (27-7-61) അദ്ദേഹം മൌനവ്രതമാചരിക്കുന്നു. ഒരുമാസമാണ് സങ്കല്പം. പിന്നെ യന്ത്രിയായ അവൻ നിശ്ചയിക്കുന്നതുപോലെ. ഹരി ഓം! ഇവിടെ നടക്കുന്ന സത്സംഗങ്ങളിലും ലീലകളിലും ഏകാന്തമായി പങ്കുകൊള്ളുവാൻ മൌനം വളരെ സഹായിക്കുന്നു. ഹരി ഓം!....................

ആശ്രമത്തിന്റെ സ്വന്തമാണ് ക്ഷേത്രം. അതും അദ്ദേഹമായ ആശ്രമത്തിന്റെ. ആശ്രമമോ ക്ഷേത്രജ്ഞനായ ഭഗവാന്റെ സ്വന്തവും. പോരെ. എന്നുവച്ചാൽ,

ആശ്രമവും ക്ഷേത്രവും രണ്ടല്ലെന്നു് താല്പൎയ്യം. രണ്ടു ദേഹവും ഒരു ഹൃദയവുമായി, ഭഗവാന്റെ കിങ്കരന്മാരായി കൎമ്മകുശലന്മാരായി, "ആശ്രമക്ഷേത്ര" കാൎയ്യങ്ങളെല്ലാം ഭംഗിയായി നിൎവ്വഹിക്കണമെന്നാണ് ഈ പറഞ്ഞതിന്റെ സാരം.............. നാമവേദിയ്ക്കും വേണ്ടത്ര പ്രോത്സാഹനം കൊടുത്തുകൊണ്ടിരിക്കണം. ഇപ്പോൾ അനുഭവിക്കുന്ന ദുരന്തങ്ങളിൽ നിന്നും ജനാവലിയെ ഒഴിവാക്കുവാൻ, പ്രത്യക്ഷമല്ലെങ്കിലും ശാന്തിയും സമാധാനവും നൽകുവാൻ അദ്ഭുതാശ്രമനാമവേദിയ്ക്കു് കഴിവുണ്ടെന്നു് തെളിയിക്കണം. നാമവേദിയിലും ഭഗവത് സന്നിധിയിലും നിത്യോത്സവം നടക്കണം. ഉത്സവത്തിന്നു് ഉത്സാഹമെന്നാണൎത്ഥം. ഭഗവത് കാര്യങ്ങൾ വളരെ ഉത്സാഹപൂൎവ്വം നടത്തണമെന്നു് താല്പര്യം. അവിടെ ഭഗവത്സന്നിധിയിൽ വെച്ചു് അനേകം കാൎയ്യങ്ങൾ നടക്കുന്നുവെങ്കിലും ആശ്രമപരിസരങ്ങൾ ക്രൂടെക്കൂടെ പുകയും തുപ്പലും കൊണ്ടു് മലിനമാകുന്നുവെന്നറിയുന്നു. ഏററവും Secret ആയ നാമസങ്കീൎത്തനം നടക്കുന്ന പവിത്രസ്ഥാനത്തു് വളരെ Sacred ആയി കരുതേണ്ട ഭഗവത്സന്നിധാനത്തിൽ Cigarette പുക പറക്കുന്നതു് യുക്തമല്ലെന്നു് തോന്നുന്നു. മഹാമന്ത്രലിഖിതജപം ക്രമമായി നടക്കുന്നുവെന്നു് വിശ്വസിക്കട്ടയോ? ആറയൂർ ആശ്രമത്തിൽ അഖണ്ഡനാമജപം പൂൎവ്വാധികം ഭംഗിയായി നടക്കുന്നു എന്നറിഞ്ഞതിലുള്ള സംതൃപ്തിയെ രേഖപ്പെടുത്തിക്കൊള്ളുന്നു. പ്രിയ ഹരിഃശരണം സ്വാമിയുടെ അസ്വാസ്ഥ്യമെല്ലാം ഇപ്പോൾ മാറിയിരിക്കുമെന്നു് വിശ്വസിക്കുന്നു.

ഈ എഴുത്ത് ആശ്രമവാസികൾക്കും മററു സുഹൃത്തുക്കൾക്കും അഭേദകുടുംബത്തിലെ എല്ലാപേക്കും കൂടിയുള്ളതാണ്. അഭേദൻ ശുദ്ധമടിയനാണെന്ന് മുമ്പു തന്നെ പറഞ്ഞല്ലോ. എഴുത്ത് എല്ലാപേക്കും ചേൻ്റ് ഒന്നുകൊണ്ട് പററിക്കാമെന്ന് കരുതിയതിൽ അതിശയിക്കാനില്ല. വിശേഷിച്ച് അഭേദാവസ്ഥയിൽ എല്ലാപേക്കും ചേത്തു ഒന്നായി എഴുതുന്നതു് ഉത്തമവുമാണല്ലോ.

ഹരി ഓം! ഹരി ഓം!! ഹരി ഓം!!!.........

.........അഭേദാശ്രമം എപ്പോഴും ഏതവസ്ഥയിലും അഭേദമാണ്. ശനൈ ശനൈ ജാതി മയ്യാദകൾ തുടങ്ങിയുള്ള ലോകാചാരങ്ങളേയും ഉല്ലംഘിച്ച് പൂർണ്ണ അഭേദാവസ്ഥയിൽ എത്തുന്ന ദിവ്യ മുഹൂർത്തത്തെ നമുക്ക് പ്രതീക്ഷിക്കാം.........

പ്രേമം: സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

20



ശ്രീ കൃഷ്ണായ നമഃ

വൃന്ദാവനം

പ്രിയവത്സാ!

............... ഈ വിഷമഘട്ടത്തിൽ അമ്മമാർ കൂടുതൽ കൂടുതൽ ജപിക്കണമെന്നു് പ്രാർത്ഥിക്കുന്നു. യുഗധർമ്മമനുസരിച്ചു നോക്കിയാലും പൂജനീയകളായ സ്ത്രീകളാണു് ഭക്തിധർമ്മത്തിന്റെ മാർഗ്ഗദർശിനികൾ. ശ്രീ വൃന്ദാവനപുണ്യഭൂമിയിൽ ഭഗവാനെ അപേക്ഷിച്ചു് ശ്രീ രാധയ്ക്കാണു് പ്രാധാന്യം കൂടുതൽ. രാധേ! ശ്രീ രാധേ! എന്നുള്ള മംഗളധ്വനികൾ എവിടെയും കേൾക്കാം. അതു് അന്തരീക്ഷത്തിൽ സുന്ദരമായ അലകളെ സൃഷ്ടിച്ചുകൊണ്ടിരിക്കുന്നു. ഹരി ഓം! ഹരി ഓം!! ഹരി ഓം!!!.........

......എന്തെങ്കിലും ആവശ്യമുണ്ടെങ്കിൽ കമ്പിമൂലം അറിയിക്കണമെന്നു് ആ പ്രേമസമ്പന്നൻ ആവശ്യപ്പെട്ടിരുന്നു. ഭാവസാമ്രാജ്യത്തിൽ കഴിഞ്ഞുകൂടുന്ന അഭേദനു് വിശേഷിച്ചു് യാതൊന്നിന്റെയും ആവശ്യമുള്ളതായി കാണുന്നില്ല. എന്നാൽ, ഒന്നാവശ്യമാണു്. പോരാ – അത്യാവശ്യമാണു്. കൃപ, കൃപ. അതൊന്നുമാത്രമാണു് ഇനി ആവശ്യം. ശമിയ്ക്കാത്ത ദാഹം. അവിടത്തോടു് ആ കൃപയ്ക്കുവേണ്ടി പ്രാർത്ഥിക്കുന്നു എന്നു ആ

പ്രിയസുഹൃത്തിനെ അറിയിച്ചാലും. കരുണ പൊഴിയുന്ന കുശലാന്വേഷണങ്ങൾക്ക് അനന്തകോടി നമസ്കാരം അഭേദൻ അർപ്പിക്കുന്നു. കാടും പടർപ്പും ഒക്കെ എഴുതി എഴുത്തിനെ ദീർഘിപ്പിച്ചതിനു് ക്ഷമായാചനം ചെയ്യുന്നു. വൃന്ദാവനത്തിൽ അഭേദൻ ഭിക്ഷാടനം ചെയ്യുന്നുവെന്നും അതു് കേട്ടിട്ടു് വത്സനു് സങ്കടം തോന്നുന്നുവെന്നും, "എല്ലാ സൌകര്യങ്ങളുമുള്ളപ്പോൾ, എന്തും ചെയ്യാൻ തയ്യാറായി ഭക്തന്മാർ കാത്തിരിക്കുമ്പോൾ ഇങ്ങിനെ ചെയ്യുന്നതു് വേദനാജനകമാണെന്നും" എഴുതിയിരുന്നല്ലോ. പ്രിയവത്സാ! ഒററ വാക്കിൽ പറയട്ടെയോ? സാധുക്കൾക്കു് (സന്യാസിമാർക്കു്) ഭിക്ഷാന്നം സാക്ഷാൽ അമൃതമാണു്. അപ്പോൾ മററന്നം വിപരീതവുമാണെന്നു് ധരിക്കണം. എന്നാൽ അഭേദനു് സാധുത്വത്തിന്റെ അപൂർണ്ണതകൊണ്ടായിരിക്കാം ഭിക്ഷാന്നം ഭുജിക്കുവാനുള്ള ഭാഗ്യം തുടന്നു ലഭിക്കാഞ്ഞതു്. ഇപ്പോൾ മൌനം ആചരിക്കുന്നതിനാൽ, ആശ്രമത്തിൽ നിന്നും തന്നെ, ആഹാരം, പാൽ, പഴം, തൈർ മുതലായവ നിർബ്ബന്ധിച്ചു കഴിപ്പിക്കുന്നു. ഭിക്ഷ എടുക്കാൻ അർഹതയുള്ള സാധു ഭിക്ഷാന്നം ജീർണ്ണമാകുന്നതോടുകൂടി, ഭിക്ഷകൊടുക്കുന്ന ഭക്തന്റെ ദുരിതങ്ങൾ കൂടി ഇല്ലാതാക്കുന്നു. ഉത്തമസാധുക്കൾ അപ്രകാരം ലോകസംഗ്രഹം സാധിക്കുന്നു. ഹരി ഓം! ഹരി ഓം!! ഹരി ഓം!!!.........

ആശ്രമ കാര്യങ്ങൾ പൂർവ്വാധികം ഭംഗിയായി നടക്കുന്നുവെന്നു് വിശ്വസിക്കുന്നു. ആശ്രമം—ലോകജീ

വിത്തത്തിൽ അടിമപ്പെട്ടു, ക്ലേശിച്ച്, ശ്രമപരിഹാരാ ത്ഥം അഭയം പ്രാപിക്കുന്നവക്കുള്ള പുണ്യസ്ഥാനമാ ണ്. "പട പേടിച്ച് പന്തളത്തു് ചെന്നപ്പോൾ, കൂട്ടം കെട്ടി പട" എന്നപോലെ അവിടെയും വ്യവ ഹാരകോലാഹലമാണെങ്കിൽ കുളിച്ചിട്ട് ചേറ പൂശു ന്നതുപോലെയാകും ഫലം.

ഈ കാലത്തു് ആശ്രമങ്ങളും മററു ധമ്മസ്ഥാപന ങ്ങളും വദ്ധിച്ചുവരുന്നുണ്ട്. നല്ല കാര്യം തന്നെ. പ ക്ഷേ അതിനെ അധികൃതരും, (മഠാധിപതികൾ ഉൾ പ്പടെ) അനുയായികളും, സാമാന്യജനങ്ങളിലും മോ ശമായ രീതിയിൽ പ്രാരബ്ധങ്ങളെ തലയിൽ കെട്ടിക്കൊ ണ്ടു നടക്കുന്നു. അല്പകാരണങ്ങൾ കൊണ്ടു് ക്ഷോഭിക്കു ന്നു. തമ്മിൽ കലഹിക്കുന്നു. വഴക്കുണ്ടാക്കുന്നു. അവരുടെ സമയം മുഴുവനും കലഹിക്കുന്നതിനും അന്യരെ നിരൂ പണം ചെയ്യുന്നതിനും കഴിഞ്ഞു പോകുന്നു. അന്യരുടെ ദോഷവശങ്ങളെ മാത്രം കണ്ടു നിരൂപണം ചെയ്യുന്ന മ ഹാപാപികളെ കണ്ടാൽ കുളിയ്ക്കണമെന്നാണ് മഹാ ത്മാക്കളുടെ മതം. സമയം വ്യർത്ഥമാകുന്നതു് കൊണ്ടു് അവക്ക് ശാരീരികമായും മാനസികമായും അല്പംപോ ലും സംയമനം ലഭിക്കുന്നില്ല. അവക്ക് കഥാ ശ്രവണ ത്തിലോ ഭജനസാധനയിലോ രുചി ഏർപ്പെടുന്നില്ല. ഭജിക്കേണ്ടസമയത്തു് നാലുപേർ ചേന്നിരുന്ന് അന്യ രെപ്പററി ചച്ചനടത്തിക്കൊണ്ടിരിക്കും. സന്യാസിക ളാണെങ്കിൽ അവർ എന്തിനുവേണ്ടി വീടും ഉപേക്ഷി

ച്ച് സാധുവേഷം കെട്ടി എന്നും, മററുള്ളവരാണെങ്കിൽ, എന്തനുഭവങ്ങളി വരുന്നു എന്നും ഉള്ള സംഗതി മറന്നുപോകുന്നു. അങ്ങിനെയുള്ളവരുടെ പാപമയമായ ജീവിതത്തെ ഒന്നിനോടും ഉപമിക്കുവാൻ കാണുന്നില്ല. കഷ്ടം! വൃഥാ ജന്മംതന്നെ. പ്രിയവത്സാ! നമ്മുടെ ആശ്രമത്തിലും ഇങ്ങിനെയുള്ള വൈഷമ്യങ്ങളെ ഉച്ചാടനം ചെയ്യുവാൻ ശ്രമിക്കുമോ? അതിനുപദേശിക്കുന്നതുകൊണ്ടോ നിയമങ്ങൾ എഴുതി ചുവരിൽ ഒട്ടിച്ചതുകൊണ്ടോ ഫലിക്കുകയില്ല. അനുഷ്ഠിച്ചുകാണിക്കണം. ഭക്തി നിറഞ്ഞു് തുളുമ്പുന്ന ഹൃദയവുമായി ആശ്രമത്തിൽ പ്രവേശിക്കണം............കാണുന്നവരെയെല്ലാം—കുഞ്ഞുങ്ങളായാലും—വണങ്ങണം. എല്ലാ ജീവികളേയും ഭഗവത് സ്വരൂപികളായി കരുതണം. എല്ലാപേരേയും വണങ്ങുന്നതു് ജീവിതത്തിന്റെ പരമഭാഗ്യമാണെന്നറിയണം. തെററുകൾ കണ്ടാൽ വിനയത്തോടുകൂടി തിരുത്താൻ ശ്രമിക്കണം. എതിർത്താൽ കാലുപിടിച്ച് അവരെ നമസ്കരിക്കണം. എന്തൊരു സുഖലഹരിയും ആനന്ദവുമാണെന്നുള്ളതെന്ന് ആചരിച്ചുനോക്കുമ്പോൾ അറിയാം. ഹരി ഓം!..............

ആശ്രമത്തിൽ 'എന്തൊക്കെയാണ്' അനുഷ്ഠിക്കേണ്ടതെന്നു് അഭിജ്ഞന്മാരായ വത്സന്മാരോടു് പറയേണ്ടതില്ല......... .........ശരീരപ്രാരബ്ധം ആരെയാണ് വിട്ടിട്ടുള്ളതു്? ഭഗവാൻ തന്റെ കുഞ്ഞുങ്ങളെ മാത്രമേ അധികമായി ശിക്ഷിക്കുകയുള്ളൂ. എല്ലാവർക്കും ഉള്ളഴിഞ്ഞ

പ്രണാമങ്ങൾ. ശ്രീ വൃന്ദാവനപുണ്യധാമത്തിൽ ഭഗവ
ത്സന്നിധിയിൽ നിന്നുകൊണ്ടു് ശിരസ്സിനു് മുകളിൽ
കൂപ്പിയ കൈകളോടും ഊർദ്ധ്വദൃഷ്ടിയോടും കൂടി ഉ
ച്ചൈസ്വരം " **ഹരേ!**....................." എന്നുച്ചരി
ച്ചു കൊണ്ടു് പ്രേമസർവ്വസ്വങ്ങളായ നിങ്ങൾക്കെല്ലാവ
ർക്കും അടിയന്റെ വിനീതവിനീതമായ അനേകാനേകം
സാഷ്ടാംഗപ്രണാമങ്ങൾ സമർപ്പിച്ചുകൊള്ളുന്നു. എ
ല്ലാവർക്കും വിതരണം ചെയ്യു് മനപ്രസാദം ഉള്ളവരാ
യിഭവിച്ചാലും! അമ്മ തുടങ്ങിയുള്ള ആശ്രമവാസികൾ
ക്കു് വീണ്ടും പ്രണാമങ്ങൾ! ഹരി ഓം!

പ്രേമം! സുഖം! ശാന്തി!

വിനീത ദാസാനുദാസൻ

അഭേദൻ.



**21**

ശ്രീരാധേ!—

ശ്രീവൃന്ദാവനം
23-8-61

ആത്മസുഹൃത്തേ!

"സ്പൃഷ്ട്വാ സ്പൃഷ്ട്വാ മൃദുകരതലേ നാംഗ-
മംഗം സുശീതം
സാന്ദ്രാനന്ദാമൃതരസഹ്രദേ മജ്ജതോ
മാധവസ്യ।
അങ്ക പങ്കരുഹസുനയനാ പ്രേമമൂർത്തിഃ
സ്ഫുരന്തീ
ഗാഢാശ്ലേഷോന്നമിത ചിബുകാചുംബിതാ
പാതു രാധാ"॥

— ശ്രീ ഹിതഹരിവംശ ചന്ദ്രമഹാപ്രഭുവിന്റെ ആരാധകന്മാരിൽ ഒരാളായ "ഹിതദാസ്" എന്ന മഹാൻ ചെയ്യുന്ന മംഗളാചരണമാണ് ഈ ശ്ലോകം:— ആരുടെ സുശീതളമായ അംഗപ്രത്യംഗങ്ങളെ വീണ്ടും വീണ്ടും തന്റെ മൃദുവായ കരതലം കൊണ്ട് സ്പർശിച്ചിട്ടാണോ, സാക്ഷാത് ശ്രീ മാധവൻ ഘനീഭൂതമായ ആനന്ദാമൃതരസ സമുദ്രത്തിൽ മഗ്നനായിത്തീരുന്നത്, ആരാണോ തന്റെ പ്രിയതമന്റെ അങ്കത്തിൽ (മടിയിൽ)

മൃദുമന്ദഹാസം പൊഴിച്ചുകൊണ്ടു് വിരാജിച്ചരുളുന്നതു്, തന്റെ പ്രിയതമന്റെ ഗാഢാലിംഗനം കൊണ്ടു് ആരുടെ ചിബുകമാകുന്നോ അല്പം മേല്പോട്ടു് ഉയൎന്നു് കാണപ്പെടുന്നതു്, അത്യന്തം ശോഭയേറിയ തന്റെ കവിൾത്തടത്തിൽ തന്റെ പ്രിയതമൻ ചുംബിച്ചതു മൂലം ആരാണോ ഉപരി ഉപരി അധികം ചഞ്ചലയായി കാണപ്പെടുന്നതു്, അങ്ങനെയുള്ള കമലദളസുലോചനയും, സാക്ഷാത് പ്രേമമൂൎത്തിയുമായ ശ്രീരാധാ, നമ്മെ ഏവരേയും രക്ഷിക്കുമാറാകട്ടെ!

"സാന്ദ്രാനന്ദ രസൈകസാരവപുഷാം മാധുൎയ്യ
രമ്യാദിതാം
സദ്രചക്ത്രശ്ലവിനിന്ദിതാമലശരത് പൂൎണ്ണേന്ദു
ബിംബാമഹാം ।
ഭ്രൂഭംഗീജിതകാമകാൎമ്മുകലതാം ലാവണ്യ
ലോകലക്ഷണാം
വന്ദേ നന്ദിതനന്ദസൂനമനിശം
**രാധാമസാധാരണാം"**॥

(ഹിതദാസ വിരചിതം.)

—ചിന്മയനായ ഭഗവാനെപ്പോലെ തന്നെ ചിന്മയിയായ ശരീരകാന്തിയോടു കൂടിയവളാണു് ആഹ്ലാദിനീസ്വരൂപിണിയായ ശ്രീരാധിക. ആ ദിവ്യശരീരം ഘനീഭൂതമായ ആനന്ദരസത്തിന്റെ സാരമാണെന്നും, അതായതു്, സാന്ദ്രാനന്ദത്തിന്റെ നിറകുടമാണെന്നും മററും എത്രതന്നെ വൎണ്ണിച്ചാലും ആ വൎണ്ണന തെറിപ്പും

പൂൎണ്ണമാകുന്നതല്ല. അന്യാദൃശമായ മാധുൎയ്യവും രമണീയതയും പ്രതിക്ഷണം ഉദയം ചെയ്തുകൊണ്ടേയിരിക്കുന്ന ഒരു അത്ഭുതമായ മഹത്തേജ്യോതിസ്സാണ് ആദിവ്യവപുസ്സ്. നമ്മെ ഭക്തിഭ്രാന്തു് പിടിപ്പിക്കുന്നതും, തേൻ പുഞ്ചിരി പൊഴിച്ചു കൊണ്ടിരിക്കുന്നതുമായ ആ ശ്രീമുഖം, അനിന്ദിതവും അമലവുമായ ശരത്കാലീനപൂൎണ്ണചന്ദ്രമണ്ഡലത്തെ തിരസ്കൃതമാക്കിത്തീൎക്കുന്നുവെന്ന് പറഞ്ഞാൽ, അതിൽ അതിശയോക്തിയില്ല. അമ്മയുടെ ഭ്രവിലാസം സൎവ്വവിജയിയായ കാമദേവൻെറ ധനൎല്ലതയെ അനാദൃതമാക്കിത്തീൎക്കുന്നു. ശ്രീ രാധികയുടെ ലോല ലോലമായ ലോചനങ്ങളുടെ ലാവണ്യമയമായ ഈക്ഷണത്തെപ്പററി, ആ കടാക്ഷവീക്ഷണത്തെപ്പററി എന്തു പറയുവാനാണ്? ആഹാ! അനുഗ്രഹവൎഷം പൊഴിച്ചുകൊണ്ടിരിക്കുന്ന ആ കടക്കണ്ണോട്ടം—വൎണ്ണനാതീതമാണ്. ഇങ്ങനെ എല്ലാം പ്രകാരത്തിലും ഭഗവതി സാക്ഷാത് ശ്രീരാധിക ഒരു അസാധാരണയാണ്, എന്നു മാത്രമല്ലാതെ മറെറാന്നും പറയുവാൻ വാക്കുകൾക്ക് ശക്തി കാണുന്നില്ല. ഇപ്രകാരം വാചാമഗോചരവും അത്യത്ഭുതവുമായ തന്റെ സൗന്ദൎയ്യസമ്പത്തുകൊണ്ട് സദാ സൎവ്വദാ നന്ദനന്ദനനായ പൊന്നുണ്ണിക്കണ്ണനെ ആനന്ദിപ്പിക്കുന്ന ഹ്ലാദിനീശക്തിയായ എൻെറ അമ്മയെ ഞാനിതാ സാഷ്ടാംഗമായി പ്രണമിച്ചു കൊള്ളുന്നു...............

വൃന്ദാവനത്തിൽ അദ്ദേഹം ഏററവും സംതൃപ്തനായി കഴിയുന്നു. പൊന്നു ഭഗവാൻെറ പിഞ്ചോമനപാ

ദങ്ങൾ പതിഞ്ഞ മണ്ണല്ലേ, വൃന്ദാവനത്തിലെ മണ്ണ് ഏഷണത്രയത്തിൽ (മണ്ണും പെണ്ണും പൊരുളും) പെട്ടന്ന മണ്ണല്ല വൃന്ദാവനത്തിലെ മണ്ണ് എന്ന് പറയേണ്ടതില്ലല്ലൊ. വിശേഷിച്ച് ഭക്തോത്തമന്മാരുടെ തൃച്ചേവടികളും പതിഞ്ഞതുകൊണ്ട് ഭഗവാൻ രുചിനോക്കി രുചിനോക്കി തിന്നമണ്ണാണിത്. ഭക്തന്മാരുടെ തൃപ്പാദങ്ങൾ പതിഞ്ഞ മണ്ണായതിനാൽ ഈ വൃന്ദാവനമണ്ണിൽ അണ്ഡപിണ്ഡ ചരാചരങ്ങളെല്ലാം കുടികൊള്ളുന്നു എന്ന് ശ്രീകണ്ണനുണ്ണി വാതുറന്ന് കാണിച്ചുകൊടുത്തില്ലേ! പ്രളയകാലത്തും ശ്രീവൃന്ദാവനത്തിന്റെ നാശമില്ലെന്നും, വരാഹമൂർത്തി ഭൂമിയെ ഉയർത്തി ശ്രീ വൃന്ദാവനത്തിലാണ് കൊണ്ടുവച്ചതെന്നും പുരാണവചനം തന്നെയുണ്ടല്ലൊ. ആയതിനാൽ സുകൃതികൾക്ക് വൃന്ദാവനമണ്ണിൽ ആശയുണ്ടാകുന്നതു് സഹജമാണ്. സൃഷ്ടിസ്ഥിതിസംഹാരാദികൾക്ക് വിധേയമാകാത്ത, ശാസ്ത്രജ്ഞന്മാർക്ക് എത്രവരി ശ്രമിച്ചാലും പിടികിട്ടാത്ത ഗോലോകത്തിന്റെ പ്രതീതിയെ ജനിപ്പിക്കുന്ന ശ്രീവൃന്ദാവനത്തിൽ വസിക്കുന്നതു് ജീവിതത്തിൽ മഹാഭാഗ്യമായി അടിയൻ കരുതുന്നു. കുഴലൂതി പൈക്കളേയും മേച്ച് ഗോപകുമാരന്മാരും ഒത്ത് ഓമനക്കുട്ടൻ ശ്രീ ഉണ്ണിക്കണ്ണൻ ഓടിക്കളിച്ചു നടന്ന പുണ്യധാമമല്ലേ ശ്രീ വൃന്ദാവനം! ശ്രീ ശ്യാമസുന്ദര കിശോര മനോഹരൻ, കിശോരിജി, ശ്രീരാധയുമൊരുമിച്ച്, കാളിന്ദിപുളിനങ്ങളിലും രാസനികുഞ്ജങ്ങളിലുമായി യഥേഷ്ടം വിഹരിച്ച പവിത്രധാമമല്ലേ ശ്രീവൃന്ദാവനം!

"രാധാ ഹൃദ്പത്മ മദ്ധ്യേ ച വസന്തം
സന്തതം ശുഭം |
രാധാസഹചരം ശശ്വദ് രാധാജ്ഞാ
പരിപാലകം" ||

—രാധാജ്ഞാപരിപാലകനായ ശ്രീഭഗവാൻ വിരഹവേദനമൂലം, "ശ്രീരാധേ! ശ്രീരാധേ!" എന്നു് ഉച്ചൈസ്വരം നിലവിളിച്ചുകൊണ്ടു് രാധാഭ്രാന്തു് പിടിച്ചു് പ്രേമപരവശനായി ഓടിനടന്ന പുണ്യപ്രദേശമല്ലേ ശ്രീവൃന്ദാവനം! രാസകേളി വിലാസത്താൽ പരിപൂതമാക്കപ്പെട്ട **ശ്രീ വൃന്ദാവന ഭാവസാമ്രാജ്യ**ത്തിലുള്ള സകല ചരാചരങ്ങളും ഭഗവത് സ്വരൂപികളായി കാണപ്പെട്ടു എന്നു പറഞ്ഞാൽ അതിശയിക്കാനില്ലല്ലൊ. ശ്രീ വൃന്ദാവനപുണ്യക്ഷേത്രത്തെ ഭക്തിപൂർവ്വം വലംവച്ചു് സ്വച്ഛന്ദമായി പ്രവഹിക്കുന്ന ശ്രീകാളിന്ദിയിൽ—അതെ, സൂര്യപുത്രിയും യമസഹോദരിയുമായ, ശ്രീ യമുനയിൽ—കുളിക്കുന്ന ഭക്തസഞ്ചയത്തെ, സൂര്യദേവനും യമധർമ്മരാജനും അനുഗ്രഹാശിസ്സുകളാൽ കുളിപ്പിക്കുമെന്നുള്ള മഹാപുരുഷന്മാരുടെ വചനം ഒരു പ്രകാരത്തിലും മിഥ്യയാകാൻ വഴിയില്ലല്ലൊ. ശ്രീകാളിന്ദിയെപ്പററി പാടിയിരിക്കുന്നതു് നോക്കുക.—

"വ്രജാധിരാജനന്ദനാംബുദാഭഗാത്രചന്ദനാ—
നുലേപഗന്ധവാഹിനീം ഭവാബ്ധിബീജ
ദാഹിനീം|

ജഗത്രയേ യശസ്വിനീം ലസത്സുധാ
പയസ്വിനീം
ഭജേ കലിന്ദനന്ദിനീം ദുരന്തമോഹഭഞ്ജിനീം ||

—വ്രജരാജനന്ദനൻ എന്ന വ്യാജേന ലീലകളാടിയ ഭഗവാൻ ശ്രീകൃഷ്ണൻ, സ്വയം ഭഗവാനാണെന്നും മററു അവതാരങ്ങൾ ഭഗവാൻ സ്വീകരിച്ച വേഷങ്ങളാണെന്നുമാണ് മഹത്വചനം.

വ്രജരാജനന്ദനനായ ഭഗവാൻ ശ്രീകൃഷ്ണൻ ഉപമയില്ലാത്ത സൌന്ദര്യമാധുര്യാദി ലക്ഷണങ്ങളോടു കൂടിയവനാണെങ്കിലും, ഏതെങ്കിലും ഒരു വസ്തുവിനോട് ഉപമിക്കേണ്ടതാണെന്നുള്ള കവിധമ്മമനുസരിച്ച് നവജലധരവത് കാന്തിമാനാണ് ശ്രീഭഗവാനെന്ന് ഈ ശ്ലോകത്തിൽ കവി വണ്ണിച്ചിരിക്കുന്നു.

സാക്ഷാത് ചിന്മയമൂത്തിയായ ഭഗവാൻ, ശ്രീയമുനാ ജലത്തിൽ ക്രീഡിച്ചതിനാൽ, ഭഗവാന്റെ ദിവ്യശരീരത്തിൽ അനുലേപിതമായിരുന്ന ചന്ദനത്തിന്റെ നറുമണം ശ്രീയമുനയിൽ സ്നാനം ചെയ്യുവാൻ ഭാഗ്യം ലഭിക്കുന്ന ഭക്തജനങ്ങൾ ഇന്നും അനുഭവിക്കുന്നുവെന്ന് ഈ മഹാകവി നമ്മെ അനുസ്മരിപ്പിക്കുന്നു. മാത്രമോ, തന്നെ ആശ്രയിക്കുന്നവരുടെ ആവാഗമനരൂപമായ ഭവസാഗരത്തിന്റെ, അഥവാ, സംസാരദുഃഖത്തിന്റെ ബീജത്തെ ദഹിപ്പിക്കുവാനുള്ള ശക്തിവിശേഷം ശ്രീയമുനയ്ക്കുണ്ടെന്ന് കവി പറയുന്നു. ശ്രീയമു

നയുടെ സുയശസ്സ് മൂന്നു ലോകങ്ങളിലും വിഖ്യാതമാ യിരിക്കുന്നുവെന്നും അതിലെ ജലം അമൃതസമമായതി നാൽ ശ്രീയമുന അമൃതധാരയാൽ സുശോഭിതയാണെ ന്നും ഈ ഭക്തമഹാകവി വർണ്ണിച്ചിരിക്കുന്നു. ആരുടെ അന്തിമപരിണാമം അത്യന്തം കഷ്ടവും അതിഭയാന കവുമായിരിക്കുന്നുവോ, അവരുടെ ആ ദശയെ ദുരന്ത മോഹം എന്നു പറയപ്പെടുന്നു. അങ്ങനെ ശ്രീയമുനയെ ദുരന്ത മോഹഭഞ്ജിനി എന്നും സ്തുതിച്ചിരിക്കുന്നു.

ഇപ്രകാരം നവജലധരസമമായ കാന്തിയെ പര ത്തുന്ന ഭഗവാന്റെ ദിവ്യശരീരത്തിൽ അനുലേപിതമായ ചന്ദനഗന്ധത്തെ വഹിക്കുന്നവളും സംസാരദുഃഖത്തി ന്റെ ബീജത്തെ നശിപ്പിക്കുന്നവളും മൂന്നു ലോകങ്ങളി ലും കീർത്തിക്കപ്പെടുന്നവളും തന്റെ സ്വരൂപമായ അ മൃതധാരയാൽ പ്രശോഭിക്കുന്നവളും, ദുരന്തമോഹത്തെ ഭഞ്ജനം ചെയ്യുന്നവളും കലിന്ദ പർവ്വതത്തിൽ നിന്നും ഉത്ഭവിച്ചതിനാൽ, കലിന്ദനന്ദിനി, അഥവാ, കാളി ന്ദി എന്ന അപരനാമത്താൽ വിഖ്യാതയായിത്തീർന്നവ ളും സൂര്യപുത്രിയും യമസഹോദരിയുമായ ശ്രീയമുനയെ ഞാൻ ഭജിക്കുന്നു എന്ന് ശ്രീയമുനാഷ്ടകത്തിലെ പ്രാ രംഭശ്ലോകത്തിൽ "രാധാ സുധാനിധി" എന്ന മഹത് ഗ്രന്ഥത്തിന്റെ രചയിതാവും മഹാ രാധാഭക്തന്മാ മായ ശ്രീഹിതഹരിവംശചന്ദ്ര മഹാപ്രഭു അരുളിച്ചെയ്തി രിക്കുന്നു...............

അതിപവിത്രമായ പ്രേമലീലയുടെ ഏകമാത്ര ഉ ൽപ്പത്തി സ്ഥാനം ശ്രീ വൃന്ദാവനമാണ്. ശ്രീവൃഷഭാനു

നന്ദിനിയായ ഹ്ലാദിനീശക്തി ശ്രീരാധികാറാണി, സദാ കിശോരീരൂപത്തിൽ വിഹരിക്കുന്നു. അലൌകികവും, ദേവദുർല്ലഭവുമായ ദിവ്യസ്ഥാനമാണ് വൃന്ദാവനം. ശ്രീരാധാദേവിയുടെ ചരണാരണങ്ങൾ, ബ്രഹ്മാദി ശങ്കരന്മാർക്കും, നാരദശുകഭീഷ്മാദി ഭാഗവതോത്തമന്മാർക്കും ആർക്കും തന്നെ ലഭിക്കുന്നതല്ല. ശ്രീ ഭഗവാൻ പോലും വളരെ കാലം പ്രാർത്ഥിച്ചതിന്റെ ഫലമായിട്ടാണ് ശ്രീ രാധാദേവിയുടെ ചരണാരണങ്ങളെ തന്റെ ശിരസ്സിലണിയുവാൻ ഭാഗ്യം ലഭിച്ചതു്. അഭിനയചാതുരിയോടു കൂടി രാസലീല ഇവിടെ നിത്യവും നടക്കുന്നുണ്ട്. അതിൽ ശ്രീരാധാദേവിയുടെ പാദശുശ്രൂഷ ചെയ്യുന്ന രംഗങ്ങളാണ് അധികവും. ശ്രീ ഭഗവാൻ രാധാദാസനാണ്. പോരാ, രാധാഭ്രാന്തനാണ്. ഭഗവാൻ ഭക്തദാസനാണെന്നു് പ്രസിദ്ധമാണെങ്കിലും രാധാഭ്രാന്തിനോളം ഭക്തിലഹരി, അഥവാ, പ്രേമമാധുരി മറ്റൊന്നിനുമില്ല. രാധാഭ്രാന്തു പിടിച്ച ഭഗവാൻ ശ്രീ രാധാദേവിയായി മാറുന്ന ഘട്ടങ്ങൾ പലപ്പോഴും രാസലീലയിൽ കാണാം.

> "ദിവ്യപ്രമോദരസസാരനിജാംഗസംഗ
> പീയൂഷവീചിനിചയൈരഭിഷേചയന്തീ|
> കന്ദർപ്പകോടിശരമൂർച്ഛിതനന്ദസൂനു-
> സഞ്ജീവനീ ജയതി കാപി നികുഞ്ജദേവി||
>
> [ശ്രീരാധാസുധാ നിധിയിൽ നിന്നു്
> ശ്രീഹിതഹരിവംശചന്ദ്രമഹാപ്രഭു വിരചിതം]

———കോടി കോടി കന്ദർപ്പശരങ്ങളാൽ മൂർച്ഛിതനായ ശ്രീ നന്ദനന്ദനന് ജീവനദാനം ചെയ്യുന്ന മഹത് ശക്തിയാണ് ആഹ്ളാദിനീ സ്വരൂപിണിയായ സാക്ഷാത് ശ്രീരാധിക. നികുഞ്ജദേവിയായ ശ്രീരാധിക, നന്ദസൂനുസഞ്ജീവിനിയാണെന്ന് ഈ പദ്യത്തിൽ വിവരിക്കുന്നു. ശ്രീരാധിക അനിർവ്വചനീയയും പ്രേമത്തിന്റെ സാക്ഷാത്ക്കാരവുമാണെന്ന് സ്പഷ്ടമാകുന്നു.

ശ്രീരാധേ! ശ്രീരാധേ!! എന്ന ശബ്ദങ്ങൾ വാണികളാൽ സദാ കീർത്തിച്ചുകൊണ്ടിരിക്കുന്നവനും ജഗന്മോഹനനാണെങ്കിലും, രാധാമോഹിതനുമായ ശ്രീശ്യാമസുന്ദരൻ, തന്റെ സ്വന്തം ഹ്ളാദിനീശക്തിയായ ശ്രീരാധികയുടെ അത്ഭുതസൌന്ദര്യം കണ്ടു മതിമറന്നു പോകുന്നു. ആ അനുപമേയമായ സുഖം താങ്ങുവാനുള്ള കരുത്തില്ലാതെ ശ്രീ ശ്യാമസുന്ദരൻ ഭ്രാന്തചിത്തനാകുന്നു. മൂർച്ഛിച്ചു പോകുന്നു. തന്റെ പ്രാണപ്രിയന്റെ ഈ ദശയെ കാണുന്ന ശ്രീരാധിക അനുകമ്പകൊണ്ട് പരവശയാകുന്നു. ശ്യാമസുന്ദരന്റെ സമീപം ഓടിയെത്തുന്നു. അശ്രുപൂർണ്ണങ്ങളായ നേത്രങ്ങളോടും, ഹേ പ്രാണവല്ലഭാ! എന്നുള്ള ശബ്ദവാണികളോടും കൂടി തന്റെ പ്രാണപ്രിയനെ വാരിയെടുത്ത് മാറോടണച്ച് ഗാഢാശ്ലേഷം ചെയ്യുന്നു. തന്റെ അംഗസംഗത്താൽ പ്രഭുവിനെ ആശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നു. ആ അംഗസംഗം എങ്ങിനെയുള്ളതാണെന്ന് ഈ സുന്ദരമായ പദ്യത്തിൽ കൂടി ഹിതഹരിവംശചന്ദ്രമഹാപ്രഭു വിവരിച്ചുകാണിക്കുന്നു. ആ അംഗസംഗം അലൌകിക

മാരർ. അതായതു്, കാമഗന്ധമില്ലാത്തതാണു്. ആ അംഗസംഗം പ്രേമത്തിൻെറ ഉച്ചാവസ്ഥയെയാണു് പ്രഖ്യാപനം ചെയ്യുന്നതു്. ആ അംഗസംഗം മൂലം ശ്രീ ശ്യാമസുന്ദരൻെറ മൂർച്ഛ തെളിയുന്നു. ആ ശ്യാമളകോമളൻ ആനന്ദരസസാരാമൃതസിന്ധുവിൽ നിമഗ്നനാകുന്നു.

അങ്ങിനെയുള്ള നന്ദസൂനു സഞ്ജീവനിയും, അനിർവ്വചനീയയും, നികുഞ്ജദേവിയുമായ ശ്രീ വൃന്ദാവനേശ്വരി ശ്രീരാധിക വിജയിക്കട്ടെ! വിജയിക്കട്ടെ! എന്നു് പാടിയിരിക്കുന്ന ഈ ഭക്തകവിയെ അദ്ദേഹൻ മാനസപുഷ്പാഞ്ജലി കൊണ്ടു് പൂജിച്ചു് സാഷ്ടാംഗപ്രണാമം ചെയ്തുകൊള്ളുന്നു. ഹരി ഓം!...............

.........പല വ്യസന (habit)ങ്ങളിലൊന്നാണു് ധനത്തിലുള്ള ആശയെന്നുള്ള കാര്യം ഭവാനെ ഓർമ്മപ്പെടുത്തേണ്ടതില്ല. ജീവിതത്തിൽ വ്യസനങ്ങൾ പിടികൂടിയാൽ വിട്ടുപോകുന്ന കാര്യം കുറെ വിഷമമാണു്. ഫലിതത്തിനുവേണ്ടി ഒരു കഥ പറയാം. അമ്മേയേയും വിളിച്ചിരുത്തി വായിച്ചു് ചിരിക്കുവാൻ വേണ്ടി മാത്രം എഴുതുന്നതാണു്. സംസ്കൃതസാഹിത്യത്തിലെ സുന്ദരമായ ഒരു ചെറുകഥ അദ്ദേഹനു് ഓർമ്മയിൽ വരുന്നു. സന്യാസികൾക്കു് സന്യാസികളെപ്പററി പറയാമല്ലൊ. ആയതിനാൽ പ്രകൃതവിഷയം അധഃപതിച്ച ഒരു സന്യാസയുടെ കഥ തന്നെയാകട്ടെ.

ഒരിക്കൽ ഏകാന്തമായ ഒരു സ്ഥാനത്തു് മാംസം ഭക്ഷിച്ചുകൊണ്ടിരുന്ന ഒരു സന്യാസിയെ ഒരു സദാ

ചാരി കണ്ടു. സൽഗുണസമ്പന്നനായ ആ പഥികന്ന്
ആശ്ചൎയ്യം തോന്നിയിട്ടു് സന്ന്യാസിയോടു് ചോദിച്ചു:
["ഭിക്ഷോ! മാംസ നിഷേവണം പ്രകരോഷി?"] "സ
ന്ന്യാസിയായ അങ്ങ് മാംസം ഭക്ഷിക്കുന്നുവോ? കൊ
ള്ളാം." ഇതു കേട്ടിട്ടു് സരളമായ രീതിയിൽ സന്ന്യാ
സി പറഞ്ഞു – "എന്താ ഹേ മാംസം ഭക്ഷിച്ചാൽ? പ
ക്ഷെ മാംസം മാത്രമായാൽ സുഖമില്ല. അതിന്റെ കൂടെ
കുറെ മദ്യവും ഉണ്ടെങ്കിലെ രസമുള്ളു."—["കിം തേന
മദ്യം വിനാ"] സദാചാരിക്കു് ആശ്ചൎയ്യമായി. അദ്ദേ
ഹം വീണ്ടും ചോദിച്ചു. "ഓഹോ! ദേവനേ! അപ്പോൾ
അങ്ങ് മദ്യവും സേവിക്കുന്നുണ്ടല്ലെ?" ["മദ്യം വാപി
പ്രിയം"] സന്ന്യാസിപറഞ്ഞു:– "ഹേ കാൎയ്യം ഗ്രഹി
ക്കാത്ത മനുഷ്യാ! മദ്യവും മാംസവും കൊണ്ടു് മാത്രം
സുഖം പൂൎണ്ണമാകുന്നില്ലല്ലൊ! അതിന്റെ ഉത്തേജനം വ
ൎദ്ധിക്കണമെങ്കിൽ ഒരു രൂപവതിയായ വരാംഗനയും
അടുത്തു വേണം." ["അഹോ വരാംഗനാ ഭിഃ സഹ"]
വീണ്ടും സദാചാരി ചോദിച്ചു:– "ഹേ കപടസന്ന്യാ
സി! ദുഷ്കൎമ്മങ്ങളൊന്നും അങ്ങയെ വിട്ടുമാറിയിട്ടില്ലെ
ന്നു് ഇപ്പോൾ നിശ്ചയമായി. എന്നാൽ എന്റെ ശങ്ക
യെ അങ്ങ് പരിഹരിക്കണം. അങ്ങയുടെ ഇഷ്ടത്തെ പു
ഷ്ടിപ്പെടുത്തുന്ന വേശ്യകൾ ധനലോലുപകളാണല്ലൊ.
ധനമില്ലാത്തവനോടു് വേശ്യകൾ സംസാരിക്കുകപോ
ലുമില്ലല്ലൊ. അങ്ങിനെയായാൽ സന്ന്യാസിയായ അ
ങ്ങ എങ്ങനെ പണം സമ്പാദിക്കുന്നു?" സന്ന്യാസി
ചിരിച്ചുകൊണ്ടു് മറുപടി പറഞ്ഞു — "ഹേ മനുഷ്യാ!

നോക്കുക! ആവശ്യകത ആവിഷ്ക്കരണത്തിന്റെ ജനനി യാണ്. [Necessity is the mother of invention.] കൈവശം പണമില്ലാതെയായാൽ, ഞാൻ ചൂതു കളിക്കും. ചൂതിൽ തോററു പോയാൽ മോഷണം നടത്തും. പിത്തലാട്ടങ്ങൾ കാണിച്ചും പറഞ്ഞും ജനങ്ങളെ പററിക്കും. ചെപ്പടിവിദ്യകൾ, അഥവാ, ചെറിയ നുണകൾ സിദ്ധികൾ കാണിച്ച് അന്യരെ വ്യാമോഹിപ്പിച്ച് ജനമദ്ധ്യത്തിൽ പൂജ്യസ്ഥാനം വരിക്കും. പത്തു സത്യവും നൂറു് പിത്തലാട്ടങ്ങളും ചേർത്ത് വലിയ അനുഭവസ്ഥൻ മാതിരി പൊടിപൊടിച്ച് പ്രസംഗിക്കും. [ചെറുഃയ്യൂണ് ദ്യൂഃതനെ വാഃ.”] സദാചാരി പറഞ്ഞു — “അങ്ങനെ വരട്ടെ! അങ്ങ് സർവ്വവിദ്യാവിശാരദനായ പക്കാതിരുടനാണ്. ഛീ! ഛീ! അങ്ങയുടെ പ്രവൃത്തിയിൽ അങ്ങേയ്ക്കു “ലജ്ജ തോന്നുന്നില്ലേ?” സന്യാസിപറഞ്ഞു:— “സഹോദരാ! ലജ്ജ തോന്നുന്നുണ്ട്. എന്നാൽ വ്യസനങ്ങളുടെ സാമീപ്യത്തിൽ ലജ്ജതന്നെ ലജ്ജിച്ച് ഓടിപ്പോകുന്നു. ഒരിക്കൽ അധഃപതിച്ചാൽ പിന്നെ അധഃപതിച്ചു കൊണ്ടേയിരിക്കും, എന്നുള്ളതാണ് യഥാർത്ഥം.” [“നഷ്യസ്യകാ ന്യാഗതി”] അതുകൊണ്ട് വ്യസനങ്ങൾ എപ്പോഴും അധഃപതനത്തിന്റെ അസ്ഥിവാരമാണെന്നു അഭിജ്ഞനായ ഭവാനോട് പറയേണ്ടതില്ലല്ലോ..................

ഇതൊരുഭാവന മാത്രം...........

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

**22**



ശ്രീ കൃഷ്ണായ നമഃ

വാരാണസി
29-1-61

പ്രിയവത്സാ!

...............എഴുത്ത് ഭക്തി, ഭയം, ശോകം, പരിഭവം, വിനയം, ഹൃദയനൈര്‍മ്മല്യം മുതലായ എല്ലാ മൂലികകളും ചേര്‍ത്ത് അരച്ചുപിഴിഞ്ഞു് അരിച്ചെടുത്ത പ്രേമരസായനമായി അഭേദനനുഭവപ്പെട്ടു. കാപട്യമില്ലാത്ത പരിശുദ്ധഹൃദയം എഴുത്തിൽ നിഴലിക്കുന്നു............... 20ാം നൂററാണ്ടിലെ സന്യാസികളുടെ കൂട്ടത്തിൽ ഒരുവനായി, അതിലും അര്‍ഹതയില്ലാത്തവനായി അഭേദനും ഓടി നടക്കുന്നുണ്ടെന്നു് മാത്രം. ആശ്രിതരും ആഡംബരവും കൂടാതെ തനിച്ചു സഞ്ചരിക്കുവാൻ അഭേദൻ ഇഷ്ടപ്പെടുന്നു. അതുകൊണ്ടു്, തനിച്ചു് താമസിക്കുന്നതിൽ അസുഖമൊന്നുമില്ല.......
...............ഭഗവാനെ സര്‍വ്വാത്മനാ ആശ്രയിച്ചു് ശരീരയാത്ര നടത്തുന്ന, ഭഗവാൻെറ ഭക്തജനങ്ങളും ഒരിക്കലും നിരാശയ്ക്കു് വശംവദരാകുകയില്ല. നിരാശ, ഹൃദയ ദൌര്‍ബലത്തിൻെറ ലക്ഷണമായതുകൊണ്ടു് അങ്ങനെ ആവരുതെന്നപേക്ഷ............

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ

23



ശ്രീകൃഷ്ണായനമഃ

Rajgir
11-1-62

പ്രിയആത്മൻ!

......................അദ്ധ്യദനെ സംബന്ധിച്ചി ടത്തോളം ഈ വക ദുരിതങ്ങളെല്ലാം ഭഗവത് അനുഗ്ര ഹമായിട്ടാണ് കാണുന്നതു്. ദുരിതമനുഭവിക്കുന്നതെ ല്ലാം ഭഗവത് സേവയ്ക്കു് വേണ്ടിയാണെന്നുള്ള ബോധം ഹൃദയത്തിൽ സ്ഫുരിക്കുമ്പോൾ ആശ്വാസത്തിനു് —അ ല്ല, അതിരു കവിഞ്ഞ ആനന്ദത്തിനെ— അവകാശ മുള്ളൂ. നാം ജീവിക്കുന്നതു് നമുക്കു വേണ്ടിയല്ലെന്നും ഭ ഗവാനുവേണ്ടിയാണെന്നുമുള്ള ബോധം ഉറയ്ക്കുമ്പോൾ തന്നെ പുളകം കൊള്ളും. എന്തെന്നില്ലാത്ത ഒരാശ്വാ സവും ഉണ്ടാകും. അതു കൊണ്ടു്, ഏതു ദുഃഖവും അനു ഭവിക്കുവാനുള്ള മിടുക്കാണ് നമുക്കു് വേണ്ടതു്. എ ന്നാൽ, അനുഭവിക്കുന്ന ദുഃഖമെല്ലാം തനിക്കുവേണ്ടിയാ കാതെ ഭഗവാനു വേണ്ടിയായിരിക്കണം എന്നുമാത്രം. ഭഗവാനുവേണ്ടി അനുഭവിക്കുന്ന ദുഃഖം, അഥവാ, ദുഃഖ യോഗം, ഏതുപ്രകാരത്തിലായാലും അതു തപസ്സ് ത ന്നെയാണ്. അതു് ദൈവസമ്പത്താണ്. സ്വാർത്ഥം

വന്നുപോയെങ്കിൽ അതു് അസുഖത്തിന്നിടയായും മാ
റാം. ഭഗവാനെ ആശ്രയിക്കുന്നവരെ, ഭക്തവത്സലനായ
ഭഗവാൻ ആസുരസമ്പത്തിൽ കുടുക്കുകയില്ലെന്നു് സദാ
ഓൎമ്മിക്കുവാനപേക്ഷ. ഭഗവാനിൽ വിശ്വസിച്ചു് സേ
വിക്കുന്നവൎക്കു് ദുരിതങ്ങൾ വൎദ്ധിക്കുന്നതു് ഭഗവാന്റെ
അതിരു കവിഞ്ഞ കരുണയാണെന്നു് ഭക്തജനങ്ങൾ
അറിയുന്നു. ഭഗവത്ഭജനത്തെ പുഷ്ടിപ്പെടുത്തുവാൻ ദു
രിതങ്ങൾ സഹായിക്കുന്നു. ദുരിതങ്ങൾ വരുത്തിവെച്ചു്
പിന്നീടു് ആവക ദുരിതങ്ങളെ ഹരിച്ചു് ഭക്തജനങ്ങ
ളെ ആശ്വസിപ്പിക്കുന്നതാണു് **ഭഗവത് ലീല.**
ദുരിതഹരണലീലകളിൽ— അഥവാ, ലോക നാടക
ത്തിലെ അന്തൎനാടകത്തിൽ—തന്നെ ആശ്രയിക്കുന്ന
ഭക്തലോകത്തെ മാത്രമെ ഭഗവാൻ കഥാപാത്രങ്ങളാ
ക്കുകയുള്ളൂ. ഈ ദുഃഖയോഗ നാടകത്തിൽ ഒരു ചെറി
യ പാത്രമായെങ്കിലും അഭിനയിക്കുവാനവസരം ലഭി
ക്കുന്നതു് മഹാഭാഗ്യമാണു്. ദുഃഖമെല്ലാവൎക്കുമുണ്ടെങ്കി
ലും ഭക്തജനങ്ങൾക്കുള്ള ദുഃഖംമാത്രം ദുഃഖയോഗമായി
പരിലസിക്കുന്നു. അഭക്തന്മാൎക്കു് ദുരിതം സങ്കടത്തെ
യും ഭക്തന്മാൎക്കു് സന്തോഷത്തെയും ഉളവാക്കുന്നു:

"മാത്രാസ്പൎശാസ്തു കൌന്തേയ! ശീതോഷ്ണ
സുഖദുഃഖദാഃ।
ആഗമാപായിനോ ऽ നിത്യാഃ സ്താംസ്തിതിക്ഷ
സ്വഭാരത!"॥

ഇങ്ങിനെയുള്ള ഭഗവത്വാക്യങ്ങൾ ദുരിതകാലങ്ങളിൽ മനനം ചെയ്തു് സ്വയം ആശ്വസിക്കുവാൻ സഹായിക്കുന്നു. ദുഃഖമില്ലാത്ത ജീവിതം വേണമെന്നാഗ്രഹിക്കുന്നതുതന്നെ വെറും ഭ്രാന്താണ്. രാത്രിയില്ലാത്ത പകലും, മധുരമില്ലാത്ത പഞ്ചസാരയും വേണമെന്നാലോചിക്കുന്നതുപോലെ, അത്ര വലിയ ഭ്രാന്താണ്. സുഖവും ദുഃഖവും ഉണ്ടെങ്കിലെ, അതിനെ സമമായി കരുതുവാൻ വഴിയുള്ളൂ. അതുകൊണ്ടു് ദുഃഖം വന്നുപോയെന്നു നിലവിളിക്കുന്ന ഭ്രാന്തന്മാരുടെ കൂട്ടത്തിൽ ചാടരുതെന്നപേക്ഷിക്കുന്നു. വെറും അല്പമായ ജീവിതമാണ് നമ്മുടേതു്. ഇന്ദ്രിയ സുഖങ്ങൾക്ക് വേണ്ടിയുള്ള ജീവിതത്തിൽ അഭിമാനം കൊള്ളുന്നതു് മൃഗീയത വിലയ്ക്കു് വാങ്ങിക്കുകയാണ്.

അദ്ദേഹത്തിന് ആശ്രമത്തിൽ കിടക്കുവാൻ മെത്തയും മററാഡംബരങ്ങളായ സൌകര്യങ്ങളും ഉണ്ടായിരുന്നു. ഭിക്ഷാംദേഹിയായി കഴിഞ്ഞിരുന്ന അദ്ദേഹം ഒരു തനി മഠാധിപതിയായി മാറി. (മഠസ്വാമി). ഇപ്പോൾ വൈക്കോലിന്റെ പുറത്തു് വളരെ സൌകര്യമായി കിടന്നുറങ്ങുന്നു. (തണുപ്പിന്റെ ആധിക്യം കൊണ്ടു് നിലത്തു കിടക്കുവാനുള്ള ആരോഗ്യവും ശക്തിയും ഇല്ല.)

"ദുഃഖേഷ്വനുദ്വിഗ്നമനാഃ, സുഖേഷു
വിഗതസ്പൃഹഃ।
വീതരാഗഭയക്രോധഃ, സ്ഥിതധീർ
മുനിരുച്യതേ"॥

മെത്തയിൽ കിടന്നപ്പോഠം സുഖവും തോന്നിയില്ല. വൈദയ്ക്കാലിൽ കിടക്കുമ്പോഠം ദുഃഖവും തോന്നുന്നില്ല. അതുകൊണ്ടു് സുഖദുഃഖാദികളെല്ലാം വെറും തൃണം പോലെ കരുതണം. ജീവിതത്തെ വെറുതെ പാഴാക്കി ക്കളയാതെ ഭഗവാനുവേണ്ടി സമർപ്പിച്ചു് ചിരിച്ചു കൊണ്ടു് മരിക്കുവാൻ എപ്പോഴും തയ്യാറായിരിക്കണം. അതാണു് **യഥാർത്ഥ ജീവിതം......**

കാലചക്രം യന്ത്രിയുടെ ഹിതം പോലെ തിരിയു ന്നു. വിചാരിച്ചിരിക്കാതെ പെട്ടെന്നു് പെട്ടെന്നു് പ്രോ ഗ്രാം മാററുന്നതും യന്ത്രിയുടെ സ്വഭാവത്തിൽ പെട്ട താണു്. ആട്ടക്കാല ചട്ടത്തെ അനുസരിക്കുവാനെ നമു ക്കു് നിവ്വാഹമുള്ളൂ. ലോക നാടകത്തിൽ മാനേജരും, **Proprietor** ഉം **Director** ഉം എല്ലാം ഒരുവൻ തന്നെ. പക്ഷെ അതു് വലിയ രഹസ്യമാണു്. വേഷം കെട്ടു മ്പോഠം **double** ആയിട്ടും **treble** ആയിട്ടും എത്രപ്രകാ രത്തിൽ വേണമെങ്കിലും ഒരേസമയത്തഭിനയിക്കുവാൻ ശേഷിയും ശേമുഷിയുമുള്ള ആളാണു് അതു്. തന്മയത്വ മായി അഭിനയിക്കുമ്പോഠം നാടകമാണെന്നുള്ളതു് മറ ന്നു്, തന്നെയും മറന്നു് വലിയ കുഴപ്പത്തിൽ ചെന്നു ചാടും; വിഷമിക്കും; ദുഃഖിക്കും. വലിയ ദുഃഖമുണ്ടാ ക്കും; കഠിനമാണെന്നും പ്രഹരമാണെന്നും ഒക്കെ പറ യും. അപ്പോഠം താൻ തന്നെയായ ഇനിയൊരു വേഷ ക്കാരൻ താൻ ഇന്നാരാണെന്നു് ബോദ്ധ്യപ്പെടുത്തി

ക്കൊടുക്കേണ്ട ഒരു ഘട്ടവും വരുന്നു. അങ്ങിനെ ഗുരുശി
ഷ്യ ഭാവവും, നാടകത്തിലെ ഒരു രംഗമാണ്. യന്ത്രി
തന്നെ വേഷങ്ങൾ കെട്ടി യന്ത്രങ്ങളായിഭവിക്കുന്നു. യ
ന്ത്രി, തന്നെ ഓർമ്മിക്കുന്ന വേഷങ്ങളും, തന്നെ മറന്നു
പോകുന്ന വേഷങ്ങളും ധാരാളമുണ്ട്. താനും യന്ത്രിയും
താനാണെന്നഭിമാനിക്കുന്ന യന്ത്രങ്ങൾ അസുരസമ്പ
ത്തിൽ കുടുങ്ങുന്നു. ഒന്നിലും പെടാതെ വെറും ജഡം
പോലെ നിരപരാധികളായി കിടക്കുന്ന യന്ത്രങ്ങളുമു
ണ്ട്. യന്ത്രിയെ ആശ്രയിക്കുന്ന യന്ത്രങ്ങൾ നേരെ ഓടു
ന്നു. അതിൽ സത്യവും ധർമ്മവും സ്ഥിതിചെയ്യുന്നു. ആ
ശ്രയവും നിരാശ്രയവും നിരൂപണവും പ്രതിഷേധവും
എല്ലാം ചേർന്നതാണ് ലോകനാടകം. ഭഗവാനാകുന്ന
യന്ത്രിയിൽ അടിയുറച്ച വിശ്വാസമുള്ളവരെല്ലാം നേ
രെ ഓടുന്ന യന്ത്രങ്ങളാണ് ഹരി ഓം!...............

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

24



രാധേതി മേ ജീവനം!
ജയശ്രീ രാധേ!

രാജഗിരി
29-1-62

പ്രിയപ്പെട്ടവരെ!

..................രാജഗിരി ചരിത്ര പ്രസിദ്ധമായ ഒരു പുണ്യക്ഷേത്രമാണെന്നുള്ളതു് അറിയാമല്ലൊ. ബിംബസാരൻ (അജാത ശത്രു) തുടങ്ങിയുള്ള രാജാക്കന്മാരുടെ രാജധാനിയായിരുന്നു രാജഗിരി. രാജഗിരി ദുർഗ്ഗത്തിന്റെ അവശിഷ്ടങ്ങൾ ഇന്നും ഇവിടെ കാണാം.. ജൈനമതത്തിനും ബുദ്ധമതത്തിനും ഇവിടെ പ്രചാരമധികമുണ്ടു്. ഭഗവാൻ ബുദ്ധൻ, മഹാവീരൻ തുടങ്ങിയുള്ള മതസ്ഥാപകന്മാരായ മഹാപുരുഷന്മാർ വിഹരിച്ച പുണ്യഭൂമിയാണു് രാജഗിരി. ജൈനമന്ദിരങ്ങൾ ഇവിടെ ധാരാളമുണ്ടു്. അതുപോലെ, ജപ്പാൻകാരുടെ ബുദ്ധമന്ദിരവും ഇവിടെയുണ്ടു്. ടിബററ വാസികളും ജപ്പാൻകാരും ഇവിടെ ധാരാളം വരുന്നുണ്ടു്. മകരമേള ഉൽഘാടനം ചെയ്തതുതന്നെ ബർമ്മയിലെ മുഖ്യ മന്ത്രിയായിരുന്നു. ബുദ്ധഗയയ്ക്കും പാടലീപുത്രത്തിനും (Patna) മദ്ധ്യേയാണു് രാജഗിരി സ്ഥിതിചെയ്യുന്നതു്. ആഹാരാദികൾ തുടങ്ങിയുള്ള സുഖസൌകര്യങ്ങൾക്കു് പററിയ സ്ഥലമല്ലെങ്കിലും ഭജിക്കുവാൻ വളരെ യോ

ഗ്യമായ പുണ്യസ്ഥാനമാണ് രാജഗിരി..............

ആത്മസ്വരൂപികളെ!

നമ്മുടെ നിശ്ചയം പോലെ എല്ലാം നടന്നു കൊള്ളുമെന്നുള്ള വിചാരത്തിൽ മററുള്ളവരുടെ ഹിതത്തിന്നുവേണ്ടി നാളത്തെ കാര്യത്തെപ്പററി പറയുന്നുവെങ്കിലും ആ ആജ്ഞയനുസരിച്ചാണ് എല്ലാം നടക്കുന്നതു് എന്നുള്ളതു് അനുഭവസിദ്ധമാണ്. നാളത്തെ കാര്യം എന്താണെന്നറിഞ്ഞുകൂടാത്ത നാം നാളത്തെപ്പററി നിശ്ചയിക്കുന്നതു് ഈശ്വരാജ്ഞയെ നിഷേധിക്കുന്നതിന്നു് തുല്യമാണെന്നു് പറയേണ്ടതില്ലല്ലോ. അഭേദയന്ത്രം യന്ത്രിയുടെ ഹിതമനുസരിച്ചു് ചലിക്കുന്നു. "അന്നന്നു കണ്ടതിനെ വാഴ്ത്തുന്നു മാമുനികൾ" —നാമെല്ലാവരും അനുസരിക്കുവാൻ കടമപ്പെട്ടവരാണ്. നിരൂപണങ്ങളും വിമർശനങ്ങളും പ്രതിഷേധങ്ങളും കൊണ്ടു്. നിറഞ്ഞ ജനമദ്ധ്യത്തിൽ നിന്നല്ലാത്ത ഒരന്തരീക്ഷത്തിൽ ഈ യന്ത്രത്തെകൊണ്ടു വയ്ക്കുവാൻ കൃപതോന്നിയ യന്ത്രി കരുണാസാഗരൻ തന്നെയെന്നുള്ളതിൽ രണ്ടു പക്ഷമില്ല..................

ശേഷമെല്ലാം ഭഗവത് കൃപ

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

25



ജയ ശ്രീരാധേ!
പ്രേമം! സുഖം! ശാന്തി!

സുബ്രഹ്മണ്യം
10-7-62

പ്രിയ ആത്മൻ!

..................പ്രേമത്തിന്റെ വെളിച്ചത്തിൽ അനുഷ്ഠിക്കപ്പെടുന്ന നിഷ്കാമ കർമ്മം കൊണ്ടു് ലഭിക്കുന്നതാണു് **അഭേദദർശനം.** പ്രേമ നാദത്തിൽ അദ്വൈതം ഉദയം ചെയ്യുന്നു. ഞാനെന്നും എനിക്കെന്നുമുള്ള കാമചിന്തയിൽ പ്രേമം പുലരുകയില്ല. സ്വാർത്ഥചിന്തയെ ദഹിപ്പിക്കാതെ പ്രേമസ്വരൂപനെ ഭജിക്കുന്നതു് നിഷ്പ്രഭമാണു്. അതു് വെള്ളത്തിലെഴുതുന്ന എഴുത്തിന്നു് സമമാണു്. പ്രേമസ്വരൂപനെ ഞാൻ ഭജിക്കുന്നു എന്നുള്ള ചിന്ത തന്നെ ഒരു കുടം പാലിൽ ഒരു തുള്ളി വിഷം കലർത്തുന്നതുപോലെയാണു്. സ്വാർത്ഥചിന്തയെ ബലികഴിയ്ക്കാതെ സൽക്കർമ്മങ്ങൾ ചെയ്യുന്നു എന്നുള്ള അഭിമാനത്തിൽ, ഞാൻ മനുഷ്യനായി ജീവിക്കുന്നു എന്നു് വിചാരിക്കുന്നതുതന്നെ വെറും ഭോഷ്കാണു്. സ്വാർത്ഥത്തെ ബലികഴിക്കുവാനും ബലികഴിച്ചും ചെയ്യപ്പെടുന്ന എല്ലാ കർമ്മങ്ങളും പ്രേമാരാധന തന്നെയാണു്. നമ്മുടെ സമസൃഷ്ടങ്ങൾക്കു വേണ്ടി നമ്മെ ബലി കഴിക്കുന്നതും അന്യജീവികളുടെ സുഖത്തി

ന്നുവേണ്ടി നാം പ്രയതിക്കുന്നതും പ്രേമാരാധന തന്നെ യാണ്. നമുക്ക് വയസ്സ് കൂടുംതോറും നാം ബാല ന്മാരെപ്പോലെ സുന്ദര ഹൃദയമുള്ളവരായി തീരണമെ ന്നുള്ളതാണ് പ്രേമസ്വരൂപന്റെ നിശ്ചയം. **ഗുരുകാരുണ്യം** കൊണ്ടു് നമ്മുടെ ഹൃദയം ബാലഹൃദ യത്തിന്ന് സമമാകുകയും കർമ്മങ്ങൾ ബാലിശമാകാതി രിക്കുകയും വേണം. ബാലഹൃദയമൊന്നു മാത്രമാണ്, പ്രേമാരാധനയ്ക്കു് വഴങ്ങുന്നതു്. പ്രേമാരാധകന്മാരായ മഹാത്മാക്കളും അവതാരപുരുഷന്മാരും അത്യന്തം വി നയസമ്പന്നന്മാരാണെന്നു് നാം ശാസ്ത്രേതിഹാസപുരാ ണങ്ങളിൽ നിന്നു് അറിയുന്നു. അതിനാൽ, നാം നീച ന്മാരിൽ നിന്നും നീചന്മാരാണെന്നും, അറിവില്ലാത്തവ രും, കൃമിസദൃശന്മാരുമാണെന്ന വിചാരധാര ഇടവിടാ തെ നമ്മിൽ പ്രവഹിക്കണം. ജീവിതം വെറും കുട്ടിക്ക ളിയായ നേരംപോക്കാണെന്നു് മറക്കാതിരിക്കണം. ഇത റിയുന്നവരെ ലോകം അറിയുകയും വിശ്വസിക്കുകയുമി ല്ലെന്നും, അവർ പാമരന്മാരുടെ കൂട്ടത്തിൽ തള്ളപ്പെടു മെന്നുമാണ് മഹത്‌വചനം. വിശ്വാസയോഗ്യമല്ലാ ത്ത വിഷയങ്ങളിൽ ഒട്ടും തന്നെ വിശ്വസിക്കുവാൻ ക ഴിയാത്തതു് സത്യമൊന്നു മാത്രമാണെന്നാണ് ആപ്ത വാക്യം. മനുഷ്യ ജീവിതത്തെ അതിശ്രേഷ്ഠമായി കരു തുന്നവർ അതിനെപ്പററി രാത്രിപകലെന്നില്ലാതെ ചി ന്തിച്ചു് ചിന്തിച്ചു് തലപുകഞ്ഞു് വിവശന്മാരായി ഒരു തീരുമാനത്തിലുമെത്താതെ വിഷമിക്കുന്നു. കാരണം?

ജീവിതത്തെ വളരെ ഗൌരവമായും, ഈശ്വരനെ വള രെ അഗൌരവമായും കരുതിയതുകൊണ്ടുതന്നെ. ജീവി തം അതിഗൌരവമുള്ളതായി തോന്നുമ്പോൾ ഈശ്വ രൻ നിസ്സാരമായി ഭവിക്കുന്നു എന്നു് താല്പര്യം. നേരെ മറിച്ചു് ഈശ്വരനെപ്പററി അതിഗൌരവമായും ജീ വിതത്തെ സാരമില്ലാത്തതയും കാണുമ്പോൾ, അഥവാ, ചിന്തിക്കുമ്പോൾ, ഈ കുട്ടിക്കളിയുടെ ചരടു പിടുത്ത ക്കാരനും, മറഞ്ഞിരിക്കുന്നവനുമായ അവനെ എളു പ്പത്തിൽ കണ്ടുമുട്ടുന്നു. ഇതു് പ്രസംഗമാകുന്നതു് ധ ർമ്മാജ്ഞാനികളുടെ മാർഗ്ഗവും, പ്രായോഗികമാക്കുന്നതു് ഭക്തിമാർഗ്ഗവും എന്നാണു് ബുധന്മാരുടെമതം. ഞാൻ അറിവില്ലാത്തവനായ വെറും നീചൻ എന്നു് മന പ്പൂർവ്വം വിചാരിയ്ക്കുന്ന ഭക്തിമാർഗ്ഗക്കാരൻ, വളരെ അ റിവുള്ള മഹാവിദ്വാനാണെന്നും, ആത്മജ്ഞാനിയെന്നും പറഞ്ഞു നടക്കുന്ന മായാവാദിയായ ജ്ഞാനമാർഗ്ഗക്കാര നിൽ നിന്നു് വളരെ ദൂരെയാണു്. ഞാൻ പറയുന്നതു പോലെ പ്രവൃത്തിക്കുന്നവനാണെന്നു് അഭിമാനിച്ചഹം കരിക്കുന്ന ജ്ഞാനമാർഗ്ഗക്കാരനും പറയുന്നതായ സത്യ വും ചെയ്യുന്നതായ ധർമ്മവും, കൈകാര്യം ചെയ്യുന്നതു് പ്രേമമൂർത്തിയല്ലാതെ, പ്രേമാരാധകനല്ലാ എന്നുള്ള നി ശ്ചയത്തിൽ കഴിയുന്ന ഭക്തിമാർഗ്ഗക്കാരനും വളരെ അ കൽച്ചയുള്ളവരാണു്. വേദാന്തമതത്തിലെ ഭക്തിയും ജ്ഞാനവും ഒന്നാണെന്നുള്ള തീരുമാനം പോലും ഇവി ടെ സ്വീകരിക്കപ്പെടുന്നില്ല. ശ്രീധരസ്വാമികൾ, രാ മാനുജാചാര്യർ തുടങ്ങിയുള്ള ഭക്തോത്തമന്മാരുടെ അ

ഭിപ്രായഗതിയനുസരിച്ച്, ജ്ഞാനം, അതായത്, യ
ഥാൎത്ഥ അനുഭവജ്ഞാനം ഭക്തിയുടെ ഒരു അവാന്ത
രവിഭാഗമായി കരുതപ്പെടുന്നു. വെറും തോന്നൽ മാത്ര
മായ സുഖദുഖാദികൾ പ്രേമാരാധനയിൽ മറയുന്നു.
പ്രേമസ്വരൂപൻ തങ്ങളുടെ പ്രാണനിലും പ്രാണനാ
ണെന്നുള്ള ബോധം, ദൃഢമൂലമായി ആരാധകനിൽ ഉ
റയ്ക്കുകയും ചെയ്യുന്നു. പലതായ കാമവിചാരത്തിൽ
കിടന്നുഴലുന്ന ബുദ്ധിയെ ഒന്നായ പ്രേമത്തിൽതിരിച്ചു
വിടുന്നതുതന്നെ ജീവിതസൌഭാഗ്യം. പ്രേമാരാധന
ക്കാരൻ ലോകസേവ ചെയ്യുവാൻ അൎഹനായി ഭവി
ക്കുന്നു. കാരണം, പ്രേമാരാധന തന്നെ ലോകസേവയെ
ന്നുള്ള രഹസ്യം വെളിപ്പെടുത്തുന്നതു കൊണ്ടാണ്. അ
ധികം ദുഃഖിക്കുന്നവരിൽ പ്രേമമൂൎത്തി അതിശീഘ്രം
സാന്നിദ്ധ്യം ചെയ്യുന്നു. പ്രേമവും സുഖവും മററുള്ളവ
രെ പ്രേമിക്കുന്നതിലും, സുഖിപ്പിക്കുന്നതിലും ഉറഞ്ഞു
കിടക്കുന്നു. അതിന്റെ അനുസ്യൂതമായ പ്രവൎത്തന
ത്തിൽ ശാന്തി ഉദയം ചെയ്യുന്നു. മററുള്ളവരെ വലിയ
വരാക്കിത്തീൎക്കുന്നു. മററുള്ളവരെ നാം മനഃപൂൎവ്വം ഈ
ശ്വരന്മാരായി ആരാധിക്കുമ്പോൾ, മററുള്ളവരുടെ ദൃ
ഷ്ടിയിൽ, നമുക്ക് ഈശ്വരത്വം നിറഞ്ഞ് തുളമ്പുന്നു.
ഏതിന്റെയും ആധിപത്യം നമ്മിൽ വന്നുചേരുന്നതു്
നമ്മിലുള്ള പാപശക്തിയുടെ മുന്നോടിയാണ്. മററു
ള്ളവർ തന്നെ ബഹുമാനിക്കുമ്പോൾ താൻ യോഗ്യനാ
ണ്, പൂജനീയനാണ് എന്നു് കരുതുന്നതു് മഹാമൂൎ
ഖതയും പാപശക്തിയുമാണ്. ആധിപത്യം മാറി ആ

ശ്രയ ബുദ്ധിയുണ്ടാവുന്നതു് ജീവിതത്തിലെ വലിയ നേട്ടമാണു്. നമുക്കു് കോപം ഒരു കാര്യത്തിൽ മാത്രം നല്ലതാണു്. നമ്മിലുള്ള ദുർബ്ബലതയോടുകൂടിയ മനസ്സിനോടു മാത്രം കോപിക്കണം. നിന്ദ ഒരുകാര്യത്തിൽ മാത്രം നല്ലതാണു്. നമ്മിലുള്ള കാമവാസനയെ മാത്രം നിന്ദിക്കണം. അത്യാഗ്രഹം ഒരു കാര്യത്തിൽ മാത്രം നല്ലതാണു്. സകലപ്രാണികളും സുഖമായിരിക്കണം എന്നുള്ള ചിന്ത അല്ലെങ്കിൽ, അത്യാഗ്രഹംവേണം. ("സർവ്വേഭവന്തു സുഖിനഃ") പ്രേമത്തിനുവേണ്ടി നമ്മെ ബലി കഴിക്കുന്നതു്, അഥവാ, മരിക്കുന്നതു്, യഥാർത്ഥ ജീവിതമാണു്. ഈശ്വരനുവേണ്ടി അഥവാ, മററുള്ളവരുടെ സുഖത്തിനുവേണ്ടി മരിക്കുന്നവർ എന്നെന്നും ജീവിക്കുന്നു എന്നുള്ളതാണു് ചട്ടം....................
അദ്വൈതചത്തിലുദയം ചെയ്തിരുന്ന ആദിമൂലപ്പൊരുളായ ഭഗവാന്റെ വിഭൂതികൾക്കെല്ലാം ഇരിപ്പിടമായ പ്രേമമാണു് നമ്മുടെ പ്രാണധനം. ഇരുളടഞ്ഞ ഹൃദയത്തിൽ ഒരു "കൊച്ചുവെളിച്ചം പാറിപ്പായിക്കുന്ന" അദ്വൈതഭാസ്കരൻെറ പൊന്നിൻ കിരണങ്ങളായ പ്രേമമാണു് നമ്മുടെ ഹൃദയതന്ത്രികളെ ചലിപ്പിക്കുന്നതു്. അടഞ്ഞുകിടക്കുന്ന പ്രപഞ്ചരഹസ്യത്തിന്റെ താക്കോലായ ആ പ്രേമം തന്നെയാണു് നാം ഭദ്രമായി സൂക്ഷിക്കേണ്ടതു്. സദാ അലകൾ വീശി മാറെറാലിക്കൊള്ളുന്ന അഗാധമായ ഹൃദയ (അദ്വൈ) സമുദ്രത്തിൽ മുങ്ങിപ്പൊങ്ങി തപ്പിയാൽ കിട്ടുന്ന നീലമണി അഥവാ, കൃഷ്ണരത്നമാകുന്ന ആ പ്രേമം തന്നെയാണു് നമ്മുടെ ആശ്രമത്തി

ന്റെ ജീവനായി, അഭക്തരശ്മികളുടെ വെളിച്ചത്തിൽ മാത്രം ലഭിക്കുന്ന ആനന്ദാനുഭൂതിയായ, ആ പ്രേമം തന്നെയാണ്— പ്രേമദർശനമാണ്—നമ്മുടെ ജീവിതത്തിലെ ഏററവും വലിയ ഭാഗ്യം. അല്പമായ ഈ ജീവിതത്തിൽ മരടിച്ച് മാത്രമല്ല, മങ്ങിമങ്ങിഅണയാനും പോകുന്ന ഈ ജീവിതവെളിച്ചത്തിൽ ആ പ്രേമദർശനം ഒന്നുമാത്രം കൊതിച്ചുകൊണ്ട് അലഞ്ഞു തിരിയുന്ന അഭക്തപ്രിയനും അഭക്തനാമധാരിയുമായ അഭേദൻ ആ പരമപ്രേമരൂപയായ ഭക്തിയേയും, ഭക്തിധർമ്മാവലംബികളും ഭക്തി സമ്പന്ന സ്വരൂപികളുമായ നിങ്ങളേയും, സർവ്വാത്മനാ ശരണം പ്രാപിക്കുന്നു. അഭേദാശ്രമം അതിന്റെ പൂർണ്ണമായ അർത്ഥവ്യാപ്തിയോടു കൂടി പ്രകാശിക്കുവാൻ അഭക്തശരനായ ബാലഗോപാലന്റേയും പ്രേമരസം നിറഞ്ഞു തുളുമ്പുന്ന കൃഷ്ണനെന്ന ആ പകപഫലത്തെ ആശ്രയിക്കുന്ന നിങ്ങളുടേയും തൃച്ചേവടികളിൽ ശതനമസ്കാരം സമർപ്പിക്കുന്നു. ഹരി ഓം!.................

സുബ്രഹ്മണ്യം വളരെ ചെറിയ ഗ്രാമമാണ്. ഈ ക്ഷേത്രമാഹാത്മ്യം വളരെ ഭക്തജനങ്ങളെ ആകർഷിക്കുന്നു. ഇവിടേയും സത്രത്തിൽ ചെറിയ വാടകയ്ക്ക് മുറികൾ കിട്ടുന്നുണ്ട്. ഭഗവാൻ ശ്രീകുമാരന്റെ പാദതീർത്ഥം എന്നറിയപ്പെടുന്ന "കുമാരധാര" പുണ്യനദി, ക്ഷേത്രത്തെ വലംവച്ച് ഒഴുകുന്നു. ചുററുപാടും കാടും മലയുമാണ്. ഇവിടം മംഗലാപുരത്തുനിന്നും 60 മൈ

ലോളം ദൂരമുണ്ടു്. ഇവിടെ നിന്നു് കാസർകോട്ടക്കു്
മംഗലാപുരത്തേയ്ക്കുള്ള ദൂരമേയുള്ളു. ..................
പ്രസംഗങ്ങൾ കൊണ്ടുമാത്രം ജനസമുദായം ഒരിക്കലും
അഭിവൃദ്ധിയെ പ്രാപിച്ചിട്ടില്ല. അതുമൂലം രാഗദ്വേഷാ
ദികൾ വർദ്ധിക്കുകയാണു് ചെയ്തിട്ടുള്ളതും ചെയ്തു കൊ
ണ്ടിരിക്കുന്നതും. മനസ്സാക്ഷിക്കു് വിരോധമായ പറച്ചി
ൽ, ആപൽക്കരമാണെന്നു് ജനങ്ങൾ അറിയാത്തതല്ല,
എങ്കിലും, അതുതന്നെ തുടരുന്നു. ഞാനെന്ന ഭാവത്തിൽ
പറയുന്നതൊന്നും പ്രവൃത്തിയിൽ കാണുകയില്ല. അങ്ങ
നെ പറഞ്ഞു നടക്കുന്ന സമയംകൊല്ലികൾ ഭൂമിയ്ക്കു്
ഭാരമാണെന്നാണു് മഹത്വചനം. പറയുന്നതിൽ ത
ന്നേയും ആത്മാർത്ഥതയുണ്ടായാൽ, പ്രവൃത്തിയിൽ വരു
ന്നതു് അപൂർവ്വമാണു്. നാം പറയുന്നതുപോലെയല്ല ഒ
ന്നും നടക്കുന്നതു്. നടക്കേണ്ടതു് നടക്കുന്നു എന്നുള്ള
നിസ്സ്വാർത്ഥമായ ചിന്ത മാത്രമാണു് "അഹ"ത്തിനെ
ചെറുതാക്കി ചെറുതാക്കി ചെറുതാക്കി, ഒരു അഖണ്ഡ
മായ "ത്വം" ആക്കിത്തീർക്കുന്നതു്. ജീവിതത്തിലെ ആ
ശ്വാസകേന്ദ്രം അവിടെയാണു്. അവിടെയാണു് സത്യ
വസ്തുവിനെ നമുക്കു് കാണുവാൻ കഴിയുന്നതു്. അവൻ
എന്തു പറയുന്നു, എന്തു പറയുന്നുവോ, അതു് നടക്കു
ന്നു. അങ്ങനെ പറയുന്നതിനെ സത്യമെന്നും അതിന്റെ
അടിസ്ഥാനത്തിൽ നടക്കുന്നതിനെ ധർമ്മമെന്നും നാം
വ്യവഹരിക്കുന്നു. അതുകൊണ്ടു് സത്യധർമ്മാദികളേയും
അതിന്റെ കാരണഭൂതനായ സത്യസ്വരൂപനേയും

പൂൎണ്ണമായി ആശ്രയിക്കുന്നതു കൊണ്ടു മാത്രമേ, നമ്മുടെ ജീവിതം സഫലമാകുകയുള്ളൂ. മഹാനായ Shakespeare ടെ വാക്യം നിങ്ങളിൽ പലക്കും ഓൎമ്മ കാണുമല്ലൊ. "പറയുന്നവർ പ്രവൃത്തിക്കുന്നവരല്ല" എന്നു് പ്രസംഗത്തെപ്പററി ഇത്ര നിഃഷേധരൂപത്തിൽ രേഖപ്പെടുത്തുന്നതിന്റെ ഉദ്ദേശം മററൊന്നുമല്ല. നിങ്ങൾ ധാരാളം നാമം ജപിക്കുകയും എഴുതുകയും വേണമെന്നുള്ള ആഗ്രഹമാണു്. കൂടുതൽ കൂടുതൽ നാം അതിൽ ഇടപെട്ടും തോറും ആഹ്ലാദവും ശാന്തിയും ലഭിക്കുമെന്നുള്ളതു് നിൎവ്വിവാദമാണു്. കൂടുതൽ പ്രവൃത്തിക്കുകയും കുറച്ചു് പറയുകയും ചെയ്യുന്നതാണല്ലൊ മനുഷ്യോചിതം. "പലതും പറഞ്ഞു പകൽ കളയാ" തിരിക്കുവാൻ വേണ്ടിയാണു് മഹാത്മാക്കൾ ആദരിക്കുകയും, പ്രചരിപ്പിക്കുകയും ചെയ്യുന്ന ഭജന പ്രസ്ഥാനം അഃഭദനും ആരംഭിച്ചതു്. പക്ഷെ കുഴലിലിട്ട പട്ടിയുടെ വാൽ പോലെ ആകുന്നതിലുള്ള ഖേദം വാചാമഗോചരമാണു്.....

സ്വാൎത്ഥം വിട്ടു ഭജിപ്പവർ
പരമഃനോടാത്മാൎത്ഥമൎത്ഥിപ്പവർ
പാൎത്ഥന്മാരവർ തന്നെയാണു്
പ്പ്രഹതൻ പുത്രതച മൎഹിപ്പവർ
പ്രാൎത്ഥിദപ്പാരവർ തന്റെ യോഗതന്ത്രവാം
തേർത്തട്ടിഃലറി സ്വയം–
കീൎത്തിക്കുന്നു, പരാൽപരൻ
പരസുഖം ഗീതാഖ്യമാത്യന്തികം—

ഈശ്വരസാക്ഷാത്ക്കാരം മനുഷ്യൻെറ ജന്മാവകാശമാണെന്നും ഈശ്വരനോട്ട് അതിരുകവിഞ്ഞുള്ള പ്രേമമാണു് മനുഷ്യനെ ആ സ്ഥാനത്തേക്കു് ഉയൎത്തുന്നതെന്നും അതുപോലെ മനുഷ്യരോടുള്ള അപാരമായ പ്രേമം കൊണ്ടാണു് മനുഷ്യനെ ഉദ്ധരിക്കുവാൻ ഈശ്വരൻ മനുഷ്യനായി അവതരിക്കുന്നതെന്നും, മഹാന്മാരായ ഭക്തന്മാരെല്ലാം അങ്ങനെ ഈശ്വരൻെറ അവതാരമാണെന്നും ശാസ്ത്രങ്ങൾ മൂലം ഗ്രഹിച്ചിട്ടുണ്ടു്. മഹാഭക്തനായ കബീർ പറയുന്നതു് നോക്കുക:—

"തിൎത്ഥ് കാ ഫൽ ഏക് ഹൈ,
സന്താം കാ ഫൽ ചാർ |
സദ്ഗുരു കാ ഫൽ അനേക്ഹൈ,
കഹൈ കബീർ ബിചാർ ||

— തീൎത്ഥയാത്രചെയ്യുന്നതുകൊണ്ടു് ഫലം ഒന്നാണെങ്കിൽ, സാധുക്കളായ മഹാത്യാഗികളുടെ സമാഗമം കൊണ്ടു്, അഥവാ, മഹത്ദർശനം കൊണ്ടു് ലഭിക്കുന്നഫലം നാലാണു്. എന്നാൽ കബീർദാസ് പറയുന്നു, സദ്ഗുരുനാഥന്റെ കൃപകൊണ്ടു ലഭിക്കുന്ന ഫലം അനന്തമാണു്. ഒരു മഹാമുനിപുംഗവനും സദ്ഗുരുദേവനുമായചട്ടമ്പിസ്വാമി തിരുവടികളുടെ നാമധേയത്തിലാണു് അഭേദാശ്രമം സ്ഥാപിച്ചിട്ടുള്ളതു്................

ഒരു സദ്ഗുരുവിൻെറ യോഗ്യതയെക്കുറിച്ചു് ശ്രുതി പറയുന്നതു് നോക്കുക:—എത്രയോ ആയിരം മനു

ഷ്യരുടെ ഇടയിൽ ഒരുവൻ സാധു, അഥവാ, സർവ്വസം ഗപരിത്യാഗിയായി ഭവിക്കുന്നു. അങ്ങനെയുള്ള എത്രയോ ആയിരം സാധുക്കളിൽ ഒരുവന് ഈശ്വരസാക്ഷാത്കാരം ലഭിക്കുന്നു. അങ്ങനെ ഈശ്വരസാക്ഷാത്കാരംപ്രാപിച്ച എത്രയോ അനേകം പേരിൽ ഒരുവൻ മാത്രമാണ് സദ്ഗുരുവായി ഭവിക്കുന്നത്............

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഭേദൻ.

26



നമോ

ഭഗവതെ

വാസുദേവായ

മൈസൂർ
10-8-62

പ്രിയപ്പെട്ട അമ്മയ്ക്ക് സ്വന്തം അഭേദൻ എഴുതുന്നതു്.

അമ്മ കാരുണ്യപൂർവ്വം അയച്ച പ്രേമനിർഭരമായ എഴുത്തു് കിട്ടി. അഭേദൻ ശ്രീരംഗപട്ടണത്തു് പോയെങ്കിലും താമസം മൈസൂരിലാണ്. ശ്രീരംഗപട്ടണം ഇവിടെനിന്നും 10 മൈൽ ദൂരമേയുള്ളു. അഭേദൻ ശ്രീരംഗപട്ടണത്തെത്തി എഴുത്തുകളെല്ലാം പോസ്റ്റ്മാസ്റ്ററോടു് വാങ്ങി; കഴിഞ്ഞ മാസത്തിൽ അയച്ച എഴുത്തുകളും അക്കൂട്ടത്തിലുണ്ടായിരുന്നു. എന്നാൽ അമ്മ 7ാംനം-യെ എഴുതിയിരുന്നുള്ളു എന്നു കണ്ടപ്പോൾ ആശ്വാസമായി..................

പ്രിയപ്പെട്ട അമ്മേ, അമ്മയ്ക്ക് അഭേദൻ എഴുതിയിട്ടു് വളരെ നാളായി. കഴിഞ്ഞകൊല്ലം അമ്മയുടെ അഭേദൻ, വൃന്ദാവനത്തിൽ താമസിച്ചിരുന്നപ്പോൾ ഒരു യാത്രാകുറിപ്പു് വേണമെന്നു് അമ്മ ആവശ്യപ്പെട്ടിരുന്നതായി ഓർക്കുന്നു. അഭേദൻെറ പ്രകൃതം അറി

യന്ന അമ്മ മറുപടി അയക്കാഞ്ഞതിൽ പരിഭവിക്കുക യില്ല എന്നും അറിയാം. എഴുതിയാൽ പൂർവ്വാപരവിരുദ്ധമായി എന്തെങ്കിലുമൊക്കെ എഴുതും. ഇല്ലെങ്കിൽ ഒന്നുമില്ല. പോയാൽ പോകും..............

അങ്ങിനെ ഒന്നിനും ഒരു വ്യവസ്ഥയില്ലാത്ത ഒരു ഉച്ചക്കിറുക്കനാണ് അമ്മയുടെ അഭേദക്കുഞ്ഞു്. അമ്മ ഫലിതമായി 2½യാണെങ്കിൽ അഭേദൻ മൂന്ന് തികച്ചാണ്. അതിരിക്കട്ടെ........... ഭഗവത് കൃപയ്ക്കു് വിധേയരായ കുടുംബാംഗങ്ങളെല്ലാം സുഖമായിരിക്കുന്നു വല്ലോ. ഇൗയിടെ വർത്തമാനങ്ങളൊന്നും അറിയാറില്ല. നാമെല്ലാവരും "യോഗക്ഷേമം വഹാമ്യഹ"ക്കാരൻെറ നോട്ടപ്പുള്ളികളായതിനാൽ ഇൗ വക പ്രശ്നങ്ങൾക്ക് തന്നെ അവകാശമില്ല. എങ്കിലും ഒരു മര്യാദ അനുസരിക്കുന്നു എന്നു മാത്രം..............സൌകര്യമെന്ന് തോന്നുന്നപക്ഷം അമ്മ കുടുംബസമേതം ഇവിടെ വരുന്നതു് അമ്മയുടെ അഭേദനു് വളരെ സന്തോഷത്തിനു് വകയാണ്. ഹരി ഓം! ..............

ഭാഗ്യവതിയായ അമ്മേ! നാം നിത്യജീവികളാണെന്നുള്ളതു് അമ്മ അറിയുന്നുണ്ടല്ലോ. നമ്മുടെ താല്ക്കാലികമായ ഇൗ ശരീരം പോയാലും നാം ജീവിക്കുന്നുണ്ടു് എന്നതാണ് സത്യം. നാം അനുഭവിക്കുന്ന സുഖദുഃഖങ്ങളെല്ലാം ഇൗ സ്ഥൂലശരീരത്തെ മാത്രം സംബന്ധിച്ചതാണെന്നും, നമ്മെ ഒരു പ്രകാരത്തിലും സംബന്ധിക്കുന്നതല്ലെന്നും അമ്മയ്ക്കറിയാമല്ലോ. നാം ചില കാരണ

ങ്ങളാൽ—സ്ഥൂലമാകുന്ന ഈ "ഓവർ കോട്ടം" ധരി ച്ച്, ചിലതു് പഠിച്ച് അനുഭവപ്പെടുത്തുവാനായി ഒരു ടൂർ വന്നിരിക്കുകയാണ്. ഇതറിയുന്നവർ സ്വന്തം നാട്ടിൽ തിരിച്ചെത്തുവാൻ വെമ്പൽ കൊള്ളുന്നതിൽ ആശ്ചര്യമില്ലല്ലൊ. ഇതറിയാത്ത മടസാമ്പ്രാണികൾ "ഗന്ധർവ്വനഗര"മായ ഈ ലോകത്തുള്ള പിത്തലാട്ടങ്ങ ളിൽ ഭ്രമിച്ച്, വന്നകാര്യവും മറന്ന് കിടന്നുഴലുന്നു. ഇ തെല്ലാം ഉള്ളതാണെന്നുള്ള വിചാരത്തിൽ, അവരുടെ പരക്കംപാച്ചിൽകാണുമ്പോൾ, രഹസ്യം അറിയുന്ന വക്ക് ഈ ഭ്രാന്തുപിടിച്ചവരോട്ട് പരിതാപം തോന്നു ന്നു. സുഖദുഃഖാദികളും മരണവുമെല്ലാം, "യോഗക്ഷേമം വഹാമ്യഹ"ക്കാരന്റെ കൂട്ടുകാരായ നമ്മെ സംബന്ധി ച്ചേടത്തോളം വെറും **വിനോദം** മാത്രമാണമ്മേ! യഥാ ർത്ഥത്തിൽ, താൽക്കാലികമായ ഈ ലോകത്ത് കാ ണപ്പെടുന്ന സകല ചരാചരങ്ങളും നിത്യജീവികളാണ മ്മെ! ആ പ്രബുദ്ധത എല്ലാ ജീവരാശികളിലും പകരണ മെങ്കിൽ ഒരു ഉപായം മാത്രമേയുള്ളു. അതു് "വഹാ മ്യഹക്കാരൻ" സ്പഷ്ടമായി നമ്മോട്ട് പറഞ്ഞിട്ടുണ്ടു്. നാം മറന്നുപോകാതിരിക്കുവാൻ അകത്തിരുന്ന്, ഓ ർമ്മപ്പെടുത്തിക്കൊണ്ടുമിരിക്കുന്നു. അതു തന്നെ അമ്മേ! **പ്രേമം.** പരസ്പരപ്രേമം! പരിശുദ്ധപ്രേമം!! വിശ്വപ്രേ മം!!! പ്രേമം കിട്ടുന്നിടത്തൊക്കെ നാം ഓടി നടക്കണം. പ്രേമമാകുന്ന വിലകൊടുത്തു തന്നെ പ്രേമം വാങ്ങണം. ഉഴുതു് പരമ്പടിച്ചിരിക്കുന്ന ഹൃദയനിലങ്ങളിൽ ആ

പ്രേമം വാരിവാരി വിതയ്ക്കണം. ആനന്ദക്കണ്ണുനീരൊഴുക്കി, സത്സംഗമാകുന്ന ഉരവും ചേർത്ത് ഭംഗിയായി കൃഷിചെയ്യണം. എല്ലാദേശക്കും സമാവകാശമുള്ള വിളവ് കിട്ടും, ദരിദ്രത കുറയും. സുഭിക്ഷത വർദ്ധിക്കും. ജോലി എളുപ്പം തീരും. നാം ഇവിടെ വന്ന കാര്യമായ **"പ്രേമാനുഭാവ"** വും സമ്പാദിച്ചുകൊണ്ട് എളുപ്പം മടങ്ങാം. അവിടെ — നമ്മുടെ **ഗോലോകത്ത്** —നമ്മുടെ "വഹാമൃഹ" ക്കാരൻ കാത്ത്, കാത്ത് നമ്മെ പ്രതീക്ഷിക്കുകയാണ്. നമുക്ക് എളുപ്പം ജോലി തീർക്കാം. വേഗമാകട്ടെ! ഓം.........

## പ്രേമം! പ്രേമം!! പ്രേമം!!!

പ്രേമത്തിൻ പുലരിയിൽ കാന്തി ചിന്നിടും സ്നേഹ–<br>
പ്പൂമൊട്ടു വിരിഞ്ഞെങ്ങും ഉതിന്നു ചൊരിയുന്ന<br>
* നാമപ്പൂവതു കോർത്തു ഹാരമാക്കിടാം, യോഗ–<br>
ക്ഷേമത്തെ വഹിക്കുന്ന കുഞ്ഞിന് ചാർത്തീടുവാൻ

ശ്രവണേ മധുരാ   നയനേ മധുരാ<br>
വദനേ മധുരാ   ഹൃദയേ മധുരാ

---

* നാമപ്പൂ = നാമമാകുന്ന പുഷ്പം<br>
or<br>
(നാം ആ പൂവ് പുഷ്പം)

പുരതോ മധുരാ  പരതോ മധുരാ
മധുരാ മധുരാ മധുരാ മധുരാ!

പ്രേമം! സുഖം! ശാന്തി!

ശ്രീരാധാചരണ രേണു കൃപാകാംക്ഷി

സ്വന്തം

അച്ഛൻ.

27



ഓം നമോ ഭഗവതേ ബാലകൃഷ്ണായ

മൈസൂർ
8-8-62

സൌഭാഗ്യവതിയായ കൊച്ചുമകൾക്ക് അച്ഛൻ എഴുതുന്നത്.

പ്രിയപ്പെട്ട മകളെ,

മകളുടെ പരിപാവനമായ വിവാഹമഹോത്സവം, കല്യാണമയനായ ഭഗവാന്റെ അനുഗ്രഹാശിസ്സുകളാൽ കല്യാണമയമായിത്തന്നെ ഭവിക്കട്ടെ എന്ന് അച്ഛൻ ഹൃദയപൂർവ്വകം പ്രാർത്ഥിക്കുന്നു. ഭഗവാന്റെ പരിപൂർണ്ണ കൃപയ്ക്ക് പാത്രമായ സതിപതികളായ

നിങ്ങൾക്ക് സർവ്വമംഗളങ്ങളും അദ്ദേഹൻ ഹൃദയപൂർവ്വം ആശംസിച്ചുകൊള്ളുന്നു.

പ്രിയപ്പെട്ട ദേവീ,

മഹാസുകൃതികളായ അച്ഛനമ്മമാരുടെ മഹത്വപൂർണ്ണമായ ശിക്ഷണത്തിൽ വളർന്ന കുഞ്ഞിൽ സ്ത്രീധർമ്മം തുടങ്ങിയുള്ള സകല സത്ഗുണങ്ങളും നിറഞ്ഞു വിളങ്ങുന്നുണ്ടെന്ന് അദ്ദേഹനറിയാം. എങ്കിലും പൊന്നുമകൾ സദാ ഓർമ്മിക്കുവാൻ വേണ്ടി ചില ശാസ്ത്രോക്തമായ വാക്യങ്ങളെ ഉദ്ധരിച്ചുകൊള്ളട്ടെ! പുരുഷന്റേയും സ്ത്രീയുടേയും സംയോഗം ഈ ജഗത്തിന്റെ ഉത്ഭവത്തിന് കാരണമായി ഭവിക്കുന്നു. ഏതു കാലംവരെ ഈ ജഗത്തുണ്ടോ, അക്കാലമത്രയും, അനാദിയായ പുരുഷനും പ്രകൃതിയും സമ്മേളിച്ചു കൊണ്ടേയിരിക്കുന്നു. പ്രകൃതി, ശക്തിയും പുരുഷൻ ശക്തിമാനുമാണ്. ശക്തിയെ കൂടാതെ ശക്തിമാനും, ശക്തിമാനെ കൂടാതെ ശക്തിയുമില്ല.

ദാമ്പത്യജീവിതം അതു തന്നെ. ഭർത്താവ് പുരുഷന്റേയും ഭാര്യ പ്രകൃതിയുടേയും പ്രതീകങ്ങളാണ്. സതിപതികളുടെ കർത്തവ്യങ്ങൾ വിഭിന്നമാണെങ്കിലും അവർ ഒരേ ഒരു ശരീരമാണ്. ഭഗവത്ഹിതമനുസരിച്ച് സതിപതികൾ സമ്മേളിച്ച് അനുഷ്ഠിക്കപ്പെടുന്ന സത്കർമ്മങ്ങളാൽ പരമവും ചരമവുമായ അവരുടെ ലക്ഷ്യത്തിലേക്ക്—അഥവാ, ഭഗവത് പാദാരവിന്ദങ്ങളിൽ—അനായാസേന അവർ വന്നു ചേരുന്നു.

ഭർത്താവു് ഭാര്യയുടെ സേവകനും, സഖാവും, സ്വാമിയുമാണു്. അതുപോലെ ഭാര്യ ഭർത്താവിന്റെ സേവികയും, സഖിയും, സ്വാമിനിയുമാണു്. ഭർത്താവു് പത്നീവ്രതനും, ഭാര്യ പതിവ്രതയുമാണു്. അവരുടെ ഏകലക്ഷ്യം ഭഗവത്പ്രാപ്തിയാണു്. പ്രാചീനവും അർവ്വാചീനവുമായ ഗാർഗ്ഗി തുടങ്ങിയ ചില ബ്രഹ്മവാദിനികളും, മീരാ തുടങ്ങിയ ചില ഭക്തിമതികളും, പ്രപഞ്ചവാസനയെ ഉപേക്ഷിച്ചിട്ടുണ്ടെങ്കിലും ജഗച്ചക്രത്തിന്റെ സംചലനത്തിനു് ഈ ആദർശത്തെ അപേക്ഷിച്ചു് പതിവ്രതാധർമ്മം വിശിഷ്യ ഉപയോഗിയും അത്യന്താപേക്ഷിതവുമാണെന്ന കാര്യം തർക്കമററ സംഗതിയാണു്. പതിവ്രതാധർമ്മം, അഥവാ, സ്ത്രീധർമ്മം ഭർത്താവിനെ പൂർണ്ണപുരുഷനാക്കുന്നതു് കൂടാതെ പതിവ്രതയായ ആ ഭാര്യ, മാതൃരൂപത്തിൽ ലോകത്തിൽ, സത്സന്താനങ്ങളെ പ്രദാനംചെയ്തു് ഭഗവാന്റെ മംഗളകരമായ ഉദ്ദേശത്തെ പൂർത്തീകരിക്കുകയും ചെയ്യുന്നു. ഭാര്യ, ഗൃഹത്തിലെ റാണിയാണു്. ഗൃഹസാമ്രാജ്ഞിയാണു്. ഭർത്തൃഗൃഹം ഭാര്യയുടെ ഏകഛത്രരാജ്യമാണു്. ഭാര്യ, നൈസർഗ്ഗികമായ സ്വാതന്ത്ര്യത്തോടു കൂടിയവളാണു്. ഭാര്യയുടെ സ്വാതന്ത്ര്യക്ഷേത്രം ഹൃദയവും, ഭർത്താവിവിന്റെ സ്വാതന്ത്ര്യക്ഷേത്രം ശരീരവുമാണു്. "ന സ്ത്രീ സ്വാതന്ത്ര്യ മർഹതി "എന്നുള്ള ആപ്തവചനം സ്ത്രീകളെ അപമാനിക്കുന്നതല്ല. നേരെ മറിച്ചു് ബഹുമാനിക്കുന്നതാണു്. ബാല്യകൌമാര ദശകളിൽ പിതാവും, യൌവനദശയിൽ ഭർത്താവും, വാർദ്ധക്യദശയിൽ

പുത്രനും സ്ത്രീയുടെ സേവകന്മാരാണ്. പാശ്ചാത്യരുടെ ഇടയിലുള്ള ദുഃസ്വാതന്ത്ര്യംമൂലം പരിപാവനമായ ദാമ്പത്യത്തിൽ ചളിവാരിത്തേക്കുന്നതും ദുഃഖമയമാക്കിത്തീക്കുന്നതുമായ പല കഥകളും മകൾ കേൾക്കുന്നുണ്ടല്ലൊ. അവിടെയുള്ള മഹാന്മാർ ഇപ്പോൾ ഈ ദുഃസ്വാതന്ത്ര്യത്തിൽ ഖേദിക്കുകയും ഭാരതീയരുടെ ആദശത്തെ വളരെ ബഹുമാനിക്കുകയും ചെയ്യുന്നുവെന്ന് കേൾക്കുന്നതു് ആശ്വാസകരം തന്നെ. നീത്സേ എന്ന മഹാൻ പറയുന്നു:—

"I know of no book in which so many delicate and kindly things are said of the woman as in the Law Book of Manu. These old grey heads and Saints have a manner of being gallant to woman, which perhaps cannot be Surpassed."

മകളെ, ഭാര്യയ്ക്കു് ഭർത്താവു് പരമേശ്വരനാണ്. ഭർത്താവുമായുള്ള വിവാഹബന്ധം പരമേശ്വരനുമായുള്ള വിവാഹബന്ധം തന്നെയാണ്. ഭർത്താവിന്റെ സാന്നിദ്ധ്യം സാക്ഷാൽ പരമേശ്വരന്റെ സാന്നിദ്ധ്യമാണ്. ഭർത്താവിന്റെ ഗൃഹം പരമേശ്വരന്റെ മന്ദിരമാണ്. പതിസേവയും പരമേശ്വരസേവയും രണ്ടല്ല. ഭർത്താവിന്റെ ആജ്ഞയെ പാലിക്കുന്നതു് പരമേശ്വരന്റെ ആജ്ഞയെ പാലിക്കുന്നതു തന്നെ. ഭർത്താവിന്റെ സുഖത്തിന്നു വേണ്ടിയുള്ള എല്ലാ ചേഷ്ടകളും പരമേശ്വരന്റെ പ്രസന്നതയ്ക്കു് ഹേതുവാണ് ഭർത്താവിനു് സർവ്വ

സമർപ്പണം ചെയ്യുന്നതു് പരമേശ്വരന്നു് സർവ്വസമർപ്പണം ചെയ്യുന്നതുതന്നെ. ഇങ്ങിനെ ഉത്തമിയായ മഹിളാമണി തന്റെ പതിദേവനെ നിമിത്തമാക്കിക്കൊണ്ടു് പരമേശ്വരങ്കൽ ചിത്തവൃത്തിയെ സമർപ്പിച്ചു്, അതായതു്— തത്ഗതചിത്തയാക്കി—തത്ബുദ്ധി, തദാത്മസ്വരൂപിണിയാക്കി, അവസാനം സർവ്വ ജഗത്പതിയായ പരമേശ്വരനെ പ്രാപിക്കുകയും ചെയ്യുന്നു.

"തദ്ബുദ്ധയസ്തദാത്മാന സ്തന്നിഷ്ഠാസ്തത്
പരായണാഃ |
ഗച്ഛന്ത്യപുനരാവൃത്തിം ജ്ഞാനനിർദ്ധൂത
കല്മഷാഃ" ||

എന്ന ഗീതാവാക്യം ഇതിനെ ഉറപ്പിക്കുന്നു. സ്ത്രീധർമ്മം സർവ്വോത്തമമായ ഭക്തിധർമ്മംതന്നെയാണെന്നു് ശാസ്ത്രങ്ങൾ ഘോഷിക്കുന്നു. ഭക്തന്മാർ ഭഗവാനെ പതിഭാവത്തിൽ ഭജിച്ചു് ഭഗവാങ്കൽ ഐക്യം പ്രാപിച്ചിട്ടുള്ള കഥകൾ പുരാണങ്ങളിൽ നാം ധാരാളം കാണുന്നുണ്ടു്. ഒരു പതിവ്രതയെ സമസ്തദേവതകളും നമസ്കരിക്കുന്നു. ഭാര്യയും ഭർത്താവും അഭിന്നരാണു്. "യോ ഭർത്താ സാ സ്മൃതാംഗനാ" ഭർത്താവുതന്നെയാണു് ഭാര്യ എന്നാണു് മനുവാക്യം; വേറൊരുപ്രകാരത്തിൽ പറഞ്ഞാൽ ജീവിതയാത്രയ്ക്കുള്ള ശരീരമാകുന്ന രഥത്തിലെ രണ്ടുകുതിരകളാണു് ഭാര്യയും ഭർത്താവും. രണ്ടു പേരും. രണ്ടു കർത്തവ്യങ്ങളിൽ കൂടി ഒരുപോലെ മുന്നോട്ടു്

നീക്കേണ്ടതാണ്. പരസ്പരം ഗുണങ്ങളെ മാത്രം വീക്ഷിക്കുന്ന ഭാര്യാഭർത്തൃബന്ധം പ്രേമത്തെ വളർത്തുന്നു. ആ പ്രേമ സംബന്ധം സതിപതികളെ പരമാനന്ദത്തിലാറാടിക്കുന്നു. പ്രിയദർശിനിയായ മകളെ!

ഒരു കാര്യം എപ്പോഴും ഓർമ്മിക്കണം. എവിടെയാണോ പരിശുദ്ധ പ്രേമം കുടികൊള്ളുന്നതു് അവിടെ മാത്രമാണു് ആ പരമാനന്ദം.

**വിവാഹം:** അതു് അതിപാവനമായ ധാർമ്മികസംസ്കാരമാണ്. അർദ്ധാംഗിനിയായ ഭാര്യയ്ക്കു് ഭർത്താവിൽ പൂർണ്ണാധികാരമാണുള്ളതു്. ഭാര്യ ഭർത്താവിന്റെ ഭോഗസാമഗ്രിയല്ല. എന്നാൽ, സാംസ്കാരവതിയായ ഭാര്യ; സംസാരസാഗരത്തെ നിഷ്പ്രയാസം തരണം ചെയ്യുന്നവളും തന്റെ പവിത്രഭാവനകൊണ്ടു് ഭർത്താവിനെ പരമധാമത്തിൽ എത്തിക്കുന്നവളുമായ ദേവിയാണ്.

"വരോ/സൌവിഷ്ണുരൂപേ അ–

പ്രതിഗ്രഹ്ണാതപ്രയം വിധിഃ" വിവാഹമാകുന്ന വിശിഷ്ടകർമ്മം ഭാര്യ ഭർത്താവിൽ ഭഗവാനെ പ്രതിഷ്ഠിക്കുന്ന മഹായജ്ഞമാണ്. ഭാഗ്യവാനായ പിതാവു് വരരൂപിയായ വിഷ്ണുവിനു് തന്റെ കന്യകയെ ദാനം ചെയ്യുന്നതുതന്നെ വിവാഹം.

"പതിർഹി ദേവതാനാര്യാഃ
പതിർബ്ബന്ധു പതിഗ്ഗുരുഃ
പ്രാണൈരപി പ്രിയം തസ്മാത്
ഭർത്തൃകാര്യം വിശേഷതഃ||"

ഏകാത്മഭാവമാണ് വിവാഹത്തിന്റെ വിശേഷത. ഭാര്യയും ഭർത്താവും കാഴ്ചയിൽ രണ്ടുദേഹങ്ങളാണെങ്കിലും ഒരാത്മാവായി ഭവിക്കുന്നു. അവരുടെ ആചരണത്തിൽ, അഥവാ, ജീവതയാത്രയിൽ, ചിലപ്പോൾ സഖ്യഭാവവും, ചിലപ്പോൾ സേവ്യസേവകഭാവവും ചിലപ്പോൾ പ്രിയാപ്രിയതമ ഭാവവും, ചിലപ്പോൾ മാതൃപുത്രഭാവവും മാറിമാറി വന്നുകൊണ്ടിരിക്കുമെങ്കിലും സർവ്വത്ര കേവലം ഏകാത്മഭാവമാണ് സ്ഥായിയായിനില്ക്കുന്നത്. അതാണ് ദിവ്യദാമ്പത്യം.

മകൾക്ക് ഭഗവാൻെറ പരിപൂർണ്ണ അനുഗ്രഹവും അദ്ദേഹൻെറ പ്രേമപൂർവ്വകമായ പ്രാർത്ഥനയുടെ ഫലവും എപ്പോഴുമുണ്ട്. മകൾ യഥാർത്ഥത്തിൽ സൌഭാഗ്യവതിതന്നെയാണ്. സദ്ഗുണങ്ങളുടെ വിളനിലമായ ഒരു വിശിഷ്ടഭർത്താവിനെയാണ് ദേവിയ്ക്കു് ലഭിച്ചിരിക്കുന്നതു്

ദേവി ചാമുണ്ഡേശ്വരിയുടെ മഹാ പ്രസാദവും വരപ്രസാദവും ഇതു സഹിതം അയക്കുന്നു. കൂടാതെ എല്ലാപേക്ഷമായി പുഞ്ചിരിയിലും പൊട്ടിച്ചിരിയിലും പൊതി പൊതിഞ്ഞ് അടക്കം ചെയ്തിട്ടുള്ള അദ്ദേഹന്റെ പ്രേമനിർഭരമായ കുറെ പ്രണാമങ്ങളും ഇതുസഹിതമയക്കുന്നു.

"യത്ര നാര്യസ്തു പൂജ്യന്തെ, രമന്തെ തത്രദേവതാഃ"
പൂജന സല്ക്കാരാദികൾ കൊണ്ടു് ഏതു കുലത്തി

ലാണോ, അഥവാ, ഏതു് സ്ഥാനങ്ങളിലാണോ, സ്ത്രീകളെ ആദരിക്കുന്നതു്, ആ സ്ഥാനങ്ങളിൽ സമ്പൂർണ്ണദേവതകളും പ്രസന്നതാപൂർവ്വം നിവാസം ചെയ്യുന്നു. അനുഗ്രഹാശിസ്സുകൾ വർഷിച്ചും കൊണ്ടേയിരിക്കുന്നു. (മനുസ്മൃതി)

"പതയോ ƒ ർദ്ധേന ചാർദ്ധേന
പത്ന്യോ ƒ ഭുവന്നിതിശ്രുതിഃ|
യാവന്നു വിന്ദതേ ജായാം
താവദർദ്ധോഭവേത് പുമാൻ||

പാതിശരീരം പതിയും പാതി ശരീരം പത്നിയുമാകണമെന്നു് ശ്രുതികൾ ഘോഷിക്കുന്നു. ആയതിനാൽ വിവാഹം ചെയ്യുന്ന പുരുഷൻ പൂർണ്ണശരീരത്തോടു കൂടിയവനായി ഭവിക്കുന്നില്ല. (വ്യാസസ്മൃതി)

"പ്രജാനാർത്ഥം മഹാഭാഗാഃ
പൂജാർഹാ ഗൃഹദീപ്തയാ!
ശ്രീയഃ സ്ത്രീയശ്ച ലോകേഷു
നവിശേഷോ ƒ സ്തി കശ്ചന||"

സന്താനങ്ങളെ ലോകത്തിനു് പ്രദാനം ചെയ്യുന്നതുകൊണ്ടു് സ്ത്രീ സൌഭാഗ്യശാലിനിയാണു്. സ്ത്രീ ഗൃഹത്തിനു് പ്രകാശം പരത്തുന്ന വിളക്കാണു്, സ്ത്രീ പൂജാർഹയാണു്. സ്ത്രീഗൃഹലക്ഷ്മിയാണു്. സ്ത്രീയും ലക്ഷ്മിയും ഭേദമില്ല. (മനുസ്തി)

"വിദ്യാസ്സമസ്താസ്തവദേവി! ഭേദാഃ
സ്ത്രീയഃ സമസ്താഃ സകലാ ജഗത്സു."

സമസ്തവിദ്യകളും സമസ്ത സ്ത്രീകളും ദേവിയുടെ വിഭി ന്നരൂപങ്ങളാണ്. (മാർക്കണ്ഡേയപുരാണം)

"യായാശ്ചഗ്രാമ്യ ദേവ്യഃ സ്യുസ്താഃ
സർവ്വാഃ പ്രകൃതേഃ കലാഃ|
കലാംശാംശസമുത്ഭൂതാം
പ്രതിവിശേഷു യോഷിതഃ||"

എല്ലാംഗ്രാമ്യദേവികളും വിശ്വത്തിലെ സമസ്ത സ്ത്രീക ളും പ്രകൃതിമാതാവിന്റെ അംശരൂപികളാണ്. (ദേവീ ഭാഗവതം)

"പുണ്യസതീയസ്യഗേഹേ, വർത്തതേ സത്യതല്പര|
തത്രയജ്ഞാശ്ചഗാവശ്ച, ഋഷയ സ്തത്ര നാന്യഥാ||"

പുണ്യഭാര്യാ പ്രയോഗേണ ഗാർഹസ്ഥ്യം
സംപ്രജായതെ|
ഗാർഹസ്ഥ്യാത് പരമോധർമ്മോ, ദ്വിതീയോ
നാസ്തിശ്രുതലേ||"

ഗുണവതിയും പുണ്യവതിയുമായ സതി ഏതു ഗൃ ഹത്തെ അലങ്കരിക്കുന്നുവോ, അവിടെ സകല യജ്ഞ ങ്ങളും ഗോക്കളും, ഋഷികളും അധിവസിക്കുന്നു. പുണ്യ മതിയായ സതിയുടെ സഹയോഗം കൊണ്ടു് ഗൃഹസ്ഥ ധർമ്മം നിർവ്വിഘ്നം നിർവ്വഹിക്കപ്പെടുന്നു. ഗൃഹസ്ഥ ധർമ്മംസർവ്വശ്രേഷ്ഠമാണെന്നു് മഹാത്മാക്കൾ നിർണ്ണയി ച്ചിരിക്കുന്നു.

"ഗാർഹസ്ഥ്യസ്യച ധർമ്മസ്യ, ഭാര്യാ ഭവതി,
സ്വാമിനി|
ത്വയൈഷാം വഞ്ചിതാമൂഢാ, ചൌരകർമ്മ
കൃതം വൃഥാ||"

"ഭാര്യാ ചപതിഛേദന്നം, സ്വഹസ്ത
നാമൃതോപമം|
യദന്നമേവഭുഞ്ജന്തി, പിതരോ ഹൃഷ്ട
മാനസാഃ||"

"തേനൈവ തൃപ്തിമായാന്തി സന്തുഷ്ടാശ്ച
ഭവന്തി തേ|
ഭാര്യാംവിനാഹിയോധർമ്മഃ, സർവ്വവവിഫ
ലോഭവേത്||"

ഗാർഹസ്ഥ്യധർമ്മത്തിന്റെ സ്വാമിനിയായ പത്നിയെ കൂടാതെ ചെയ്യുന്നകർമ്മങ്ങൾ വിഫലമാണ്. പത്നി സ്വയം പാകം ചെയ്തുതരുന്ന അന്നം അമൃതമാണ്. പിതൃക്കൾ പ്രസന്നരായിട്ട് ആ അന്നം മൂന്നു ലോകങ്ങൾക്കും നന്മയെ ചെയ്യുന്നു. പരിപാവനമായ ഗൃഹസ്ഥധർമ്മം സർവ്വോൽക്കർഷേണ വർത്തിക്കട്ടെ!

പ്രേമം! സുഖം!! ശാന്തി!!!

ശ്രീരാധാചരണ രേണു കൃപാകാംക്ഷി

അഭേദൻ.

28



ഓംനമോ നാരയണായ

തമിഴ്

മൈസൂർ
23-8-62

പേരൻപുമിക്ക തങ്കൾ ദിവ്യ സമൂഹത്തിർക്ക് അടിയേൻ അഭേദനടൈയ അൻപ് നിറൈന്ത വണക്കങ്കൾ പല.

അൻപുടൈയീർ!

ദേവരീർ അഗതിയാന അടിയേൻ മീത് കരുണൈ കൊണ്ട് അനുപ്പിവൈത്ത തന്തി കിടൈക്കപ്പെറ്റേൻ. വഴക്കപ്പടി ശ്രീ മഹാഭാഗവത സപ്താഹമഹോത്സവം തങ്കൾ പുനിത ഇല്ലത്തിൽ നടൈപെറപ്പോകും നന്നാളൈയറിന്ത്, അടിയേൻ പെരുമക്ഴ്ചിയടൈകിറേൻ. ഇന്ത നർച്ചെയ്ത്തിയൈ അടിയേനുടയ മുഖവരി തെരിന്ത് കൊണ്ടതും ഉടനേയേ തന്തിമൂലമാക അറിവിത്ത തങ്കൾ എല്ലൈയററ കരുണൈക്ക് പൻമുറൈ അൻപ് നിറൈന്ത വണക്കങ്കൾ മറുമുറൈയും ചെലുത്തുകിറേൻ. എണ്ണങ്കൾ താൻ നം വാഴ്വ്. പുനിതമാന എണ്ണങ്കളൈ നമ്മനത്തിൽ പുകഴ്ത്തി ഉണർച്ചി പരവശത്തിൽ ആഴ്ത്തി ഉള്ളത്തൈക്കുളിര വൈയ്ക്കും പെരിയോർകളൻറോ നാം വണങ്കും ദൈവങ്കളാവാർകൾ! അത്തകുതിയു

ടൈയ മെയ്യൻപർ സാക്ഷാത് ശുകബ്രഹ്മമാകനേ നി കൃഷ്ണം ഭാഗവത ശൊർപ്പൊഴിവൈ ചെവിമടുക്കും പെ രുവായ്പ്പ് പെററ തങ്കളൈപ്പോൻറ ഭാഗവതോത്ത മർകളൈ ശിരമേർകരം കുവിത്ത് വണങ്കുവത്താൻ അടിയേനൈപ്പോൻറ ചിറിയോർകളിൻ കടമൈ യാകും.

ആരുയിരേ! ചില മാതങ്കളാക അടിയേൻ ഏതോ ഓർ വെറി പിടിത്തവൻ പോൽ അങ്കുമിങ്കുമാക അലൈകി റേൻ. ഇവ്വിടം (മൈസൂരിൽ) വന്തും ഏറക്കുറയ ഒരു മാ സമാകി വിട്ടത്. ഇപ്പടിയേ അലൈന്ത് അലൈന്ത് വീടൈ നോക്കിച്ചെല്ലും യാത്തിരൈ..............മുടിന്ത് വിട്ടമെൻറ് നിനൈക്കിറേൻ. വന്തവേലൈ മുടിന്ത് വിട്ടാൽ ശീക്കിരം ഊരുക്ക് പോയ് ചേരവേണ്ടിയത് താനെ! നം ചെയലാൽ ആവതൊന്നുമില്ലൈയെൻറ ഉൺമൈ തെരിന്ത പിറക്, നമക്ക് ഇങ്കേ എന്ന വേ ലൈ? പിടികളൈയെല്ലാം ഉതറിത്തള്ളിവിട്ട് അവൻ പിടിയിൽ അകപ്പെട്ടുവതൻറോ നാം വന്തവേലൈ? അവൻ പൊർ പാദങ്കളൈ ചിക്കനപ്പിടിത്ത്ക്കൊൾവ ത് താനേ നം പുനിത വാഴ്ക്കൈയിൽ ഇരുതി നി ലൈ!

"ഭിദ്യതേ ഹൃദയ ഗ്രന്ഥി,
ഛിദ്യന്തേ സർവ്വ സംശയാഃ|
ക്ഷീയന്തേ ചാസ്യ കർമ്മാണി,
തസ്മിൻ ദൃഷ്ടേ പരാവരേ||

അവൻ നം കണ്ണ്ക്ക് പുലപ്പടവില്ലയേ എൻറ് നിനക്കിറീർകളാ? ഉററ്പ്പാരുങ്കൾ! ഇതോ നാം മററ പൊരുൾകളൈക്കൊൺപതൈവിട ഇന്നും മിക തെളിവാക അവൻ നം അകക്കൺ മുൻ, നിക്കിൻറാൻ. നം ഉയിർക്ക് ഉയിരാകിയ അവനൈക്കാണ വൊട്ടാമൽ തടൈ ചെയ്യും പുറക്കൺകൾ നമക്ക് എവ്വളവ് പെരിയ ശത്രുക്കൾ എൻപതൈ നിനൈത്ത്പ്പാരുങ്കൾ. അവനൈ നിനൈന്ത്, അൻപ് നിറൈന്ത്—ഓയത് (കുളിർന്ത) കണ്ണീർ പൊരിവതനാൽ താൻ പുറക്കണ്കളിൻ വേലൈകളൈയും. എളിയ വാഴ്കൈയും ഇടൈവിടാത ഉഴൈപ്പും എല്ലാ ഉയിർകളിടമും നം കൊള്ളും പേരൻപും താൻ നം അകക്കൺകളൈ തിറക്കും കരുവികൾ. "പ്രേമ ഈശ്വര! ദയാ ജീവേ പ്രീതിവൈഷ്ണവേ!!" എൻറ (നമ്മൈ ആൾക്കൊണ്ട വള്ളൽ) മഹാപ്രഭുവിൻ ദിവ്യവാക്യങ്കളൈ പിൻപററി നായകനൈ അടയ ഏങ്കി ഏങ്കിത്തവിക്കും എനതാരുയിരേ! നീ പിൻ പരുകിക്കൊണ്ടിരുപ്പതും മേലും പരുകും സൂഴ്നിലയൈ ഉണ്ട്പണ്ണിക്കൊണ്ടിരുപ്പതുമാന ഗോപിയർകളിൻ കഥൈ! ഹരി ഹരി! അത് യാർകഥൈയെൻറ് നിനൈത്ത് വിട്ടീർകൾ? മറന്ത്വിട്ടീർകളാ! അൻപേ! അത് നം കഥയേ താൻ! ഹരി! ഓം!

അൻപ്! അൻപ്! അൻപ്! അമൈതി!

ഇപ്പടിക്ക് തങ്കൾ അൻപുള്ള

ദാസാനദാസൻ

അഭേദൻ.

29



നമോ

ഭഗവതെ

വാസുദേവായ

(തമിഴ്)

Mysore
25-8-62

എന്നപ്പൻ കണ്ണപിരാനുടയ കൃപയ്ക്ക് പാത്രമാനവരും ഭാഗവതോത്തമരുമാന തങ്കൾ ദിവ്യ സന്നിധത്തിർക്ക്:—

അടിയേൻ അദ്ദേഹത്തുടയ അനന്തകോടി പ്രണാമങ്കൾ ഉറിയത് ആകവേണ്ടും മഹോദയ! ദേവരീർ അഗതിയാന അടിയേൻ മീത് കരുണൈകൊണ്ട് അനുപ്പിയ കിടക്കപ്പെറ്റേൻ. പുനിത ഉള്ളത്തിൽ ഇനിയ നാദം ഒലിക്കിറ, അന്തചൊല്ലമുതത്തൈപ്പരുകി, മിക ആനന്ദമടൈന്തേൻ. ദേവരീർ കുടുംബസഹിതം ആശ്രമത്തിർക്ക് വിജയം ചെയ്ത ഇൻപചെയ്തിയൈ കടിതത്തിൻ മൂലമാക അപ്പൊഴുതേ തെരിന്ത് കൊണ്ടേൻ. ഇങ്കിരുന്ത് September 9ാംനു- മേൽ പുറപ്പെടുവതാക എണ്ണം. ആനാൽ "അവൻ" എണ്ണം എപ്പടിയോ! അറിയേൻ....................Calicut ചെല്ല വേണ്ടും എൻറ്നിനൈക്കിറേൻ. അങ്കിരുന്ത് മദ്രാസ് വന്ത് തങ്കളൈയും മററ് പെരിയോർകളൈയും ദർശിക്ക

അവാകൊണ്ടുളേൻ. ആനാൽ അവൻ തിരുവുള്ളം എപ്പ്പ ടിയോ അപ്പടിത്താനെ എല്ലാം നടക്കും! മേലും ഭാഗവ തോത്തമർകൾ അനൈവരുക്കും അടിയേനടയ പ്രേമ യിൻ അറികുറിയാന സാഷ്ടാംഗനമസ്കാരങ്കളൈ തെരു വിക്കുമാറു കോരുകിറേൻ..............ആരുയിരെ! ഹ്ലാദിനീശക്തി സാക്ഷാത് ശ്രീരാധയൈയും, നപ്പി ന്നൈയാന അന്നൈയിൻ കൃപയൈയും പെററു പുനി തമാന വാഴ്വെപെററ ഭാഗ്യശാലിയൻറോ നീങ്കൾ! എണ്ണങ്കളേ നം വാഴ്വ്. നമതു എണ്ണങ്കൾ ശീർപ്പട്ടു വതനാൽ നാമും നമ്മൈ ചേർന്തവർകളും ശീർപ്പെ ട്ടുവോം.

"സർവ്വദാ സർവ്വഭാവേന വിശ്ചിന്തിതൈഃ
ഭഗവാനേവ ഭജനീയഃ"

എൻറ നാരദഭക്തി സൂത്രവാക്യത്തിൻപടി മററ എണ്ണങ്കളൈ തുറന്തു ഇടൈവിടാമൽ പൂർണ്ണ ഭാവത്തു ടൻ (ത്രികരണശ്ശുദ്ധിയുടൻ) ഭജനൈ ചെയ്വതു ഒൻ റുതാൻ, പുനിത എണ്ണങ്കളൈ പരപ്പുവതർക്കുണ്ടാന ഒരേവഴി. പുനിത എണ്ണങ്കൾ പരവുതാനാൽത്താൻ പു ത്തുലകം പിറക്കും.

അവനൈയടയും മുയർച്ചിയിൽ നമക്കു അനേകം തടൈകൾ ഏർപ്പെട്ടുവതുണ്ടു. തടൈകളൈപ്പാർത്തു ഒതുങ്കിയൊ, ഒതുക്കിയോ ചൊൽവതു തവറു. തടൈക ളൈ തീർത്തുവെല്ലും തിറമൈതാൻ നമക്കു വേണ്ടും. വിടാമുയർച്ചിയും എളിയവാഴ്ക്കൈയും, എല്ലാ ഉയിർക

ളിലും നിറൈന്ത്, മറൈന്തിര്ക്കും "അവനൈ" നിനൈന്ത്, ഉണർന്ത് ചെയ്യും ഭജനൈയും താൻ നമ്മൈ അവനിടം കൊണ്ട് ചേർക്കും കരുവികളാകും.

"പ്രേമഋതശ ഛരേ! ദയാജീവേ! പ്രീതി വൈഷ്ണവേ!" എന്നും മഹാപ്രഭുവിൻ പൊൻമൊഴികളൈ ഉറുതിയാക കടൈപിടിപ്പതുവേ നമത് നെറി. അതുവേ, മനിതവാഴ്ക്കയിൻ രഹസ്യം. അതുവേ നമത് ഉള്ളത്തിൻ തിറവ് കോൽ. അതുവേ നമത് കാതുകളിൽ ഒലിക്കും പേരുൺമൈ. അതുവേ, ദൈവികനറുമണം വീശും വാഴ്വ്.

മറുമുറൈയും അനൈവര്ക്കും സാഷ്ടാംഗപ്രണാമങ്കൾ. ഹരി! ഓം!

ഇപ്പടിക്ക്,

ദാസാനുദാസൻ

ശ്രീ-ശ്രീ- രാധാചരണ-രേണു-കൃപാകാംക്ഷി

അഭേദൻ.



30

ശ്രീകൃഷ്ണായ നമഃ

"കൃഷ്ണഭക്തിഃ കൃഷ്ണദാസ്യം, വരേഷു ച വരം വരം।
ശ്രേഷ്ഠാപഞ്ചവിധാമുക്തേഃ ഹരിഭക്തിർ ഗരീയസി ॥

(ബ്രഹ്മവൈവർത്തപുരാണം)

**Devotion to Sree Balakrishna and serviec of Sree Balakrishna is the highest of all boons· Supreme devotion to Sree Balakrishna is ever Superior to the five types of Mukthi.....................**

സരസഗംഭീരവും ആലോചനാമൃതവുമായ ഒരെഴുത്തു് ആശ്രമത്തിൽനിന്നു്. തിരുവോണദിവസം അദേദൻ കോഴിക്കോട്ടു് തന്നെയാണെന്നു് തീരുമാനിച്ചിരിക്കുന്നതായ പ്രേമഭ്രാന്തിയുടെ, പ്രേമത്തിൽ കുതിത്തെടുത്ത മറെറാരെഴുത്തു്. യോഗക്ഷേമങ്ങളെപ്പററിയുള്ള വിശദവിവരങ്ങളടങ്ങിയ, പ്രേമമധു ചൊട്ടുന്ന പ്രേമസമ്പന്നന്റെ ഒരെഴുത്തു്. ഭക്തിസംഗീതം മുഴങ്ങുന്നതും ആശയഗാംഭീര്യവും, തന്റെ സാധനാനുഭവങ്ങളെപ്പററി വിവരിക്കുന്നതുമായ പ്രേമ മധുവിൽ കുഴച്ചു് വാത്തെടുത്ത ഒരെഴുത്തു്: ഭക്തി മാർഗ്ഗാവലംബികൾ ആചരിക്കേണ്ടതായ അനുഷ്ഠാനക്രമങ്ങളെ പ്രകടിപ്പിച്ചുകൊണ്ടുള്ള പ്രേമഭക്തിനിർഭരമായ മറെറാരെഴുത്തു്............... ...............എഴുത്തുകൾ എത്രയെങ്കിലും അയക്കുന്നതല്ലാതെ, ഇനി മേലിലെങ്കിലും ആരുംതന്നെ M.O.

അയക്കരുതെന്നഭ്യർത്ഥിച്ചുകൊള്ളുന്നു. പണം ഉള്ളേട
ത്തോളം ഹോട്ടലാഹാരവും ലോഡ്ജ് വാസവുമായി ക
ഴിയും. പണമില്ലാതായാൽ സന്യാസിധർമ്മത്തെ പുല
ർത്തുവാൻ സാധിച്ചേക്കും; നിങ്ങളുടെ അച്ഛൻ പണം
കൈകാര്യം ചെയ്യാതിരിക്കുന്നതു് നിങ്ങൾക്കു് അഭി
മാനത്തിനു് ഹേതുവാണു്. ഇപ്പോൾ തന്നെ വലിയ
മഠാധിപതിയെന്നുള്ള തോന്നലിൽ ഇവിടെ അച്ഛനെ
പലരും ചുററിപ്പററിയിട്ടുണ്ടു്. ശരീരാവശ്യങ്ങൾക്കാണ
ല്ലോ പണം. പണമില്ലാതെയായാലും ശരീരാവശ്യങ്ങ
ൾക്കു് യാതൊരു കുറവും സംഭവിക്കുകയില്ല. പണം
കൈകാര്യം ചെയ്യുമ്പോൾ എന്തോ ഒരു വലിയ തെ
റ്റു് പ്രവർത്തിക്കുന്നു എന്ന തോന്നൽ മനസ്സിനെ അല
ട്ടിക്കൊണ്ടിരിക്കുന്നു. "യോഗക്ഷേമം വഹാമ്യഹക്കാര്യ
ത്തിൽ ഇനിയും നിങ്ങൾക്കു് പൂർണ്ണ വിശ്വാസം വന്നി
ട്ടില്ലേ? എല്ലാം ഭഗവത്ഹിതമാണെങ്കിൽ പണം
കൈകാര്യം ചെയ്യുന്നതും അവന്റെ ഹിതം തന്നെയല്ലേ
എന്നും മററുമുള്ള കുതർക്കം ഭക്തിസുകൃതികളായ നിങ്ങ
ളെ ബാധിക്കാതിരിക്കട്ടെ!

പ്രിയആത്മൻ! അച്ഛന് നിങ്ങളോടും, നിങ്ങൾ
ക്കെല്ലാം അച്ഛനോടും എത്രവേണമെങ്കിലും സ്വാത
ന്ത്ര്യമുണ്ടു്. എല്ലാവരും ഒരേ പ്രേമകുടുംബമായതുകൊ
ണ്ടാണു് അച്ഛൻ ഹൃദയത്തിൽ വെച്ചു് പൂജിക്കുന്ന
പ്രേമികളാകുന്ന നിങ്ങളുടെ ദിവ്യലേഖനങ്ങളെല്ലാം ഉ
ദ്ധരിച്ചതു്. ഓരോ കുടുംബക്കാരും പരസ്പരവിചാര

ങ്ങൾ അറിഞ്ഞിരിക്കേണ്ടതാണ് എന്നുള്ളതാണ് നിയമം. പ്രേമം പ്രേമം എന്നുള്ള ദിവ്യാക്ഷരങ്ങൾ കൂടുതൽ കൂടുതൽ ഉച്ചരിച്ചുകൊണ്ടു് എഴുതുവാനുള്ള അത്യാഗ്രഹം കൊണ്ടു് എഴുതിയതിനും ക്ഷമായാചനം ചെയ്തുകൊള്ളുന്നു..................

.................കണ്ണടച്ചു് അഭേദരാധ തരുന്ന പുഞ്ചിരിയും പ്രേമരസവും കുഴച്ചെടുത്ത കൃഷ്ണലഡുവിനെ വിചാരധാരയാകുന്ന മധുവിൽ മുക്കി സേവിച്ചു് ഹൃദയത്തിൽ ഗോലോകം സ്ഥാപിക്കണം............

..............വിശ്വപ്രേമമാകുന്ന ജീവിത ലക്ഷ്യത്തിലേക്കു് അരയും തലയും മുറുക്കി ചുറുചുറുപ്പോടുകൂടി ഒരു നിമിഷംപോലും വ്യർത്ഥമാക്കാതെ നിങ്ങളുടെ ഹൃദയത്തിൽ പ്രകാശിക്കുന്ന കൃഷ്ണപ്രേമത്തിൻെറ വെളിച്ചത്തിൽ "മാർച്ചു്"ചെയ്യുവാൻ അഭേദൻ ആഹ്വാനം ചെയ്യുന്നു........ഹരി ഓം!...........

പ്രേമം! സുഖം!! ശാന്തി!!!

സ്വന്തം

അഭേദൻ.



ഓം നമോ ഭഗവതേ വാസുദേവായ

31

Mysore
1-9-62

പ്രിയദർശിനികളായ ഓമനക്കുഞ്ഞുങ്ങളെ!.

ഭാഗ്യവതിയായ പ്രിയപ്പെട്ട അമ്മേ!

നിങ്ങളെയെല്ലാം ഹൃദയത്തിൽ വച്ച് പൂജിക്കുന്ന പ്രേമഭ്രാന്തനായ നിങ്ങളുടെ അച്ഛേദൻ പ്രേമാദരപുരസ്സരം നിങ്ങൾക്ക് സമർപ്പിക്കുന്ന പ്രണാമങ്ങളെ സ്വീകരിച്ചാലും!

നിങ്ങൾ മൂന്നുപേരും സദയം അയച്ച, പ്രേമസുഗന്ധം വീശുന്ന എഴുത്തുകൾ അച്ഛേദന് കിട്ടി. സ്നേഹമയിയായ അമ്മേ! അമ്മ, അച്ഛേദനെ ലോകമര്യാദയനുസരിച്ച് ഗുരുവായി സ്വീകരിച്ചിരുന്നാൽതന്നെയും, അമ്മയുടെ ഗുരു, സാക്ഷാത് ഭഗവാനാണ്.

വൈധവ്യം സംഭവിച്ച അമ്മമാർ സന്യാസികൾക്ക് സമമാണ്. പൂജാർഹകളാണ്. പതിയുടെ അഭാവത്തിൽ വിധവകളായ അമ്മമാർ, പരമപതിയായ ഭഗവാനെ—കാമനാശനനും പ്രേമദായകനുമായ ഭഗവാനെ —തന്മയഭാവത്തിൽ പതിയായി സ്വീകരിച്ച് സധവകളാകണമെന്നാണ് വിധി. ഭഗവാനെ പതിയാക്കിയാൽ വിധവയല്ലല്ലൊ; സധവതന്നെയാണല്ലൊ. സുമംഗലികളും, ഭർത്തൃവിഹീനകളായ (ഭഗവാ

നെ മാനസപതിയാക്കിയ) മഹതികളെ പൂജിക്കേണ്ട താണ്. അദ്ദേഹം അമ്മയുടെ ഗുരുസ്ഥാനത്തിരുന്നാൽ തന്നെയും, അദ്ദേഹത്തെ അമ്മ പൂജിക്കുകയോ, പാദം സ്പർശിക്കുകയോചെയ്യുവാൻ പാടില്ലാത്തതാണ്. ഇതു് മനു ഭഗവാൻെറ അഭിപ്രായമാണ്. ഭഗവാനെ പതിയാക്കിയ അമ്മയ്ക്കു് അദ്ദേഹം കുഞ്ഞാണ്. അദ്ദേഹത്തെ അമ്മ അദ്ദേഹക്കുഞ്ഞായി സ്വീകരിക്കുവാൻ പ്രാർത്ഥിക്കുന്നു. എല്ലാ അമ്മമാരും അദ്ദേഹത്തെ കുഞ്ഞായി സ്വീകരിച്ചാൽ അദ്ദേഹത്തെ പ്രസവിച്ച ആശ്രമമാതാവിനും— "എൻെറപിള്ള"—എന്നുള്ള വാഞ്ഛ നശിച്ചു് സമാധാനമായി ഭഗവാനെ ഭജിക്കുവാൻ കഴിയും.

മനുഷ്യക്കു് 16 തരത്തിലുള്ള അമ്മമാരുള്ളതായി ശാസ്ത്രം പറയുന്നു:—

1) പാൽതരുന്ന അമ്മ 2) ഗർഭധാരണം ചെയ്യുന്ന അമ്മ 3) ആഹാരം തരുന്ന അമ്മ 4) ഗുരുപത്നിയായ അമ്മ 5) സ്നേഹിതന്റെ പത്നിയായ അമ്മ 6) പിതാവിന്റെ അന്യപത്നിയായ അമ്മ 7) പിതൃകന്യകയായ അമ്മ 8) സ്വന്തം സഹോദരിയായ അമ്മ 9) പുത്രവധുവായ അമ്മ 10) പത്നീമാതാവായ അമ്മ 11) മാതാവിന്റെ മാതാവായ അമ്മ 12)പിതാവിൻെറ മാതാവായ അമ്മ 13) സഹോദരന്റെ ഭാര്യയായ അമ്മ 14, 15) മാതാവിന്റെയും പിതാവിന്റെയും സഹോദരികളായ അമ്മമാർ 16) മാതുലപത്നി(അമ്മായി). ഇങ്ങിനെ 16 അമ്മമാർ മനുഷ്യന്റെ അഭ്യുദയകാംക്ഷികളാണ്. സംസ്കാരസ

ബന്നനായ മനുഷ്യന് പുരുഷന്മാരുൾപ്പെടെ ലോകം മുഴുവനും അമ്മ മയമാണ്. ഹരി ഓം!

പ്രിയപ്പെട്ട അമ്മേ! ഗുരുതന്നെ കുഞ്ഞാകുമ്പോൾ ലോകത്തിലുള്ളവരെല്ലാം അമ്മയുടെ കുഞ്ഞുങ്ങളായി ത്തീരും. പതിയുമായി കഴിഞ്ഞ പരിശുദ്ധഗാർഹസ്ഥ്യ ജീവിതത്തിൽ നിന്നും മുക്തയായ അമ്മ, ആ നിമിഷം മുതൽ ആത്യന്തിക സുഖമായ —പരമാനന്ദപ്രാപ്തിക്കു ഹേതുവായ— ആദ്ധ്യാത്മികജീവിതത്തിൽ പ്രവേശിച്ചു കഴിഞ്ഞിരിക്കുന്നു.

അമ്മേ! മനുഷ്യജീവിതത്തിന്റെ ഏകലക്ഷ്യം തന്നെ ഭഗവത്പ്രാപ്തിയാണല്ലൊ. അതിനുള്ള അവസരം അമ്മയ്ക്കു് ലഭിച്ചിരിക്കുന്നതിനാൽ അമ്മ പുണ്യശാലിനിയും ഭാഗ്യവതിയുമാണ്.

വിഷയവിരാഗിയായ സന്യാസി എങ്ങനെയാണോ, എല്ലാവരാലും പൂജ്യനും ആദരണീയനുമായി ഭവിക്കുന്നതു്, അതുപോലെ, ഭഗവാനെ പതിയാക്കിയതു മൂലം, സധവകളായ മാതാക്കളും പൂജനീയകളായി ഭവിക്കുന്നു. ഒന്നിന്റേയും ഘടനകൊണ്ടല്ല സുഖദുഃഖങ്ങൾ സംഭവിക്കുന്നതു്. മനസിന്റെ അനുകൂലപ്രതികൂലഭാവങ്ങളിൽ നിന്നാണ് സുഖദുഃഖങ്ങൾ ഉടലെടുക്കുന്നതു്. സ്വേച്ഛമൂലം വിഷയങ്ങളെ പരിത്യജിച്ച സന്യാസിക്കു്, ത്യാഗം സുഖമയമാണ്. എന്നാൽ ബലാൽക്കാരമായി വിഷയസാമഗ്രികളെ തട്ടിപ്പറിച്ചു് പുറത്തു് തള്ളപ്പെടുന്ന ഒരുവനു്, ആ അനുഭവം മഹാ

ദുഃഖഹേതുവാണ്. ഇരുകൂട്ടർക്കും ബാഹ്യമായിട്ട്, വിഷയഹീനത തുല്യമാണെങ്കിലും ഒരാൾ സുഖിയും മറെറാരാൾ ദുഃഖിയുമാണ്. അനുകൂലതയുടെ അനുഭവത്തിൽ നമുക്ക് സുഖവും, പ്രതികൂലതയുടെ അനുഭവത്തിൽ ദുഃഖവുമാണ് ഫലം. സംസാരികൾ ഏതിനെയാണോ സുഖമയമായികാണുന്നത്, അതിനെത്തന്നെ വിരക്തന്മാർ ദുഃഖമായും ദർശിക്കുന്നു. സന്യാസികൾക്ക് ലോകവിഷയങ്ങൾ ദുഃഖ ഹേതുവും, ത്യാഗം സുഖഹേതുവുമാണ്. നേരെമറിച്ച് സംസാരികൾക്ക് ലോകവിഷയങ്ങൾ സുഖഹേതുവും, ത്യാഗം ദുഃഖഹേതുവുമാണ്.

ഭർത്തൃവിഹീനകളായ അമ്മമാർ, നിർബ്ബന്ധമായും ത്യാഗസംപൂർണ്ണമായ പവിത്രജിവിതത്തെ കൈക്കൊള്ളേണ്ടതാണ്. അതവർക്ക് ആദരണീയവും, ഗൌരവമയവുമാണ്. ആ ജീവിതം മാത്രമാണ് അവർക്ക് പരമസുഖാനുഭവത്തിനുള്ള ഹേതുവായിത്തീരുന്നത്. പ്രിയപ്പെട്ട അമ്മയെ നിമിത്തമാക്കിക്കൊണ്ട്, നമ്മുടെ ആശ്രമത്തിലെ "വിശാഖസംഘം" അമ്മമാരെ മാത്രമല്ല, എല്ലാ അമ്മമാരേയും സംബോധനചെയ്തുകൊണ്ട് പറയുന്നതാണ്. അങ്ങേർ ഇവിടെ, ഭർത്തൃവിഹീനകളായ അമ്മമാർക്കുള്ള സദാചാരങ്ങളെപ്പററി മാത്രമാണ് പറയുന്നത്. (സുമംഗലികൾക്കുള്ള സദാചാരം വേറെയാണ്) ഭർത്തൃവിഹീനകളായ അമ്മമാരുടെ ജീവിതം പവിത്രവും സംയമപൂർണ്ണവുമായിരിക്കണം.

ഗൃഹത്തിലുള്ള മററുള്ളവർ അവരെ പരദേവതകളായി കരുതണം. അവർ പരോപകാരം, സേവാവൃത്തി തുടങ്ങിയുള്ള സൽക്കർമ്മങ്ങളിൽ തൽപ്പരകളായിരിക്കണം. അവർ ശരീരാലങ്കാരങ്ങളെ ഉപേക്ഷിക്കണം—നാടകം, സിനിമാ, നോവൽവായന മുതലായതും ഉപേക്ഷിക്കണം. മററുള്ളവരുമായി അല്പമായ ലോകവിഷയങ്ങളെപ്പററി ചർച്ചചെയ്യാതിരിക്കണം. ചുരുക്കത്തിൽ, ശാരീരികമായും, വാചികമായും, മാനസികമായും അവർ തപോമയമായ ജീവിതം കൈക്കൊള്ളേണ്ടതാണ്. (അമ്മയുടെ പ്രശ്നങ്ങൾക്കുള്ള സമാധാനം). കൂടുതൽ സമയം നാമജപത്തിന് വിനിയോഗിക്കാം. ഭാവസംപൂർണ്ണമായ മന്ത്രജപത്തിൽ തന്മയമാകണം. അർത്ഥം മനസ്സിലായില്ലെങ്കിലും ഗീതാപാരായണം നല്ലതു തന്നെ. അല്പാല്പമായി നല്ല വ്യാഖ്യാനങ്ങളുടെ സഹായത്തോടുകൂടി പാരായണം ചെയ്യുമ്പോൾ ക്രമേണ ഭാവാർത്ഥവും നമുക്ക് മനസ്സിലായിത്തുടങ്ങും. കൂടുതൽ കൂടുതൽ പരായണം ചെയ്യുംതോറും ഭാവാർത്ഥം നമുക്ക്, താനെ ഉദയമാകും.

അമ്മേ! നമ്മുടെ ആശ്രമത്തിൽ "ഓമനക്കുട്ടൻ ബാലഗോപാലൻ" പതിയായും പത്നിയായും മകനായും മകളായും അമ്മയായും അച്ഛനായും ഏതു വേഷവും കെട്ടുവാൻ പ്രാപ്തനാണ്. നമ്മുടെ രുചി പോലെ ആ കൊച്ചു കള്ളനെ കൈകാര്യം ചെയ്യാം. എന്നാൽ കാമവിഹീനനാണവൻ. നമുക്ക് തരുവാൻ പ്രേമം മാ

ത്രമെ അവന്റെ കൈവശമുള്ളൂ. നാമും ധാരാളം പ്രേമം സമ്പാദിച്ച് അവന് കാഴ്ച വയ്ക്കണം. അഭേദന്റെ കണ്ണനുണ്ണി (അവനെല്ലാവരുടേയും കണ്ണിലുണ്ണിതന്നെ) പ്രേമത്തിന്റെ നിറകുടമാണ്. അണുമാത്രമെങ്കിലും പ്രേമം അവന് കൊടുക്കുവാൻ കഴിഞ്ഞാൽ നമ്മെ അവൻ മഹാപ്രേമത്തിൽ മുക്കി അവനെപ്പോലെ നിറകുടമാക്കിത്തീർക്കും. ഹരി ഓം!............ .

പ്രേമം! സുഖം!! ശാന്തി!!!

സ്വന്തം

അഭേദൻ.

32



ഓം നമോ ഭഗവതെ വാസുദേവായ

Mysore
1-9-62

പ്രിയപ്പെട്ട മകൾക്ക്,

..............ഗുരു പിതൃതുല്യനാണ് മകളെ! മകളുടെ സംശയം എത്രവേണമെങ്കിലും ചോദിക്കാം. അറിവുള്ളതു് അഭേദൻ പറഞ്ഞുതരികയും ചെയ്യും. സംസ്കാരസമ്പന്നയായ മകൾക്ക് സംശയംതന്നെ ഉണ്ടാകുവാൻ ന്യായമില്ലല്ലൊ.

മകൾക്കു് തന്നിട്ടുള്ള പവിത്ര മന്ത്രമനുസരിച്ചു് —പരസ്പരം തോളിൽ കൈയിട്ടു്, രണ്ടുപേരുടേയും ഓരോ കാലുകളും തമ്മിൽ പിണച്ചു്, പുല്ലാങ്കുഴലിന്റെ മുഖദ്വാരം ഭഗവാന്റെ തിരുഅധരങ്ങളിൽ– അംഗുലീചലനത്താൽ കുഴൽ വായിക്കുന്നതു് ശ്രീരാധ. അതായതു് ശ്രീരാധയുടെ വലത്തെകൈ ഭഗവാന്റെ തോളിൽ ചുററി ഇടത്തെ കയ്യും ചേർത്തു് പുല്ലാങ്കുഴൽ പിടിച്ചിരിക്കുന്നു. പുല്ലാങ്കുഴൽ പിടിച്ചിരിക്കുന്നതു് ശ്രീരാധയും വായിക്കുന്നതു് ശ്രീ ഭഗവാനും. ഭഗവാന്റെ ഇടത്തെ കൈ ശ്രീരാധയെ വലയം ചെയ്തും വലത്തെ കയ്യിൽ താമര പുഷ്പവും ഇങ്ങനെയുള്ള പതിനൊന്നു വയസ്സിൽ കൂട്ടലോകാത്ത, അതിമധുരമായ യുഗളരൂപം ഹൃദയത്തിൽ സ്പഷ്ടമായി കണ്ടു്, അഥവാ, കാണുവാൻ ശ്രമിച്ചു് ധ്യാനിക്കണം. ഭാവസംപൂർണ്ണമായ നിരന്തര സാധനകൊണ്ടു് യുഗളമൂർത്തി ശീഘ്രമായി മകളുടെ മുമ്പിൽ ആവിർഭവിക്കും. നമ്മുടെ പ്രിയമാതാവായ അന്നത്തെ ശ്രീ മീരാഃദവിത്തമ്പുരാട്ടി അഞ്ചു വയസ്സായിരുന്നപ്പോൾ—കല്യാണം എന്താണെന്ന് അറിഞ്ഞുകൂടാത്ത നിലയിൽ— "ഞാൻ കണ്ണനെത്തന്നെ കല്യാണം കഴിക്കും" എന്നു പറഞ്ഞിരുന്നതുപോലെ, മകളും കുഞ്ഞായിരുന്നപ്പോൾ പറഞ്ഞിരുന്നുവെന്നറിഞ്ഞു് അദ്ദേഹൻ പുളകം കൊള്ളുന്നു. ശ്രീ മീരാ തന്റെ ഗുരുനാഥനായ ശ്രീ രൂപഗോസ്വാമികൾക്കുണ്ടായിരുന്ന സ്ത്രീപുരുഷഭേദബുദ്ധിയെ തീർത്ത മഹതിയാണു്. സ്ത്രീക

ളെ കാണുകയില്ല എന്നുള്ള അദ്ദേഹത്തിന്റെ വ്രതത്തെ അടിച്ചുടച്ച ശ്രീചൈതന്യമഹാപ്രഭുവിന്റെ ഉത്തമശിഷ്യനായിരുന്ന ആ മഹാനുഭാവനെ പൂർണ്ണഭക്തനാക്കിത്തീർത്ത മഹതിയാണു് ശ്രീ മീരാ. അങ്ങനെയുള്ള ശ്രീ മീരാബായിത്തമ്പുരാട്ടിക്കുണ്ടായിരുന്ന യോഗ്യത മകൾക്കുമുണ്ടു്. കണ്ണനെ ഭജിച്ചു് കണ്ണനിൽ ഐക്യം പ്രാപിച്ചു് മകളുടെ ജന്മം സഫലമാകട്ടെ! ജീവിതദശയിൽ സഹചരനായിട്ടു് ഒരു ഭാഗ്യവാൻ വരുമ്പോൾ, ഭഗവാൻ കണ്ണന്റെ സ്ഥാനം അദ്ദേഹത്തിനു് കൊടുക്കണം. ഭാഗ്യവതികളായ മഹിളകൾക്കു് അവരുടെ ഇഷ്ടദൈവം തന്നെ ഭൗതികശരീരംധരിച്ചു പതിയായി വരുന്നതിനാൽ സ്ത്രീകൾക്കു് പതിതന്നെ ഗുരുവും ദൈവവുമെല്ലാം. മകളു്, ധ്യാന ജപാദികളിൽ തന്മയമായിത്തീന്നാൽ office ജോലി സമയത്തും അതു് നിർവ്വിഘ്നം നടന്നുകൊള്ളും. മഹാന്മാർ office ലും പൂജാമുറിയിലും ഒരേസമയത്തിരുന്ന കഥകൾ കേട്ടിട്ടുണ്ടല്ലോ....

പ്രിയപ്പെട്ട കൊച്ചുമകളുടെ ഓമനത്തം തുളുമ്പുന്ന കുഞ്ഞുകൈകൊണ്ടെഴുതിയ സുന്ദരവടിവത്തോടും ആശയഗാംഭീര്യത്തോടും കൂടിയുള്ള എഴുത്തും അഭേദനു് കിട്ടി. .........ഹൃദയതന്ത്രികൾ മീട്ടിയുള്ള സംഗീതം നമ്മുടെ ഓമനക്കുട്ടനായ പൊന്നുഭഗവാനു് വളരെ പ്രിയമാണു്. ഭംഗിയായി വീണ പഠിച്ചിട്ടു് മകളുടെ അഭേദനെ വായിച്ചുകേൾപ്പിക്കണം.

സത്സംഗവും ഭജനയും; ഒഴിച്ചുകൂടാത്ത സാധനകളാണു് മകളെ! കോളേജിൽ നല്ല സ്വഭാവമുള്ള

പെൺകുഞ്ഞുങ്ങളുമായി മാത്രം മകൾ സ്നേഹം പുലർത്തണം. പുരുഷന്മാരുമായി സഹകരിക്കാതിരിക്കണം. നവനാഗരികമായ പാശ്ചാത്യസമ്പ്രദായങ്ങളൊന്നും മനസ്സുകൊണ്ടു് ചിന്തിക്കരുതു്. നമ്മുടെ ഭാരതവർഷത്തിൽ കന്യകകൾ സാക്ഷാത് ദേവികളാണു്. അദ്ദേഹത്തിന്റെ വാക്കുകളെ പ്രിയമായി അനുസരിക്കുമെന്നു് അദ്ദേഹമറിയാം. നല്ലവണ്ണംപഠിച്ചു് പരീക്ഷയിൽ ജയിച്ചു് മിടുക്കിയായിട്ടു് ഭഗവാൻ തരുന്ന ഒരു കൊച്ചുമിടുക്കനുമായി ലോകസേവനം ചെയ്തു് ആദർശ ജീവിതം നയിയ്ക്കണം. മകളുടെ ഹൃദയത്തിലിരുന്നു് പുഞ്ചിരി തൂകുന്ന ഭഗവാൻ കൊച്ചു കേശവൻ മകൾക്കു് വേണ്ടതെല്ലാം തരും. "വഹാമ്യഹ"ക്കാരൻ എപ്പോഴും പുറകെയുണ്ടു്...

പ്രിയപ്പെട്ട കുഞ്ഞുമകൾ തന്ന എഴുത്തും വായിച്ചു നോക്കി. മകൾക്കു് ഭഗവാൻ ശ്രീരാധാകൃഷ്ണന്റെ പൂർണ്ണഅനുഗ്രഹം ലഭിക്കുമാറാകട്ടെ! ആഹ്ലാദിനീ സ്വരൂപിണിയായ ശ്രീരാധയെ പൂജിക്കുന്ന, രാധതന്നെയായ മകളുടെ ജീവിതം ശോഭനമായിത്തീരുമെന്നുള്ളതിൽ സംശയമില്ല. മകൾ നല്ലവണ്ണം ഉത്സാഹിച്ചു പഠിച്ചാൽ വേണ്ടതുപോലെ ഓർമ്മശക്തിയുണ്ടാകും.

മകൾ ദിവസവും രാവിലെ 5മണിക്കു് ഉണരണം. ദന്തശുദ്ധിചെയ്തിട്ടു്, നല്ല പച്ച വെള്ളം അല്പം കുടിയ്ക്കണം. മാതാപിതാക്കളേയും ഗുരുജനങ്ങളേയും ഭക്തിപൂർവ്വം നമസ്കരിക്കണം. ശൌചവും സ്നാനവും ചെയ്തിട്ടു് ശ്രദ്ധയോടുകൂടി പാഠങ്ങൾ പഠിക്കണം.

സാത്വികാഹാരം കഴിക്കണം...................നിത്യ
വും വൈകുന്നേരം ദേവിയ്ക്കു് ഭക്തിശ്രദ്ധയോടു കൂ
ടി അച്ഛനനടത്തുകയും, സത്സംഗങ്ങളിൽ പങ്കുകൊ
ള്ളുകയും വേണം. രാത്രി ആഹാരത്തിന്നു് ശേഷം അ
മ്മയോടു് നല്ല കഥകൾ പറഞ്ഞുതരാൻ പറയണം.
രാമായണവും, ഭാഗവതവും ഗീതയും ശ്രദ്ധയോടുകൂടി
പഠിക്കണം. രാത്രി 10 മണിക്കു് മുമ്പു് ഉറങ്ങണം. മ
ഹാമന്ത്രം ഒരു പേജിൽ കുറയാതെ നിത്യവും എഴുത
ണം. മേൽപ്പറഞ്ഞ സംഗതികൾ ക്രമമായും ശ്രദ്ധയാ
യും അനുഷ്ഠിക്കുമ്പോൾ മകൾ മിടുക്കിയായിത്തീരും.
അനായാസേന ഭഗവാൻെറ പൂർണ്ണഅനുഗ്രഹവും സി
ദ്ധിക്കും. പൊന്നു മകൾ ഉത്സാഹിച്ചു പഠിക്കണേ!

എല്ലാപേൎക്കും വീണ്ടും വീണ്ടും പ്രണാമങ്ങൾ

പ്രേമം! സുഖം! ശാന്തി!

സ്വന്തം

അഛൻ

33



ശ്രീകൃഷ്ണഃശരണംമമ

# ഒരു മാതാവിന്റെ കർത്തവ്യം

"അമ്മയെപ്പോൽ മക്കൾ" എന്നാണ് ബുധവചനം. സന്താനങ്ങളെ നല്ല രീതിയിൽ വളർത്തി അവരെ വിവേകികളാക്കിത്തീർക്കുന്നതിനു മുഴുവൻ ചുമതലയും മാതാവിനുള്ളതാണ്. മഹാവീരപുരുഷന്മാരേയും അതുപോലെ മഹാവീര വനിതകളേയും, സദ്ഗുരുവാകുവാൻ യോഗ്യതയുള്ള മഹതീ മഹാന്മാരേയും പരമ ഭാഗവതോത്തമന്മാരേയും പരമ ഭാഗവതോത്തമകളേയും ലോകത്തിനു പ്രദാനം ചെയ്തും ചെയ്യുന്നതും പ്രേമമയികളായ മാതാക്കളാണ്. ശക്തിസ്വരൂപിണിയായ അമ്മയുടെ പാലുകുടിച്ച്, കരുണയും വിവേകവും നിറഞ്ഞ അമ്മയുടെ മേൽനോട്ടത്തിൽ വളരുന്ന ശിശു, ലോകത്തിന്റെ ആരാധ്യദേവതയായി ഭവിക്കുന്നു. മാതാവിന്റെ ലാളന ഏല്ക്കാതേയും മാതാവിന്റെ പാൽ കുടിക്കാതേയും, വേലക്കാരുടെ മേൽനോട്ടത്തിലും വളരുന്ന സന്താനങ്ങൾ, നാട്ടിനും വീട്ടിനും കൊള്ളരുതാത്തവരായും തീരുന്നു. മക്കൾക്കു മാതാവുമായിട്ടുള്ള ബന്ധം അഭേദ്യമാണ്. മക്കൾക്കു അമ്മയോടുള്ളതുപോലെ സ്വാതന്ത്ര്യം മററാരോടും ഇല്ലെന്നുള്ളതും നമുക്കറിയാവുന്ന സംഗതിയാണ്. അമ്മ എന്നുള്ള പരി

പാവനമായ ശബ്ദം, ഹൃദയാകഷകമായ "അമ്മ" എന്നുള്ള പവിത്ര നാമത്താൽ സംബോധന ചെയ്യപ്പെട്ടുന്ന വ്യക്തി, പ്രേമത്തിൻെറ നിറകുടമാണെന്നു് വീട്ടമ്മമാർ അറിഞ്ഞിരിക്കേണ്ടതും അവർ പ്രേമത്തിൻെറ സാക്ഷാത്ക്കാരമായി പ്രശോഭിക്കേണ്ടതുമാണു് "ഞാൻ പ്രേമത്തിൻെറ മൂത്തീകരണ" മാണെന്നു് അമ്മമാർ സദാഓമ്മിക്കേണ്ടതും മക്കളോടു് വാത്സല്യപൂവ്വം പഴകേണ്ടതുമാണു്. മധുരമായ ഭാഷണം കൊണ്ടു് മക്കളെ താലോലിക്കുകയും, അപശബ്ദം കൂടാതെ മധുരമായി സംസാരിക്കുവാൻ അവരെ ശീലിപ്പിക്കുകയും ചെയ്യേണ്ടതാണു്. കോപംകൊണ്ടും ക്ഷോഭം കൊണ്ടും ഒരു വാക്കുപോലും മക്കളോടു് അമ്മമാർ സംസാരിക്കരുതു്. കേട്ടുകൂടാത്തതും മനസ്സിനെ വേദനിപ്പിക്കുന്നതുമായ വാക്കുകൾ ഒരിക്കലും അമ്മമാർ ഉച്ചരിക്കരുതു്. അറിയാതെ പോലും ചീത്തവാക്കുകൾ കുഞ്ഞുങ്ങളുടെ നാവിൽ നിന്നും വരാതിരിക്കുവാൻ അമ്മമാർ ശ്രദ്ധിക്കേണ്ടതാണു്. ദുശ്ശാഠ്യം ഉള്ള കുഞ്ഞുങ്ങളെ വിവേകപൂവ്വം ശിക്ഷിച്ചു് നേർവഴിക്കു് കൊണ്ടുവരേണ്ടതും അമ്മമാരുടെ കത്തവ്യമാണു്. "ഉമ്മാക്കി" യെന്നും, "പൂച്ചാണ്ടി" യെന്നും മററുമുള്ള ദുവ്വാക്യങ്ങൾ ഉപയോഗിച്ചു് കുഞ്ഞുങ്ങളെ അമ്മമാർ ഭയപ്പെടുത്തരുതു്. കുഞ്ഞുങ്ങൾ ജിജ്ഞാസയോടുകൂടി ചോദിക്കുന്ന ചോദ്യങ്ങൾക്കെല്ലാം ക്ഷമയോടുകൂടിയും വാത്സല്യപൂവ്വകമായും അവശ്യം മറുപടി നൽകേണ്ടതാണു്. "ഇങ്ങനെ വൃഥാ ചോദ്യം ചെയ്തു് എന്നെ എന്തിനലട്ടുന്നു" എന്നു

കുഞ്ഞുങ്ങളെ ശാസിക്കരുതു്. അങ്ങിനെ ശാസിക്കുന്ന പക്ഷം അവരുടെ ബുദ്ധിക്കുണ്ടാകേണ്ടതായ പ്രകാശവും സ്ഥിരതയും ഇല്ലാതാകുവാൻ ഇടവരുന്നു. കുഞ്ഞുങ്ങളെ സ്ക്കൂളിൽ ചേൎത്തു് പഠിപ്പിക്കുമ്പോൾ അമ്മമാർ സ്വയം ആ പാഠങ്ങൾ അദ്ധ്യയനം ചെയ്യേണ്ടതും അതോടൊപ്പം അവരുടെ അദ്ധ്യാപികകൾ ആയിരിക്കേണ്ടതുമാണു്. വാത്സല്യത്തോടുകൂടി ശാസിച്ചു് കുഞ്ഞുങ്ങളുടെ അറിവിനെ വികസിപ്പിക്കുവാൻ അമ്മമാർ കടപ്പെട്ടവരാണു്. പെൺ മക്കളെ അമ്മമാർ, തയ്യൽ, സംഗീതം, ഗൃഹജോലികൾ ആദിയായവ അവശ്യം അഭ്യസിപ്പിക്കേണ്ടതാണു്. കുഞ്ഞുങ്ങളെ താലോലിച്ചാലും അവരെ ചെല്ലപ്പിള്ളയായി വളൎത്തി അവരുടെ ജീവിതത്തെ മുരടിപ്പിച്ചു കളയാതിരിക്കുവാൻ അമ്മമാർ ശ്രദ്ധിക്കേണ്ടതാണു്. പെൺകുട്ടികളെ അവരുടെ ഇഷ്ടംപോലെ വെളിയിൽ ഇറങ്ങി ചുററുവാൻ അമ്മമാർ അനുവദിക്കരുതു്. ആഡംബരം കൂടാതെയുള്ള ജീവിതം നയിക്കുന്നതിനും, ലോകമൎയ്യാദയെ അതിക്രമിക്കാതെ, എല്ലാവരോടും പ്രേമപൂൎവ്വകം പഴകുന്നതിനും പെൺമക്കൾക്കു് അമ്മമാർ ശിക്ഷണം നൽകേണ്ടതാണു്. മക്കളുടെ സ്വഭാവം അമ്മമാരുടെ സ്വഭാവത്തിന്റെ ശരിപ്പകർപ്പായിത്തീരുന്നു. മാത്രമല്ല, മക്കളുടെ സ്വഭാവത്തെ പൂൎണ്ണമായി അറിയുന്നവരും അമ്മമാരാണു്. കുഞ്ഞുങ്ങളുടെ ദുശ്ശീലങ്ങളെ മാററുവാൻ അമ്മമാൎക്കുള്ള അത്ഭുതമായ കഴിവിനെ അവർ വേണ്ടതുപോലെ ഉപയോഗപ്പെടുത്തേണ്ടതാണു്. സന്താനങ്ങളെ

വീരപുരുഷന്മാരായും വീരവനിതകളായും മാററുന്നതി
നും അവരെ നാട്ടിന്റെ നായകന്മാരോ, നായികകളോ
ആക്കിത്തീക്കുന്നതിനും, അവരെ സവ്വസംഗപരിത്യാ
ഗികളാക്കി ഈശ്വരസാക്ഷാത്ക്കാരത്തിന്ന് അഹ്തയു
ള്ളവരാക്കിത്തീക്കുന്നതിനും, ജീവനെ ബലിയർപ്പിച്ചും
നാട്ടിന്റെ ക്ഷേമത്തിന്നുവേണ്ടി പാടുപെടുന്ന ദേശഭ
ക്തന്മാരും ദേശഭക്തകളുമാക്കിത്തീക്കുന്നതിനും, പ്രകൃ
തി സൌന്ദയ്യംകണ്ട് അതിനെ അനുഭവിച്ച് കവിതാ
മൃതം പൊഴിക്കുന്ന മഹാകവികളും കവിയത്രികളും ആ
ക്കിത്തീക്കുന്നതിന്നും, പ്രകൃതിയിലുള്ള പല അത്ഭുതങ്ങ
ളും കണ്ടു പിടിച്ച് ലോകത്തെ അതിശയിപ്പിക്കുന്ന
ഭൌതിക വിജ്ഞാനികളാക്കിത്തീക്കുന്നതിന്നും ദുസ്സം
ഗംകൊണ്ട് വഴിപിഴച്ച് വലിയ പിടിച്ചു പറി
ക്കാരായും കൊള്ളക്കാരായും കൊലയാളികളായും, വാ
ദ്, ചൂതു്, വ്യഭിചാരം തുടങ്ങിയുള്ള ദുർമ്മാഗ്ഗത്തിൽ ച
രിക്കുന്നവരായും മാററുന്നതിന്ന് അമ്മയാണ് പ്രധാ
ന കാരണക്കാരിയെന്നുള്ളതു് അമ്മമാർ ഒരിക്കലും മറ
ക്കരുതു്. മനുഷ്യരിൽ മനുഷ്യത്വം ഉണ്ടാകുന്നതിന്നുള്ള
പ്രധാനപങ്കു വഹിക്കുന്നതു് അതായതു്, അതിന്നുള്ള
കരുപ്പിടിപ്പിക്കുന്നതു് പൂണ്ണമായും മാതാക്കളാണെന്നു
ള്ളതിൽ സംശയലേശമില്ല. ആയതിനാൽ കുഞ്ഞു
ങ്ങളെ നേർ വഴിക്ക് കൊണ്ടുവരുന്നതിൽ അമ്മമാർ
സവ്വദാ ജാഗ്രതയായിരിക്കേണ്ടതാണ്. പരദുഃഖത്തെ
തന്റെ ദുഃഖമാണെന്നറിഞ്ഞു് ദുഃഖികളെ ആശ്വസി
പ്പിച്ച് വേണ്ടതുപോലെ സഹായിക്കുവാൻ കുഞ്ഞു

ങ്ങൾക്ക് അമ്മമാർ നല്ല ശിക്ഷ നൽകേണ്ടതാണ്. താൻ സമ്പാദിക്കുന്ന ധനം, ആഹാരവസ്തുക്കൾ തുടങ്ങിയുള്ള മറേറതു് പദാർത്ഥങ്ങളും മററുള്ളവക്ക് കൊടുത്തു് അനുഭവിക്കേണമെന്നുള്ള മഹത്ത്വം കുഞ്ഞുങ്ങൾ അവശ്യം അറിഞ്ഞിരിക്കേണ്ടതും അതിനു് അവരെ അമ്മമാർ അഭ്യസിപ്പിക്കേണ്ടതുമാണ്. അമിതഭക്ഷണവും കണ്ടയിടങ്ങളിൽ കിട്ടുന്നതെല്ലാം തിന്നുന്നതുമായ കുഞ്ഞുങ്ങളുടെ സ്വഭാവത്തെ, അമ്മമാർ അവശ്യം തടയേണ്ടതാണ്. അന്യർ കൊടുക്കുന്ന ഏതു സാധനവും മാതാപിതാക്കളുടെ അനുവാദം കൂടാതെ കുഞ്ഞുങ്ങൾ സ്വീകരിക്കുവാൻ പാടില്ലാത്തതാണ്. മാതാപിതാക്കൾ സ്നേഹത്തിന്റെ നിറകുടമാണെങ്കിലും വേണ്ടിവന്നാൽ കുഞ്ഞുങ്ങളെ അടിച്ചു് ശാസിക്കുവാനും അവർ കടമപ്പെട്ടവരാണ്. മുള്ളിനെ മുള്ളുകൊണ്ടു് മാററുന്നതുപോലെ, ദുർഗ്ഗുണമുള്ള കുഞ്ഞുങ്ങളെ നല്ല ശിക്ഷ കൊടുത്തു് തിരുത്തേണ്ടതാണ്. കുഞ്ഞുങ്ങൾക്കുള്ള നല്ല ഗുണങ്ങളെ അടിയ്ക്കടി സ്തുതിച്ചു പറയുകയും, അവർ വീണ്ടും വീണ്ടും നല്ല കാര്യങ്ങൾ ചെയ്യുവാൻ അവക്ക് പ്രോത്സാഹനം നൽകേണ്ടതുമാണ്. അമ്മയെ പ്രേമത്തിന്റെ അവതാരമായി മക്കൾ കാണേണ്ടതും അതനുസരിച്ചു് അമ്മമാർ പ്രേമസ്വരൂപിണികളായിരിക്കേണ്ടതുമാണ്. കുഞ്ഞുങ്ങൾ ചെയ്യുന്ന കുററങ്ങളെ, അമ്മമാർ സദാ അവരെ ഓർമ്മിപ്പിച്ചു് അവരെ കുററക്കാരും കുററക്കാരികളുമായി മുദ്രയടിച്ചുതള്ളുന്നതു് ഒരിക്കലും യുക്തമല്ല. കുഞ്ഞുങ്ങൾ കുററം ചെയ്യുന്നതു് കാണ

മ്പോഠം ശിക്ഷിക്കുന്ന അമ്മ അവർ ദുഃഖിക്കുന്നതു് കാണുമ്പോഠം മാറോടണച്ചു് ഉമ്മ വയ്ക്കുകയും ചെയ്യുന്നു. അമ്മയല്ലാതെ മററാരും ഗതിയില്ലാത്ത കുഞ്ഞുങ്ങഠം അമ്മ അടിച്ചാലും പ്രേമമയിയായ ആ അമ്മയെത്തന്നെ കെട്ടിപ്പിടിയ്ക്കുന്നു. പ്രേമ സ്വരൂപിണിയായ അമ്മയ്ക്കു് ഒരു ഉദാഹരണം അമ്മ മാത്രമാണു്. അച്ഛനു് രണ്ടാമത്തെ സ്ഥാനമേയുള്ളു. കുഞ്ഞുങ്ങഠം വളന്നു് പ്രായപൂത്തിയാകുന്നതനുസരിച്ചു് അവരെക്കൊണ്ടു് തക്കതായ ജോലികഠം ചെയ്യിപ്പിക്കേണ്ടതും അവർ ജോലികഠം ശരിയായി ചെയ്യുന്ന കായ്യത്തിൽ അമ്മമാർ മേൽനോട്ടം വഹിക്കേണ്ടതുമാണു്. പ്രായംകൊണ്ടും വിദ്യകൊണ്ടും, മക്കഠം വളരുമ്പോഠം മാതാപിതാക്കഠം അവരുമായാലോചിച്ചു് ഏതു് കായ്യവും ചെയ്യേണ്ടതാണു്. ലോകത്തെപ്പററി തങ്ങളെ അപേക്ഷിച്ചു് തങ്ങളുടെ മക്കഠം കൂടുതൽ അറിവുള്ളവരാണെന്നുള്ള വസ്തുത മാതാപിതാക്കഠം മറക്കരുതു്. മനുഷ്യസമുദായത്തിൽ തലമുറകഠം കഴിയുന്തോറും അറിവു് വദ്ധിക്കുമെന്നുള്ള ലോകനിയമം മാതാപിതാക്കഠം അറിഞ്ഞിരിക്കേണ്ടതാണു്. ആയതിനാൽ മക്കഠംക്കുള്ള ബുദ്ധിസാമത്ഥ്യത്തെ മാതാപിതാക്കഠം വേണ്ടതുപോലെ പ്രയോജനപ്പെടുത്തുകയും ജീവിതത്തെ സുഖമയമാക്കിത്തീക്കുകയും ചെയ്യേണ്ടതാണു്. എല്ലാകായ്യവും പ്രായമായ മക്കളുമായി ആലോചിച്ചു് ചെയ്യുന്നതുകൊണ്ടു് അവർ ചുമതലാബോധത്തോടും കത്തവ്യനിഷ്ഠയോടും കൂടിയവരായി വളരുവാൻ ഇടവരുന്നു. പെൺകുട്ടികഠം അടക്ക

ത്തിന്റെ മൂർത്തീകരണങ്ങളായി ശോഭിക്കേണ്ടതാണ്. പെൺകുട്ടികൾ പാശ്ചാത്യവനിതകളെപ്പോലെ കൃത്രിമ സൌന്ദര്യ വസ്തുക്കൾ ഉപയോഗിക്കുവാൻ അമ്മമാർ അനുവദിക്കരുത്. പെൺകുട്ടികൾ എളിയരീതിയിൽ വസ്ത്രധാരണം ചെയ്യേണ്ടതാണ്. പെൺകുട്ടികൾ അവരുടെ സൌന്ദര്യംവർദ്ധിപ്പിക്കുവാനായി ആഭരണങ്ങൾ തുടങ്ങിയുള്ള അലങ്കാരവസ്തുക്കൾ ഉപയോഗിക്കുന്നത്, ലോകമര്യാദയനുസരിച്ച് യുക്തംതന്നെയാണെങ്കിലും, അഹങ്കാരത്തിന് വഴികാട്ടിയായും അലങ്കോലമായും തീരാതിരിയ്ക്കുവാനും ശ്രദ്ധിക്കേണ്ടതാണ്. ഏതു സ്ഥാനങ്ങളിലും, ഏതു സന്ദർഭങ്ങളിലും പരിതസ്ഥിതിയോട് യോജിച്ച് ജീവിക്കുവാൻ പെൺകുട്ടികളെ അമ്മമാർ ശീലിപ്പിക്കേണ്ടതാണ്. തന്റെ കർത്തവ്യത്തെ ഒരിക്കലും മറക്കാതെയും, തനിക്കുവേണ്ടി ജീവിക്കാത്തവരായും, തന്റെ സന്താനങ്ങളെ മഹാന്മാരും മഹതികളുമാക്കിത്തീർക്കുന്ന മഹത് ശക്തികളായും, സുഖദുഃഖാദികളെ സമമായി കരുതുന്ന ദേവിമാരായും അമ്മമാർ ശോഭിക്കേണ്ടതാണ്. മററുള്ളവരിൽ ദോഷാരോപണം ചെയ്യുന്നതും വേഷഭൂഷാദികൾ കൊണ്ട് തങ്ങളെ അമിതമായി അലങ്കരിക്കുന്നതും ചിലപെൺകുട്ടികളുടെ സ്വഭാവമായി നാം കാണാറുണ്ട്. അങ്ങിനെയുള്ള പെൺകുട്ടികൾ സമുദായത്തിൽ നോട്ടപ്പുള്ളികളാണെന്ന് ഓർക്കേണ്ടതാണ്. അവരുടെ ഭാവി ശോഭനമായിരിക്കുകയില്ല. സമുദായം അവരെ തരം താഴ്ത്തികാണാൻ ഇട വരുന്നു. അതുമൂലം അവരുടെ മാതാപിതാക്കൾ അത്യ

ന്തം മനോവേദനയനുഭവിക്കേണ്ടതായും മററുള്ളവരുടെ മുമ്പിൽ ലജ്ജിക്കേണ്ടതായും വരുന്നു. ആയതിനാൽ, പെൺകുട്ടികൾ, ഇങ്ങനെ താന്തോന്നികളായി വഴി പിഴച്ച് പോകാതെ ബാല്യം മുതൽ നല്ലരീതിയിൽ വളർത്തേണ്ടതു് മാതാവിന്റെ ഒഴിച്ചുകൂടാത്ത കർത്തവ്യമാണ്. തങ്ങൾ പോററിവളർത്തുന്നതിന്ന് തക്കതായ പ്രതിഫലം മക്കളിൽ നിന്നും ലഭിയ്ക്കും എന്നുള്ള പ്രതീക്ഷകൾ മാതാവിന്നുണ്ടായിരിക്കരുതു്. ചിലമാതാക്കൾ മക്കളാൽ വഞ്ചിക്കപ്പെടുന്നു. ആയതിനാൽ മക്കളിൽ നിന്ന് ഒന്നും പ്രതീക്ഷിക്കാതെ ജീവിക്കുന്നതാണുത്തമം. പ്രതീക്ഷകൾ കൂടാതെ നിസ്സ്വാർത്ഥസേവനം നടത്തുന്ന മാതാവിന്ന് ശാശ്വതസുഖം ലഭിക്കുന്നു.........

പ്രേമം! സുഖം!! ശാന്തി!!!

അഭേദൻ.

34



ശ്രീകൃഷ്ണഃ ശരണം മമ

## ഒരു മകളുടെ കർത്തവ്യം:

ഉന്നതനിലയെ പ്രാപിക്കുന്ന മക്കളെപ്പററി ഏററവും കൂടുതൽ സന്തോഷിക്കുന്നതു് മാതാപിതാക്കളാണു്. ആയതിനാൽ പെററു വളർത്തിയ മാതാപിതാക്കളെ കഴിയുന്നതും സന്തോഷിപ്പിക്കുവാൻ ഒരു മകൾ ഹൃദയപൂർവ്വം പരിശ്രമിക്കേണ്ടതാണു്. മകൾ, മാതാപിതാക്കളുടെ വാത്സല്യ പുത്രിയായിരിക്കേണ്ടതു് ആവശ്യമാണെങ്കിലും ആലസ്യമുള്ളവരായിത്തീരരുതു്. അമ്മയുടെ പൊന്നുമകളായും "എൻെറ മോളു് ഒരു ദേവിയാണു്" എന്നു് അച്ഛൻ അഭിമാനിക്കുന്ന നിലയിലും സഹോദരന്മാരുടെ അതിരുകവിഞ്ഞ സ്നേഹാദരങ്ങൾക്കു് പാത്രമായും അടക്കവും ഒതുക്കവുമുള്ളവളായും ഒരു പെൺകുട്ടി വളരേണ്ടതാണു്. അങ്ങനെയുള്ള ഓമനപൈതങ്ങൾ ഭാവിയിൽ ഗാർഗ്ഗിയെപ്പോലെയും, മൈത്രേയിയെപ്പോലെയും, അനസൂയയെപ്പോലെയും, അരുന്ധതിയെപ്പോലെയും, സാവിത്രിയെപ്പോലെയും, ശീലാവതിയെപ്പോലെയും ദമയന്തിയെപ്പോലെയും, ഭഗവതിസീതയെപ്പോലെയും സാക്ഷാത് ദേവി രാധയെപ്പോലെയും തീരുന്നതാണു്.

ഒരു മകൾ തന്റെ നിലകവിഞ്ഞു് ജീവിക്കുവാൻ ആഗ്രഹിക്കാതെയും മാതാപിതാക്കൾക്കു് തന്നെസംബന്ധിച്ചു് ഒരുപ്രകാരത്തിലും ദുഃഖമുണ്ടാകുവാൻ ഇടവരുത്താതെയും ഇരിയ്ക്കേണ്ടതാണു്. ഒരുപെൺകുട്ടി തന്റെ വീട്ടിലും ഭർത്തൃഗൃഹത്തിലും "അവൾ ഞങ്ങളുടെ ഗൃഹലക്ഷ്മിയാണെ"ന്നു് ഗൃഹത്തിലുള്ളവർ സ്തുതിക്കത്തക്കവിധത്തിൽ പരിപാവനമായ ജീവിതം നയിക്കേണ്ടതാണു്. ഗൃഹത്തിൽ വരുന്ന അതിഥികളെ സൽക്കരിച്ചു് സന്തോഷിപ്പിക്കുന്നതിൽ പെൺകുട്ടികൾ അത്യന്തം ശ്രദ്ധാലുക്കളായിരിക്കേണ്ടതാണു്. പെൺകുഞ്ഞുങ്ങൾ സാമാന്യമായി സ്ത്രീകൾക്കു് യോഗ്യമായ എല്ലാ കലകളും അഭ്യസിച്ചിരിക്കേണ്ടതാണു്. കലാസമ്പത്തും സൌന്ദര്യസമ്പത്തും വർദ്ധിക്കുമ്പോൾ പെൺകുട്ടികൾ അഹങ്കരിക്കാതിരിക്കണം. കലയും സൌന്ദര്യവും വളരുന്നതോടൊപ്പം അവരിൽ വിനയവും ഏററവും പുഷ്ടിയായി വളരേണ്ടതാണു്. കലാസൌന്ദര്യാദി സമ്പത്തുകളിൽ അഭിമാനിച്ചു് അഹങ്കരിക്കുന്നവർക്കു് സർവ്വനാശമാണു് ഫലം. ഒരു പ്രായമായ മകൾ വീട്ടുജോലികളെല്ലാം ഭംഗിയായി നിർവ്വഹിക്കേണ്ടതാണു്. "എന്റെ മകൾ തങ്കക്കുടമാണു്. അവൾ എന്നെക്കൊണ്ടു് ഒരു ജോലിയും ചെയ്യിക്കുകയില്ല" എന്നു് മാതാവു് അഭിമാനിക്കുന്ന വിധത്തിൽ മകൾ ശുഷ്കാന്തിയോടു കൂടി വീട്ടുജോലികൾ നിർവ്വഹിക്കേണ്ടതാണു്.

അമ്മയെ അപേക്ഷിച്ചു് അച്ഛനാണു് മകളോടു് കൂടുതൽ വാത്സല്യമുള്ളതായി നാം സാധാരണ കാ

ങ്ങുന്നതു്. അച്ഛനോട് എന്തെങ്കിലും ആവശ്യപ്പെടുന്ന
തിനും ആൺമക്കളെ അപേക്ഷിച്ചു് പെൺമക്കൾക്കാ
ണു് കൂടുതൽ സ്വാതന്ത്ര്യമുള്ളതു്. ഏതു കാര്യമായാ
ലും മകൾപറഞ്ഞാൽ ഏതച്ഛനും അതിനെ നിരാക
രിക്കുകയില്ല. അതുകൊണ്ടു്, പിതാവിനോടുള്ള സ്വാ
തന്ത്ര്യത്തെ, പിതാവിനു് ദുഃഖമുണ്ടാക്കാത്തവിധത്തിൽ
മകൾ ഉപയോഗിക്കേണ്ടതാണു്. മകൾ ഉദ്യോഗം സ
മ്പാദിച്ചു് മാതാപിതാക്കളെ സംരക്ഷിക്കണമെന്നു് നി
ർബ്ബന്ധമില്ല. മാതാപിതാക്കൾക്കു് വിഷമമുണ്ടാകാത്ത
വിധത്തിൽ ചിലവുകൾ ചുരുക്കിയും, വീട്ടാവശ്യങ്ങൾ
ക്കുള്ള ഉടുപ്പുകൾ, ബ്ലൌസുകൾ ആദിയായവ സ്വയം
തുന്നിയും മാതാപിതാക്കളെ സഹായിക്കാവുന്നാണു്.
ചെറിയ വീടായിരുന്നാലും അതിനെ സൌന്ദര്യലോക
മാക്കിത്തീർക്കുവാൻ ഒരു മകൾക്കു് കഴിയും. ജന്നൽ കർ
ട്ടൻ, കതകു്കർട്ടൻ, മേശവിരിപ്പു് ആദിയായവ സ്വ
ന്തമായി തയ്ച്ചു് വീട്ടിനെ അലങ്കരിക്കുവാനും തദ്വാരാ
മററുള്ളവരെ സന്തോഷിപ്പിക്കുവാനും ഒരു മകൾക്കു
നിഷ്പ്രയാസം കഴിയും. തനിയ്ക്കു് എത്രത്തോളം വി
ദ്യയും സംസ്കാരവും ലഭിച്ചിരുന്നാലും മാതാപിതാക്ക
ളോടാലോചിക്കാതെ, നിസ്സാരമായ ഒരു കാര്യം തന്നെ
യായിരുന്നാൽ തന്നെയും, സ്വതന്ത്രമായി അവർ ചെ
യ്യുവാൻ പാടില്ലാത്തതാണു്. പുതിയ ഫാഷനിൽ ഭ്രമി
ച്ചു് കുലാചാരങ്ങളെ ധിക്കരിക്കുന്നതു് ഒരു മകൾക്കു്
ഭൂഷണമല്ല. ത്യാഗമനോഭാവവും, തന്നിൽനിന്നു് മററു

ള്ളവരെ ഉയത്തിക്കാണുന്നതുമാണ് ഒരു മകൾക്കു ഭൂഷണം. ഉദ്യോഗം ഭരിക്കുന്ന പെൺകുട്ടികൾ തങ്ങൾ സമ്പാദിക്കുന്ന ധനം മാതാപിതാക്കളെ ഏല്പിക്കേണ്ടതാണ്. തൻെറ ആവശ്യങ്ങൾ മാതാപിതാക്കൾ അറിഞ്ഞു് നിവ്വഹിക്കുന്നുവെന്നു ഒരു മകൾക്കു പൂണ്ണ വിശ്വാസമുണ്ടായിരിക്കേണ്ടതാണ്. ഒരു പെൺകുട്ടിയുടെ ജീവിതത്തിൽ ഏററവും പ്രാധാന്യമർഹിക്കുന്ന ഒരു ഘട്ടമാണ് ദാമ്പത്യം. ഒരു പെൺകുട്ടി സ്വതന്ത്രമായി തൻെറ വരനെ തിരഞ്ഞെടുക്കുന്നതുമൂലം പലപ്പോഴും ജീവിതത്തിൽ വലിയ പരാജയമുണ്ടാകുന്നു. പെൺകുട്ടിയെ വിവാഹിതയാക്കാനുള്ള പൂണ്ണചുമതല മാതാപിതാക്കൾക്കുള്ളതാണ്. ഇതാണ് ആഷ്ഭാരതത്തിലെ നിയമം. ഇക്കാര്യത്തിൽ പാശ്ചാത്യരെ അനുകരിയ്ക്കുന്നതു് എപ്പോഴും ആപത്കരമാണ്.

പ്രേമം! സുഖം!! ശാന്തി!!!

അഭേദൻ

35



ശ്രീകൃഷ്ണഃ ശരണം മമ.

ആനന്ദാശ്രമം
3-2-63.

പ്രിയപ്പെട്ട കുഞ്ഞേ!

........ജീവിതത്തിൽ കുറെ ഏറെ ക്ലേശങ്ങൾ അനുഭവിച്ച് സമ്പാദിക്കേണ്ടതായ ധനം പ്രേമമൊന്നു മാത്രമാണെന്നുള്ളതു് കുഞ്ഞിനറിയാമല്ലോ. ഭൗതികങ്ങളായ വിദ്യ, ധനം, കീർത്തി തുടങ്ങിയുള്ള ഐശ്വര്യങ്ങളെല്ലാം, പ്രേമത്തിൻെറ അടിസ്ഥാനത്തിലാണു് പടുത്തുകെട്ടേണ്ടതെന്നു് മറക്കുകയില്ലല്ലോ. പ്രേമത്തിന്റെ വെളിച്ചത്തിൽ, ആവക ഐശ്വര്യങ്ങൾ പതിന്മടങ്ങു് പ്രകാശിക്കുമെന്നു് മാത്രമല്ല, ലോകസംഗ്രഹത്തിനു് അതു് ഹേതുവായി ഭവിക്കുകയും ചെയ്യും. നാം ചെയ്യുന്ന എല്ലാകർമ്മങ്ങളും പ്രേമസ്വരൂപനായ ഭഗവാനുവേണ്ടിയായിരിക്കേണമെന്നും, കർമ്മത്തിന്റെ ഫലത്തോടുകൂടി, നമ്മെയും അനുനിമിഷം ഭഗവാനു് അർപ്പണം ചെയ്തുകൊണ്ടിരിക്കണമെന്നും അപേക്ഷ. ഭഗവാൻ അദൃശ്യവസ്തുവായി നമുക്കു് തോന്നുന്നുവെങ്കിലും അർപ്പണബുദ്ധി നമ്മുടെ, സ്വഭാവമായി പരിണമിക്കുമ്പോൾ നാം അർപ്പണം ചെയ്യുന്നതു് തുടങ്ങി എല്ലാവസ്തുക്കളിലും ഭഗവാൻദൃശ്യമാകും. കുഞ്ഞേ! ഇതു് മനസാവാചാകർമ്മണാ സത്യമാണു്. മുറുകെ പിടിച്ചുകൊണ്ടാലും! വി

ശ്വസിക്കുവാൻ പ്രയാസമാണെങ്കിലും ഈ സത്യമൊന്നു മാത്രമാണ് നമുക്ക് ഈ ജന്മത്തിലും ഇതിനപ്പുറത്തും ഏകമാത്രമായ ആശ്രയം ......................

ഭഗവത്സേവ കഠിനമാണെന്നു തോന്നുന്നുണ്ടെങ്കിലും, അഭ്യാസവും വൈരാഗ്യവും കൊണ്ടു് അത്യന്തം സരളമായിത്തീരുന്നു. അല്പം മാത്രമായ, വെറും പ്രാകൃതമായ, നമ്മെ സമർപ്പണം ചെയ്യുന്നതുകൊണ്ടാണ് അപ്രാകൃത മൂർത്തിയായ ഭഗവാൻ പ്രസന്നനായി ഭവിക്കുന്നതു് എന്നു പറയുന്നു. ആത്മാരാമനും ആപ്തകാമനും പൂർണ്ണകാമനുമായ ഭഗവാൻ, നാം സമർപ്പണം ചെയ്യുന്ന ഈ പ്രാകൃത വസ്തുക്കളെ എന്തു കൊണ്ടാണ് സ്വീകരിക്കുന്നതു്? അതിനുള്ള ഏകകാരണം ഇതാണു്. കരുണാമൂർത്തി, ഭഗവാൻ, തന്നെ ശരണം പ്രാപിക്കുന്ന നമ്മിൽ ശാന്തിയും സുഖവും വർഷിക്കുവാനായിട്ടാണ് ഈ പ്രാകൃത വസ്തുക്കളെ സ്വീകരിക്കുന്നതു്. ഈ തത്വബോധമുണ്ടാകുമ്പോൾ നാം പ്രേമ പാരവശ്യം കൊണ്ടു് ഉന്മത്തരായി ചമയുന്നു

"യത്കരോഷിയദശ്നാസിയജ്ജുഹോഷിദദാസിയത് ।
യത്തപസ്യസി കൌന്തേയ! തത് കുരുഷ്വ
മദർപ്പണം ॥

എന്നുള്ള ഭഗവത് വാക്യമനുസരിച്ചു് സർവ്വസ്വവും തനിക്കു് സമർപ്പണം ചെയ്യുവാൻ ഭഗവാൻ നമ്മോടു് ഉപദേശിക്കുന്നു.

ഭഗവാൻ തന്നുടെ സ്വരൂപഭ്രതവും അനന്തവുമാ

യ പരമാനന്ദലാഭം കൊണ്ടു് പരിപൂർണ്ണനാണെങ്കിലും തൻെറ ഭക്തനിലുള്ള വാത്സല്യം കൊണ്ടാണു്, ഭക്തനെ തൻെറ ഹൃദയേശ്വരനാക്കാനുള്ള വെമ്പൽകൊണ്ടാണു്—ഭക്തനാൽ സമർപ്പിക്കപ്പെടുന്ന പ്രാകൃത വസ്തുക്കളെ അപ്രാകൃതമാക്കി തിരിച്ചുകൊടുക്കുവാനുള്ള വെമ്പൽ കൊണ്ടാണു്—ഭക്തനാൽ പ്രേമ പൂർവ്വകം സമർപ്പിക്കപ്പെടുന്ന വസ്തുക്കളെ സ്വീകരിക്കുന്നതു്. പ്രാകൃത വസ്തുക്കൾ അപ്രാകൃത രൂപത്തിൽ ഭഗവത് പ്രസാദമായി നമുക്കു് തിരിച്ചു് ലഭിക്കുന്നു. ഭഗവാൻെറ പാദപങ്കജങ്ങളിൽ സമർപ്പണം ചെയ്യുന്ന വസ്തുക്കൾ മാത്രമെ നമ്മുടേതായി നമുക്കു് ലഭിക്കുന്നുള്ളൂ. നമ്മുടെ മുഖം ദർപ്പണാദികളിൽ അതേ പ്രകാരത്തിൽ പ്രതിബിംബിക്കുന്നതുപോലെ, ഭഗവാൻെറ ശ്രീവിഗ്രഹത്തിനു ചെയ്യുന്ന ശൃംഗാരാദികൾ കൊണ്ടു് പ്രതിബിംബങ്ങളായ നാം തന്നെ അനായാസേന ശൃംഗാരിതരായി ഭവിക്കുന്നു. നമ്മിലുള്ള പ്രേമഭാവം ഭഗവദർപ്പണം എന്നുള്ള പ്രക്രിയയിൽക്കൂടി, അഥവാ, ഭഗവാനിൽ കൂടി പരിപൂർണ്ണ രൂപത്തിൽ തിരിച്ചു് നമ്മിൽ തന്നെവന്നു ചേരുന്നു. അതിഗുഹ്യമായ ഈ **വിഗ്രഹാരാധനാ**ക്രമത്തെ **രാധാതത്വ**മെന്നു് മഹാത്മാക്കൾ പ്രകീർത്തിക്കുന്നു.

ഇങ്ങിനെ കരുണാമയനായ ഭഗവാൻ—ഭക്തിശ്രദ്ധയോടുകൂടി നാം ആരാധിക്കുന്നതുമൂലം—നാം പ്രേമ

പൂൎവ്വകം അർപ്പണം ചെയ്യുന്നതുമൂലം —താൻ (ഭഗവാൻ) സമ്പാദിച്ചു വെക്കുന്നതായ പരമ മനോഹരമായ ഫലത്തെ നമുക്കു് പ്രദാനം ചെയ്യുന്നു...............

പ്രേമമയനായ പ്രഭു അല്പം വെണ്ണയ്ക്കും തൈരിന്നും വേണ്ടി തന്റെ ഭക്തകളായ—തന്റെ ഹൃദയശാരികളായ— വ്രജാംഗനകളുടെ ഗൃഹത്തിൽ മോഷണം പോലും നടത്താൻ തയ്യാറാകുന്നു. അഹോ! ആരാണീ മോഷണം നടത്തുന്നതു്! സാക്ഷാത് ക്ഷീരസാഗരശായിയാണു്. പരമാനന്ദ സുധാസിന്ധുവാണു്! ആ ഗോപാംഗനകളുടെ ഭാഗ്യവും ആ മോഷണത്തിന്റെ സ്വാദും ഒന്നാലോചിച്ചുനോക്കുക!

"നീതംയദി നവനീതം: നീതംനീതം കിമേതേന|
ആതപ,താപിതഭൂമൌ, മാധവ! മാ ധാവ മാ ധാവ!||"

—വെണ്ണയും മോഷ്ടിച്ചുകൊണ്ടു് നട്ടുച്ചയ്ക്കു് പൊരിയുന്ന വെയിലിൽ ചുട്ടുപഴുത്തഭൂമിയിൽ കൂടി ഓടുന്ന ശ്രീകൃഷ്ണനെ കണ്ടിട്ടു്, പ്രേമവിഹ്വലയും സൌന്ദൎയ്യ ശാലിനിയുമായ ഒരു വ്രജാംഗന പറയുന്നതു് നോക്കുക! എന്റെ സ്വാമി! പ്രാണവല്ലഭാ! നീ വെണ്ണമോഷ്ടിച്ചതിനു് ഇത്ര പരിഭ്രമിക്കാനെന്തിരിക്കുന്നു! അതു് എന്റെ മഹാഭാഗ്യമാണു്. എന്നാൽ എന്റെ മാധവ! ഈ വെയിലിൽ, ഈ ചുട്ടു പഴുത്ത ഭൂമിയിൽ കൂടി നീ ഓടുന്നതു് കാണുമ്പോൾ എന്റെ ഹൃദയം തകൎന്നു പോകുന്നു. ഹേ നാഥ! ഹേ പ്രഭോ! ഓടരുതേ! ഓടരുതെ!" എന്നു് ആ ഭാഗ്യവതി അശ്രുപൂൎണ്ണാകുലേക്ഷണ

യായി ഭഗവാനെ തടയുന്നു.

ഒരു ഭക്തൻ ഭഗവാനെ തൻെറ ഹൃദയഗുഹയിൽ ഒളിച്ചുകൊള്ളുവാൻ ആവശ്യപ്പെടുന്നതു നോക്കുക:—

"ക്ഷീരസാര മപഹൃത്യ ശങ്കയാ
സ്വീകൃതം യദിപലായനം ത്വയാ।
മനസേ മമ ഘനാന്ധതാമസേ
നന്ദനന്ദന! കഥം നലീയസേ॥"

—പ്രേമമയനായ ഹേ നന്ദനന്ദനാ! നീ വെണ്ണ മോഷ്ടിച്ചിട്ടു് അമ്മയെ പേടിച്ചിട്ടു് ഓടുകയാണോ? എന്നാൽ ഹേ നാഥാ! ഇങ്ങോട്ടു വന്നാലും! എൻെറ ഗാഢാജ്ഞാനാന്ധകാര സമാഛന്നമായ മനസ്സിൽ ഞാൻ നിന്നെ ഒളിച്ചുവെയ്ക്കാം. (-ലാഭം എന്താണെന്നു് **understood** ആണു്. ഭഗവാൻ ഒളിക്കുന്നിടത്തു് അന്ധകാരം എവിടെ? അജ്ഞാനമെവിടെ?-) അവിടെ നിന്നെ ആക്കും കണ്ടുപിടിക്കുവാൻ കഴിയുന്നതല്ല...
..................ഭഗവാനിൽ സവ്വം സമർപ്പിച്ചു് ശ്രദ്ധാസ്നേഹപുരസ്സരം ഭഗവാൻെറ പാദപങ്കജ സേവ ചെയ്യുവാനുള്ള ഭാഗ്യം—അതെ, അദാസ്യയോഗമാകുന്ന പരമഭാഗ്യം—നമുക്കു് ലഭിക്കുമാറാകട്ടെ! മനസ്സു് എപ്പോഴും കാലാതീതനായ ഭഗവാനിൽ രമിക്കുവാൻ ആ ഭഗവാൻ തന്നെ അനുഗ്രഹവർഷം പൊഴിയുമാറാകട്ടെ എന്നു് പ്രാത്ഥിക്കുന്നു.

അഗതി

അഭേദൻ



Dated 8-5-63

**Power is in thy heart and in thy tongue. Repeat the name of the Lord with Sincerity· devotion and bhava. Pray to Him· The name of the Lord will work miracles·**

The Divine within you is stronger and closer **than anything that is without you you can eradicate the** evil **traits.** Beeome good yourself **and** then do good to others and see good in **all····**

## ഓം നമോ ഭഗവതേ വാസുദേവായ

"മുഖ്യം തസ്യഹി കാരുണ്യം" എന്നാണ് ഭ
ക്തി സൂത്രക്കാരന്റെ മതം. ഭഗവത് കാരുണ്യം മാത്ര
മാണ് കാരുണ്യം. ഭഗവാൻ ആത്യന്തികമായ കാരു
ണ്യത്തിന്റെ മഹാസമുദ്രമാണ്. ആ കാരുണ്യത്തിനോ
ട് ആലസ്യമുള്ളവർക്കും അവഃഹേളനം ചെയ്യുന്നവർക്കും
മഹാദുഃഖം തന്നെ ഫലം. മനുഷ്യപ്രയത്നാദിക
ളെല്ലാം അമുഖ്യസാധനങ്ങളാണെന്നും, ഭഗവത്കാ
രുണ്യം മാത്രമാണ് മുഖ്യസാധനമെന്നും സൂത്രകാരൻ
ഉറപ്പിച്ച് പറയുന്നു. ഭഗവത്കൃപയാൽ പൂർണ്ണശ്രദ്ധ
യോടു കൂടിയവർ, സദാസർവ്വദാ ഏതൊരവസ്ഥയിലും
ആനന്ദമയലീലാവിഗ്രഹനായ ആ കരുണാസാഗര
നിൽ തങ്ങളെ അർപ്പിക്കുകയും, അതുകൊണ്ടു ലഭിക്കു

ന്ന ഭഗവത് പ്രസാദമാകുന്ന ആത്മബോധപ്രഭാപൂർത്തെ ലോകത്തിൽ വർഷിക്കുകയും ചെയ്യുന്നു. ഭഗവത് കൃപയ്ക്കു് പാത്രമാകുന്ന ഭക്തവൃന്ദങ്ങളുടെ ഭാഗ്യോദയത്തിൽ വീശുന്ന പ്രഭ മനുഷ്യരുടെ കാമാന്ധകാരത്തെ അകററുന്നു. എല്ലാം പ്രഭമയം. ആ നീലമണിയുടെ പ്രഭ ജഗത്തിനെയെല്ലാം പ്രകാശിപ്പിക്കട്ടെ! നീലമണിയായ ഭഗവാനിൽ നിന്നു് വീശുന്ന ഹേ പ്രഭേ! നീസദാ സർവ്വദാ സർവ്വോൽക്കർഷണവർത്തിച്ചാലും! ഹരി ഓം...

.....................ഭക്തജനങ്ങളുടെ സ്ഥാപനമായ ഈ അഭേദാശ്രമത്തിൽ മഹാമന്ത്രം ഏതാനും വർഷങ്ങളായി—അതായതു് ഒരു വ്യാഴവട്ടകാലമായി—അഖണ്ഡമായി ജപിച്ചുവരുന്നു. ആയതിനാൽ, ഭക്തജനസേവകൻ അഥവാ, ഇതിൻെറ പ്രവർത്തകൻ, എന്ന നിലയിൽ ഈ മഹാമന്ത്രത്തെപ്പററി കൂടുതൽ ചിന്തിക്കുവാൻ അഭേദൻ നിർബ്ബന്ധിതനായിത്തീർന്നിട്ടുണ്ടു്.

ബ്രഹ്മാണ്ഡ പുരാണത്തിൽ ഉത്തരഖണ്ഡത്തിൽ ശ്രീവൃഷഭാനു എന്ന രാജാവു് ഈ മഹാമന്ത്രം നിരന്തരം ജപിച്ചു് സിദ്ധിവരുത്തിയിട്ടുള്ളതായും തദ്വാരാ സാക്ഷാത് ശ്രീരാധാഭഗവതി ശ്രീവൃഷഭാനുവിന്റെ പുത്രിയായി അവതരിച്ചതായും പ്രസ്താവിച്ചിരിക്കുന്നു. ശ്രീവൃഷഭാനു, ശ്രീകാത്യായനീദേവിയുടെ ആകാശവാണി ദ്വാരായുള്ള ആദേശമനുസരിച്ചു്, ക്രതുമഹർഷിയിൽ നിന്നും, ഈ മഹാമന്ത്രം സ്വീകരിച്ചുവെന്നും അങ്ങനെ ഗുരുമുഖത്തുനിന്നും പ്രാപ്തമായ ഈ മഹാമ

ന്ത്രം വിധി പൂർവ്വകം ജപിച്ചതിന്റെ ഫലമായി ശ്രീകാത്ത്യായനീദേവി, ശ്രീവൃഷഭാനുവിനു് പ്രകടമാകുകയും, ജ്യോതിർമയമായ ഒരു ബിംബം ശ്രീവൃഷഭാനുവിന് സമ്മാനിക്കുകയും ചെയ്തുവെന്നും അതിൽനിന്നും ശ്രീരാധാദേവി ആവിർഭവിച്ചുവെന്നും സവിസ്തരമായി പറഞ്ഞിരിക്കുന്നു.

ശ്രീകൃഷ്ണചൈതന്യമഹാപ്രഭുവിന്റെ ഉപദേശങ്ങളിൽ ഈ മഹാമന്ത്രത്തിനു് കൂടുതൽ മാഹാത്മ്യം കല്പിച്ചിരിക്കുന്നു. കലിസന്തരണോപനിഷത്തിൽ:—

"ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ
ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ"

എന്നു ജപിക്കുവാനാണു് ഭഗവാൻ ശ്രീ ബ്രഹ്മദേവൻ, ശ്രീനാരദമഹർഷിക്കു് ഉപദേശിക്കുന്നതു്. എന്നാൽ ബ്രഹ്മാണ്ഡപുരാണം ആദിയായ ഗ്രന്ഥങ്ങളിൽ:—

"ഹരേ കൃഷ്ണ ഹരേ കൃഷ്ണ കൃഷ്ണ കൃഷ്ണ ഹരേ ഹരേ
ഹരേ രാമ ഹരേ രാമ രാമ രാമ ഹരേ ഹരേ"

എന്നു ജപിക്കുവാനാണു് ഉപദേശിച്ചുകാണുന്നതു്. ചൈതന്യ മഹാപ്രഭു, പുരാണങ്ങളിലുള്ള ഈ പദ്ധതിയാണു് സ്വീകരിച്ചിരിക്കുന്നതു്..............

"മമ നാമശതേനൈവ, രാധാനാമ സദുത്തമം|
യഃസ്മരേത്തു സദാരാധാം, നജാനേ തസ്യ
കിംഫലം||"

—എന്റെ ശതനാമങ്ങളെ അപേക്ഷിച്ച് ഒരു രാധാ നാമം മഹാശ്രേഷ്ഠമാണ്. ആരാണോ ശ്രീരാധാ നാമത്തെ ജപവും സ്മരണവും കീർത്തനവും ചെയ്യുന്നത്, അവർക്ക് സിദ്ധിക്കുന്ന മഹത് ഫലത്തെപ്പററി പറയുവാൻ ഞാൻ തന്നെ അപ്രാപ്തനാണ്, എന്നു ഭഗവാൻ പറയുന്നതിനാൽ, ഭഗവാന്റെ ആത്മാവുതന്നെയായ ("ആത്മാ തു രാധികാ പ്രോക്താ"—) ശ്രീരാധാനാമമാഹാത്മ്യം അവർണ്ണനീയമാണെന്ന് സ്പഷ്ടമാകുന്നു...

നാടുതോറും വീടുതോറും നാവുതോറും ഈ മഹാമന്ത്രം മുഴങ്ങണമെന്ന് ഭഗവാൻ ബാലഗോപാലനെ ഹൃദയപൂർവ്വം പ്രാർത്ഥിച്ചുകൊണ്ടും ഈ നാമകുസുമത്തിന് പ്രണാമങ്ങൾ അർപ്പിച്ചുകൊണ്ടും വെറും അജ്ഞനായ ഈ നാമപ്രിയൻ—നാമ ഭ്രാന്തൻ— അഭേദൻ വിരമിച്ചുകൊള്ളുന്നു.

പ്രേമം! സുഖം!! ശാന്തി!!!

അഭേദൻ.

37



കോലാപ്പൂർ
2-1-64

ശ്രീമൂകാംബികായൈ നമഃ
ശ്രീ കൃഷ്ണസ്സതതം വ്രജാമി ശരണം
കായേന വാചാ ധിയാ

ശ്രീകൃഷ്ണഃ ശരണം മമ
ഓം ശ്രീമഹാദേവ്യൈനമഃ

ഓം ഭവതാപം വിനാശിന്യൈ, ആനന്ദഘനമൂർത്തയെ
കൃഷ്ണഭക്തി പ്രദായിന്യൈ, മാതസ്തുഭ്യം നമോ നമഃ
സർവ്വാനന്ദമയസ്യാപി കൃപാനന്ദസ്സുദുർല്ലഭഃ
ഹൃദ്ഗതഃ സ്വഗുണാൻ ശ്രുത്വാ,
പൂർണ്ണഃപ്ലാവയതെ ജനാൻ
തസ്മാത് സർവ്വാത്മനാനിത്യം ശ്രീകൃഷ്ണഃശരണംമമ.

ഭഗവത് സ്വരൂപികളായ നിങ്ങൾക്കെല്ലാം പ്രത്യേകം പ്രത്യേകം പ്രണാമങ്ങൾ അർപ്പിച്ചുകൊണ്ടും സാക്ഷാത് ജഗജ്ജനനി ശ്രീമൂകാംബികാദേവിയുടെ പാദകമലങ്ങളെ പ്രേമപൂർവ്വം സ്മരിച്ചുകൊണ്ടും നിങ്ങളുടെ അഭ്യുദയകാംക്ഷിയും അതോടൊപ്പം നിങ്ങളുടെ അനുഗ്രഹകാംക്ഷിയുമായ അഭേദൻ, നിമ്നലിഖിതവും ഗുണദോഷമിശ്രവുമായ ഏതാനും വരികളെ നിങ്ങളുടെ മുമ്പാകെ സമർപ്പിച്ചുകൊള്ളുന്നു.

"നാദദേശസ്ത്തുമന്തവ്യഃ ശിവശക്തിമയം ജഗത്".

പുരുഷൻ സർവ്വത്ര സർവ്വവ്യാപകനും ക്രിയാവിഹീനനും, അചഞ്ചലനുമായി സ്ഥിതി ചെയ്യുന്നു. ഹ്ലാദിനീശക്തിയായ ശ്രീ രാധ പ്രകൃതിരൂപത്തിൽ ചഞ്ചലയായും ക്രിയാശീലയായും വർത്തിക്കുന്നു. ഈ ഹ്ലാദിനീശക്തിയായ പ്രകൃതിയുടെ കൃപാകടാക്ഷം കൊണ്ടു് ശവം ശിവമായി ഭവിക്കുന്നു. നിർജ്ജീവമായ പഞ്ചതത്വങ്ങളിൽ ജീവസഞ്ചാരമുണ്ടാകുന്നു. നശ്വരമായ ഈ ശരീരത്തിലെ അവയവങ്ങൾ പ്രവർത്തിച്ചു തുടങ്ങുന്നു. ഈ പ്രകൃതി എപ്പോൾ കുപിതയായി ഭവിക്കുന്നുവോ അപ്പോൾ അതുവരെ പ്രകാശിച്ചു കൊണ്ടിരുന്ന ശിവം മറയുകയും, ശവം മാത്രം ശേഷിക്കുകയും ചെയ്യുന്നു.

പ്രകൃതിയുടെ ഉദാരത, മനുഷ്യനെ ശക്തിമാനാക്കിത്തീർക്കുന്നു. പ്രകൃതി പുരുഷൻെറ വാഞ്ഛയെ പൂർണ്ണമാക്കിത്തീർക്കുന്നു. ഈ തത്വം സർവ്വവിദിതമാണെങ്കിലും നിങ്ങളുടെ ഓർമ്മയ്ക്കായി രേഖപ്പെടുത്തുന്നു എന്നു മാത്രം.

ലോകത്തിൽ ഇന്നു ജീവിച്ചിരിക്കുന്നവരാരും തന്നെ ഒരു നൂററാണ്ടു് കഴിയുമ്പോൾ കാണുകയില്ലെന്നു് നമുക്കു് പൂർണ്ണബോദ്ധ്യമുണ്ടു്. നമ്മിൽ ഓരോ വ്യക്തികളേയും സംബന്ധിച്ചേടത്തോളം ഈ ലോകം ഏതാനും ദിവസത്തെ കളിയ്ക്കു് വേണ്ടിയുള്ള ഒരുക്കങ്ങൾ മാത്രമായിട്ടു് നമുക്കു് കാണുവാൻ കഴിയും. അനേകം പരിപാടികളോടു് കൂടിയതാണു് ഈ ലോകമഹോത്സവം. അ

തിൽ വന്നും പോയുമിരിക്കുന്ന വിചിത്ര വേഷങ്ങളോടു കൂടിയ ഒരു പരിപാടിയിൽ പെട്ടവരാണു് നാമെല്ലാം. നമ്മുടെ കൂട്ടത്തിൽ ചിലർ വേഷമഴിച്ചു് പോയിക്കഴിഞ്ഞു. മററു ചിലർ പോകുവാൻ തയ്യാറാകുന്നു. വേറെ ചിലർ തങ്ങളുടെ സാധനങ്ങൾ മുറുക്കിക്കെട്ടിക്കൊണ്ടു് പോകാൻ തയ്യാറെടുക്കുന്നു. ഒരു കൂട്ടർ പോകാതിരിക്കുവാനുള്ള വഴി ആലോചിക്കുന്നു. ചിലർ പോകുന്നതിൽ വൈമനസ്യം പ്രകടിപ്പിക്കുന്നു. കുറെപ്പേർ— ഞാൻ പോയാൽ മററുള്ളവക്കാരാണു്?—— എന്നു് വ്യാചാരമഗ്നരാകുന്നു. ഇനിയൊരുകൂട്ടർ സാധനമൊന്നുമില്ലാതെ തന്നെ പോകാൻ തയാറായി നില്ക്കുന്നു. അപൂർവ്വം ചിലർ പോകുവാനുള്ള നിമഷവും എണ്ണി എണ്ണി കഴിയുന്നു. ഇനി എതാനും ചിലർ, പോകുന്നെങ്കിൽ പോകട്ടെ ഇരിക്കുന്നെങ്കിൽ ഇരിക്കട്ടെ, എന്നു് അലസരായി കഴിയുന്നു. ചില വ്യക്തികൾ ഇതിലൊന്നും വ്യാപൃതരാകാതെ, ഇതിനെല്ലാം കാരണമായും, കാരണങ്ങൾക്കു് കാരണമായും ഇരിക്കുന്ന വസ്തുവിനെപ്പററി ചിന്തിച്ചു് കഴിയുന്നു. ഇങ്ങിനെ എല്ലായിടങ്ങളിലും തിക്കും തിരക്കും ബഹളവും തന്നെ. പക്ഷെ ഇതെല്ലാം രണ്ടുനാലു ദിവസത്തെ കളിക്കുവേണ്ടിയുള്ള ഒരുപ്പാടുകളാണെന്നു് നമുക്കറിയാം. ഏതായാലും നാമും താമസിയാതെ യാത്രപറയുന്നവരാണു്. അതിൽ നമുക്കു് സന്തോഷിക്കുകയും, സന്താപിക്കുകയും വേണ്ട. ഇതൊക്കെ കളിയാണെങ്കിലും ഇതിലുള്ള വൈഷമ്യത്തെ ചിന്തിച്ചിട്ടു് തങ്ങളെ നേരത്തെ പിരിച്ചുവിടാൻ

അപേക്ഷയുമായി ചെല്ലുന്നവരും നമ്മുടെയിടയിലു ണ്ട്. അതുപോലെ സംസാരത്തെ ഭയന്ന് ഒളിച്ചോടാ ൻ ശ്രമിക്കുന്നവരുമുണ്ട്. എന്നാൽ പ്രകൃതിയായ അമ്മ അവരിൽ ചിലരെയിട്ട് പമ്പരം പോലെ കറക്കിക്ക ളയും. ചെറിയ സംസാരത്തെ ഉപേക്ഷിച്ചാൽ അമ്മ വലിയ സംസാരിയാക്കിക്കളെയും. ആശ്രമം, ശിഷ്യസം ഘം, മാനപ്രതിഷ്ഠ, കുറെ നിന്ദ, കുറെ സ്തുതി ഇങ്ങനെ പോകുന്ന കാര്യക്രമങ്ങൾ! ഇനി വേറെ ചില പരിഷ കൾ, ആഡംബരങ്ങൾ, വസ്ത്രം മുതലായവ ഉപേക്ഷി ച്ചാൽ പൂർണ്ണസ്വാതന്ത്ര്യരാകുമെന്നുള്ള വ്യാമോഹത്തിൽ കുടുങ്ങും. വസ്ത്രമുപേക്ഷിക്കുമ്പോൾ ചുററുപാടും വേറെ രൂപത്തിൽ വസ്ത്രങ്ങൾ അവരെ തുറിച്ചുനോക്കുന്നതു കാണാം.

ഈ വൈഭവങ്ങളും വികൃതികളുമെല്ലാം എന്താ ണ്? ഈ ബന്ധനത്തിനെല്ലാം എന്താണ് കാരണം? എന്നു ചിലർ ശ്വാസം മുട്ടി അമ്മയോട് ചോദ്യം ചെയ്യും. ഒരുപുഞ്ചിരി മാത്രമായിരിക്കും പ്രകൃതിയായ അമ്മയിൽ നിന്നും അവർക്ക് ലഭിക്കുന്ന മറുപടി. പാ വപ്പെട്ട അഭേദനം ഇവിടെ അമ്മയുടെ സന്നിധിയിൽ വന്നപ്പോൾ ഈ വക പ്രശ്നങ്ങളും മററുമടങ്ങിയ ഒരു പ്രമേയം തന്നെ അമ്മയുടെ മുമ്പിൽ അവതരിപ്പിച്ചു. പിൻതാങ്ങാനും ആരുമില്ല? വോട്ടും കിട്ടിയില്ല. പ്രമേ യം തള്ളിക്കളഞ്ഞു. സിംഹവാഹിനിയായ അമ്മ മെ ല്ലെ പുഞ്ചിരിതൂകി. അതെ, സിംഹമാകുന്ന ഹിംസയു

ടെ പുറത്തുകയറിയാണ് അഹിംസാതത്വവും പരബ്ര ഹ്മമഹിഷിയുമായ അമ്മ ഇരിക്കുന്നതു്.

അമ്മയുടെ ആ പുഞ്ചിരിയിൽ അതിരഹസ്യങ്ങൾ ഓളം വെട്ടി തിളങ്ങുന്നതു് കണ്ടു. അഭേദന് നേരെ ഒന്നും മനസ്സിലായില്ലെങ്കിലും വളരെയൊക്കെ മനസ്സിലാക്കിയ പോലെ തല കുലുക്കി. "എടാ കൊച്ചേ! ലഗാനില്ലാതെ കാടുകയറിയ നിന്റെ മനോരാജ്യമല്ലെടാ, നിന്റെ അമ്മയുടെ പ്രേമസാമ്രാജ്യം". അഭേദൻ ഒന്നു് ഞെട്ടി. പ്രേമനിർഭരമായ ആ കളകള ശബ്ദം ഇതിനു മുമ്പും കേട്ടു് പരിചയമുള്ളതാണ്. ആ മഹാസ്വനം അന്തരീക്ഷത്തിൽ ലയിച്ചു് മാറ്റൊലി ക്കൊള്ളുന്നതായി അനുഭവപ്പെട്ടിട്ടുണ്ടു്. എന്തു പ്രയോജനം? ഈ മുരട്ടുകാളയ്ക്കുണ്ടോ ആ മഹത് ശബ്ദത്തിന്റെ താല്പര്യം മനസ്സിലാകുന്നു? അതിനുള്ള ബുദ്ധിവിശേഷമെവിടെ? അതെ— അമ്മയുടെ പൂർണ്ണകൃപയ്ക്കു് പാത്രമായവർക്ക്—അമ്മയുടെ മടിയിൽ കയറിയിരുന്നു് ജ്ഞാനപ്പാലു, കുടിച്ചവർക്ക്— മാത്രമറിയാം അതിന്റെ താല്പര്യമെന്താണെന്നു്. അനുഭവിച്ചറിയാത്തിടത്തോളം കാലം വീണ്ടും വീണ്ടും കോട്ട കെട്ടുകയും ഇടിയ്ക്കുകയുമല്ലാതെ വേറെ പോംവഴിയില്ലല്ലോ. രാമരാജ്യത്തെപ്പററി മററുള്ളവരെ പറഞ്ഞു മനസ്സിലാക്കുവാനുള്ള കഴിവു് ഉണ്ടായിയെന്നു് വരാം. "താൻ പിടിച്ച മുയലിന്നു് കൊമ്പു് മൂന്നാണെ"ന്നു സ്ഥാപിക്കുവാൻ ശാസ്ത്രങ്ങളും അനവധിയുണ്ടു്. പ്രമാണങ്ങൾ വിളമ്പിക്കൊടുക്കുവാൻ വേണ്ടി മിനക്കെട്ട് അനേകമനേകം

ശാസ്ത്രങ്ങൾ മുക്കററം പഠിച്ചിട്ടുമുണ്ട്. ഒന്നും സമയത്തിന്നുപകരിക്കുകയില്ല. ബുദ്ധി മന്ദിക്കുമ്പോൾ എല്ലാം മറന്നുപോകും. മറന്നില്ലെങ്കിലും ആപത്താണു്.

"വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാന കൌശലം|
വൈദുഷ്യം വിദുഷാംതദ്വത്, ഭുക്തയെ നതു മുക്തയെ"||

എന്നും ശങ്കരഭഗവത്പാദർ തന്നെ പറഞ്ഞിട്ടുണ്ട്. ശാസ്ത്രങ്ങൾ ഉരുവിട്ടു് പഠിച്ചു് നല്ല പ്രാസംഗികനായാൽ നല്ല ശാപ്പാട്ട് കിട്ടും. പൂജ്യതയും ലഭിക്കും. കിട്ടേണ്ടതു് കിട്ടുകയില്ല. അതുകൊണ്ടായിരിക്കണം ശാസ്ത്രങ്ങൾ അന്യർക്കുപദേശിക്കുവാൻ മാത്രം പര്യാപ്തമാണെന്നും അതു് സമയത്തിന്ന തനിയ്ക്കുപകരിക്കാത്ത വെറും ചവററുകുട്ടകൾ മാത്രമാണെന്നും ശങ്കരനെ പിൻതാങ്ങി ആരൊക്കെയോ പാടീട്ടുള്ളതു്. ശാസ്ത്രാൎത്ഥം അനുഭവത്തിൽ വന്നില്ലെങ്കിൽ, ശാസ്ത്രംപഠിക്കുന്നവർ തന്നെ ചവററുകുട്ടകളാണല്ലൊ.

അന്നു് എന്തെല്ലാം വിക്രിയകൾ കാണിച്ചു: മൂച്ചു് പിടിച്ചു: തലകുത്തനെ നിന്നു് ശാസ്ത്രങ്ങൾ ഉരുവിട്ടു: എന്നു വേണ്ട പലതും പലതും പ്രവൎത്തിച്ചു: ക്ഷീണിച്ചു പരവശനായി. വലുതാകാൻ പെട്ട പാട്ടുകളാണിതെല്ലാം. ഒടുവിൽ"ചൊക്കൻ ആപ്പുപിടുങ്ങിയ" സ്ഥിതിയിലായപ്പോൾ മൎയ്യാദ പഠിച്ചു. മററു ഗത്യന്തരമൊന്നുമില്ലെന്നായപ്പോൾ വലുതാകേണ്ട, ഈ പതി

തന്നെ ചെറുതിലും ചെറുതാക്കണേ എന്നു് ഉറക്കെ രോദനം ചെയ്തു. പലയിടങ്ങളിലും കയറിയിറങ്ങി വഴി ചോദിച്ചു. വഴിനിശ്ചയമുള്ളവർ നേർവഴി കാണിച്ചു. അവരുമായി ഇടപെട്ടു് സംഗം ചെയ്തു, ശരണം ശരണം എന്നു് ഹൃദയം നൊന്തു് നിലവിളിച്ചു. ഹരി! ഹരി! ഹരി!

അടിയനെപ്പോലുള്ള അശിക്ഷിതന്മാരേയും, അനഭിജ്ഞന്മാരേയും, അലസന്മാരേയും, മന്ദബുദ്ധികളേയും ഉദ്ദേശിച്ചായിരിക്കണം ഭഗവാൻ, ഒരൊററ ശ്ലോകത്തിൽ ആ ദിവ്യോപദേശം നിർവ്വഹിച്ചിട്ടുള്ളതു്. പൊന്നു ഭഗവാന്റെ ജഗദുദ്ധാരകവും മനോജ്ഞവുമായ ആ ശ്രീവചനം ഏതാണെന്നു് പ്രത്യേകിച്ചു് പറയേണ്ടതില്ലല്ലോ. എങ്കിലും എങ്ങനെ പറയാതിരിക്കും

"സർവ്വധർമ്മാൻ പരിത്യജ്യ,മാമേകം
ശരണം വ്രജ|
അഹം ത്വാസർവ്വപാപേഭ്യോ, മോക്ഷ
യിഷ്യാമിമാശുചഃ"||

ഈ മന്ത്രത്തെ സർവ്വ ഗുഹ്യതമമെന്നും സർവ്വോത്തമമെന്നും ഭഗവാൻ തന്നെ പറഞ്ഞു. മഹാത്മാക്കളും അതു പോലെ പറഞ്ഞു.

മഹാസമുദ്രത്തിന്റെ സാരമാണു് കൌസ്തുഭമണി· അതുപോലെ മഹാഭാരത രൂപമായ സമുദ്രത്തിലെ കൌസ്തുഭമണിയാണു് ഈ ചരമശ്ലോകം എന്നൊരു മഹാൻ പറഞ്ഞു. ഈ ജഗത്തിൽ കൌസ്തുഭമണിയിലും

ശ്രേഷ്ഠമായി ഒരു വസ്തുവില്ല. അതുപോലെ ശ്രീ മഹാഭാരതത്തിൽ ഈ ചരമശ്ലോകത്തിലും ശ്രേഷ്ഠമായിട്ടൊരു ശ്ലോകമില്ല. കൌസ്തുഭമണി ആത്മജ്യോതിരൂപം—അഥവാ, സൂൎയ്യരൂപമായി—പ്രകാശിക്കുന്നതുപോലെ ഈ ചരമശ്ലോകം ഭഗവാന്റെ ആത്മജ്യോതിരൂപം—അഥവാ, സൂൎയ്യരൂപമായി പ്രകാശിക്കുന്നു. കൌസ്തുഭമണി ഭഗവാന്റെ ഹൃദയസ്ഥാനത്തു് സ്ഥിതിചെയ്യുമ്പോൾ ഹൃദ്യമായിരിക്കുന്നു. അതുപോലെ, ശരണാഗതനായ എന്റെ ഭക്തനെ, ഞാൻ എന്റെ ഹൃദയസ്ഥാനത്തു വെച്ചു് പൂജിക്കുന്നു, എന്നുള്ള ഭഗവത്വാക്യത്തിനു് ഈ ചരമ ശ്ലോകം സാക്ഷ്യം വഹിക്കുന്നു. എന്നിങ്ങനെ ആ മഹാൻ പല പല ഉദാഹരണങ്ങളെക്കൊണ്ടു് ഈ ചരമശ്ലോകത്തിനു് സരസമായ ഒരു വ്യാഖ്യാനം നൽകീട്ടുണ്ടു്. വിസ്താരഭയത്താൽ വിവരിക്കുന്നില്ല.

ഈ മന്ത്രം അദ്ദേഹത്തെ തട്ടിയുണൎത്തി. കൂടുതൽ കൂടുതൽ ചിന്തിക്കുവാനുള്ള അവസരം ലഭിച്ചപ്പോൾ അതിനു് മാററു് വളരെ കൂടുന്നതായി കണ്ടു. ബുദ്ധി മന്ദിച്ചാലും എന്തു സംഭവിച്ചാലും തകരാറൊന്നുമില്ല. ഈ അമൃതൊഴുകുന്ന ആകാശവാണിയിൽ പൂൎണ്ണമായി വിശ്വസിച്ചാൽ മതിയെന്നു് കണ്ടു. ഒരു മഹാസംതൃപ്തിയും ആത്മനിർവൃതിയും അനുഭവപ്പെട്ടു. അപ്പോൾ മുതൽ പാടിത്തുടങ്ങിയതാണു് "ശ്രീകൃഷ്ണഃശരണം മമ" എന്നു്. ഈ സാധനത്തിനു് വലിയ എരിവും പുളിയുമൊന്നുമില്ല. വളരെ സൌമ്യമാണു്. പോരെങ്കിൽ ന

ല്ല സ്വാദും. "ശ്രീകൃഷ്ണഃശരണം മമ"—ഈ മന്ത്രം ശ്രീ വല്ലഭ പരമ്പരയിലെ മഹാമന്ത്രമാണ്. ഇതിന്റെ അത്ഭുതമായ സ്വാദുകൊണ്ടു് അവരുടെ അനുവാദമൊന്നും കൂടാതെതന്നെ കയ്യുലാക്കിയതാണ്. കയ്യിൽ കിട്ടിയതുമുതൽ ദാഹത്തിന്റെ ഏററക്കുറച്ചിലനുസരിച്ചു് പാനം ചെയ്യുകയാണ്. ഇവിടെ അമ്മയുടെ സന്നിധിയിലും "ശ്രീകൃഷ്ണഃശരണം മമ" തന്നെ പാട്ടു്, അമ്മയുടെ പാട്ടും പാടുന്നുണ്ടു്. എന്നാലും വിചാരം "ശ്രീകൃഷ്ണഃശരണം മമ" തന്നെ.

അമ്മയുടെ പരിപാവനമായ ക്ഷേത്രത്തെ വലം വച്ചുകൊണ്ടു് ചിലപ്പോൾ സങ്കീർത്തനം നടത്താറുണ്ടു്. ക്ഷേത്രത്തിന്റെ വടക്കു കിഴക്കെ മൂലയിൽ ഒരു കൊച്ചു കോവിലും അതിനുള്ളിൽ ഒരു കൊച്ചു ഗോപാലകൃഷ്ണനുമുണ്ടു്. അടിയന് ഒരു ചെറിയ വല്ലായ്മ തോന്നി. വീരഭദ്രൻ, ഗണപതി!ഹനുമാൻ തുടങ്ങിയുള്ള ഉപദേവന്മാർക്കു് വലിയ ക്ഷേത്രവും, ഗോപാലകൃഷ്ണനു് കൊച്ചു ക്ഷേത്രവുമായിപ്പോയല്ലോ എന്നു്. എന്നാൽ കൃഷ്ണനും അവന്റെ ആരാധകർക്കും എപ്പോഴും കൊച്ചാകുന്നതിലാണ് കൂടുതൽ സന്തോഷം എന്നൊരു വിചാരം മനസ്സിൽ കടന്നപ്പോൾ സമാധാനമായി. നോക്കണേ "ഭദ്രബുദ്ധി!" തലയ്ക്കൊരു കൊട്ടു കൊടുത്തു. കൃഷ്ണന്റെ മുമ്പിൽ നിന്നു് അമ്മയുടെ പാട്ടുപാടി. അമ്മയുടെ മുമ്പിൽ നിന്നു് കൃഷ്ണന്റെ പാട്ടുംപാടി. അതിലൊരുസുഖം: അകൃത്രിമ കിക്കിളി.

അദ്ദേഹം കോലാപുരത്ത് അമ്മയുടെ സന്നിധിയിൽ വന്നിട്ട് ഏതാനും ദിവസങ്ങൾ കഴിഞ്ഞു. കഴിഞ്ഞ പൌർണ്ണമി ദിവസമാണ് ഇവിടെവന്ന് അമ്മയെ ദർശിച്ചത്. ഇപ്പോൾ ഒരാഴ്ചയായി മൌനമാണ്. ഇന്ന് അവസാനിച്ചു. മഹാതപസ്വിയും പരിശ്രമശീലനുമായ ഒരു മഹാത്മാവ് ശ്രീ ശങ്കരാനന്ദസ്വാമികൾ. അദ്ദേഹം തന്നെ പുതുതായി തയ്യാറാക്കിയ ഒരു കുടീരത്തിൽ എല്ലാവിധ സൌകര്യങ്ങളോടും കൂടി അദ്ദേഹത്തെ ഇപ്പോൾ പാർപ്പിച്ചിരിക്കുകയാണ്.

അദ്ദേഹം——നിങ്ങളുടെ പാവപ്പെട്ട പഴയ അദ്ദേഹം തന്നെ. മാററമൊന്നും കണ്ടില്ല. പഴയപോലെ കുടവണ്ടിയും കോപ്പുമായിത്തന്നെ കഴിയുന്നു എന്നൊരു വിശേഷണം മാത്രമുണ്ട്. നേത്രചികിത്സകഴിഞ്ഞ് ശ്രീഹരിഃശരണം സ്വാമി പൂർണ്ണസ്വാസ്ഥ്യത്തെ പ്രാപിച്ചിരിക്കുമല്ലോ. അദ്ദേഹം അന്തർനേത്രചികിത്സ നടത്തിയ ആളായതിനാൽ സ്വാസ്ഥ്യതയ്ക്ക് ഒരിക്കലും കുറവ് വരുന്നതല്ല. ആശ്രമമാതാവ് കൊച്ചുകൃഷ്ണനെയും കളിപ്പിച്ച് ഉത്സാഹമായിരിക്കുന്നുവെന്ന് വിശ്വസിക്കുന്നു............

ഒടുവിൽ കിട്ടിയ എഴുത്തിൽ, "കന്താപുരം റോഡിൽ വച്ചുള്ള ആ ചിരി" എന്നു രേഖപ്പെടുത്തിയിരുന്നത് ഓർമ്മയിൽ വരുന്നു. ചിരിയെപ്പററി എത്രയും കൂടുതൽ പറയുവാനും അതുപോലെ ചിരിക്കുവാനും അദ്ദേഹത്തിന് വലിയ താല്പര്യമാണ്.

"പ്രസാദേസർവ്വദുഃഖാനാം ഹാനിരസ്യോപജായതെ|
പ്രസന്നചേതസോഹ്യാശു,ബുദ്ധിഃപർയ്യവതിഷ്ഠതെ"॥

—ചിത്തം പ്രസന്നമായിത്തീൎന്നാൽ സർവ്വദുഃഖങ്ങൾക്കും നാശം സംഭവിക്കും; ബുദ്ധിസ്ഥിരമായി നില്ക്കും എന്നാണല്ലൊ ഭഗവത് വാക്യം. മനഃപ്രസാദത്തിന്റെ ബാഹ്യപ്രകടനമാണ് അകൈതവമായ ചിരി. അഭേദന് എപ്പോഴും പ്രസന്നനായിരിക്കുവാനുള്ള ഭാഗ്യം സിദ്ധിച്ചിട്ടില്ലെങ്കിലും, നിഷ്കളങ്കമായ ചിരി മഹാത്മാക്കളുടെ ഒരു മഹത് സമ്പത്താണെന്നറിയാം. സൂർയ്യഭഗവാൻ ചിരിച്ചുകൊണ്ടു് ഉദിക്കുന്നു. ചിരിച്ചുകൊണ്ടു് അസ്തമിക്കുന്നു. മഹാത്മാക്കളുടെ ജീവിതവും ഇതുപോലെ തന്നെ. ജീവിതത്തിൽ എന്തൊക്കെ സംഭവിച്ചാലും അവരുടെ പ്രസന്നതയ്ക്കു് കോട്ടം തട്ടുകയില്ല.

ഭൌതികവിഷയങ്ങളെപ്പററി അധികം ചിന്തിക്കുന്നവൎക്കും, മനഃക്കോട്ട കെട്ടി, കോട്ടുവായുമിട്ടു് അലസന്മാരായി അധികസമയവും ഉറങ്ങിക്കഴിയുന്നവൎക്കും മുഖത്തെ പ്രസന്നമാക്കി വെക്കുവാൻ കഴിയുകയില്ല. ഉദാസീനത ഒരു മാനസ വൈജ്ഞാനിക രോഗമായിട്ടാണു് ഗണിക്കപ്പെട്ടിട്ടുള്ളതു്. ഈ മാനസിക രോഗം ബാധിച്ചവർ എപ്പോഴും ഗംഭീരമായും നിരാശരായും കാണപ്പെടുന്നു. അവൎക്കു് ഒന്നിലും ഉത്സാഹം കാണുകയില്ല. മനോരഞ്ജനകരമായ കാർയ്യങ്ങളിൽ ഒന്നിലും അവർ പങ്കെടുക്കുകയില്ല. അവർ തങ്ങളെ ശപിക്കപ്പെട്ട

വരായി കരുതി കാലം കഴിക്കുന്നു. ഈ രോഗം ഭയാനകവും സാംക്രമികവും ആയതിനാൽ നാം ഉദാസീനതയ്ക്കടിമപ്പെടാതെ ജാഗ്രതയായിരിക്കേണ്ടതാണ്.

ശബ്ദത്തിൽ നിന്നും എത്രയോ ഉച്ചമാണ് കർമ്മത്തിന്റെ ധ്വനി. പറയുന്നതിൽനിന്നും എത്രയോ ശ്രേഷ്ഠമാണ് അനുഭവം. ഉദാസീനതയും, നിരാശയും പോലെ ചിരിയും മററുള്ളവരിൽ പകരും. എന്നാൽ അതു് രോഗമല്ല. നേരെ മറിച്ച് അതു് സുഖരൂപമായ പുഷ്പത്തിന്റെ നറുമണമാണ്. ഈ സുഗന്ധം എവിടെയെല്ലാം വ്യാപിക്കുന്നുവോ അവിടെയെല്ലാം സുഖമാകുന്ന പുഷ്പം വികസിക്കും. ഈ പുഷ്പം വികസിക്കുന്ന സ്ഥലവും പരിസരവും ചിരിയാകുന്ന സുഗന്ധം വീശിക്കൊണ്ടുമിരിക്കും. നാം വളർത്തുന്നപട്ടി നമ്മെ കാണുമ്പോൾ നമ്മുടെ പുറത്തു് ചാടിയും കുതിച്ചും അതിന്റെ അതിരുകവിഞ്ഞതായ സന്തോഷത്തെ പ്രകടമാക്കുന്നു. അതു് കാണുമ്പോൾ നമുക്കും എന്തെന്നില്ലാത്ത ഒരു സന്തോഷവും സുഖവും അനുഭവപ്പെടുന്നു. നാമറിയാതെ പുഞ്ചിരി തൂകുകയും ചിലപ്പോൾ ഉറക്കെ ചിരിക്കുകയും ചെയ്യുന്നു. സത്തുക്കൾ പരസ്പരം കണ്ടുമുട്ടുമ്പോൾ ഹൃദയം തുറന്നു് ചിരിക്കാതിരിക്കുവാൻ സാദ്ധ്യമല്ല എന്നുള്ളതു് നമുക്കു് അനുഭവസിദ്ധമാണല്ലൊ. ചിരി (പ്രസന്നത) പെട്ടെന്നു് നമ്മിൽ ഉദയം ചെയ്യുന്ന പ്രേമസന്ദേശവാഹകനാണ്. ആ സ്വഹൃത്തു് വന്നു കഴിഞ്ഞാൽ പ്രേമരാജ്യത്തിലെ മായാത്ത മധുര

സ്മരണകളെ നമുക്ക് ഊട്ടി വീർപ്പു മുട്ടിക്കുകയും ന
മ്മെ ആനന്ദത്തിൽ ആറാടിക്കുകയും ചെയ്യുന്നു. ആരോ
ഗ്യം പ്രസന്നതയെ അകമ്പടി സേവിക്കുന്നു. ചിരി
വ്യാപാരം ചിലവില്ലാത്തതും വമ്പിച്ച ലാഭമുണ്ടാക്കു
ന്നതുമാണ്. നാം കൊടുക്കുന്ന ചിരിയിൽ ഇരട്ടി നമു
ക്ക് തിരിച്ചുകിട്ടും. ഏതു പരിതസ്ഥിതിയിലും ചിരി
സുഖദായിയാണ്. ചിരി, ദുഃഖിതക്ക് ആശ്വാസവും
ക്ഷീണിതക്ക് വിശ്രമവും കൊടുക്കുന്നു. ചിരി, മററുള്ള
വരുടെ ദയവുകൊണ്ടു് ലഭിക്കുന്ന അത്ഭുത സാധനമാ
ണ്. നാം സ്വയം ഉണ്ടാക്കുന്ന ചിരി ഉപയോഗശൂന്യ
മാണ്. അതുകൊണ്ടു് ആരെ കണ്ടാലും ഹൃദയം തുറ
ന്ന് ചിരിച്ചുകൊണ്ടു് അഭിവാദ്യം ചെയ്യുക. തിരിച്ച്
നിങ്ങൾക്ക് ലഭിക്കുന്ന ചിരി നിങ്ങളെ പ്രേമരാജ്യ
ത്തിലെത്തിക്കും. സുഖദുഃഖാദികളിൽ സമദൃഷ്ടിയുണ്ടാ
ക്കിത്തരുന്ന ചിരി നിങ്ങളുടെ ജീവിതത്തെ ആനന്ദമാ
ക്കിത്തീർക്കും.

നഗരത്തിലെ ബഹളങ്ങളിൽ നിന്നും ഒഴിഞ്ഞുമാറി
അല്പം ആശ്വാസം ലഭിക്കുവാൻ വേണ്ടി ആശ്രമത്തി
ലേക്ക് ഓടിവരുന്ന നിങ്ങളെ ഉള്ളം കുളിർപ്പിക്കുന്ന
ഓമനപ്പുഞ്ചിരിയും തൂകി സ്വാഗതം ചെയ്യുന്ന കൊച്ചു
കേശവനെ, അതുപോലെ പുഞ്ചിരിതൂകിക്കൊണ്ടു് സ
മീപിക്കുക. പ്രസന്നതയിൽ നിന്നും ഊറിപ്പൊട്ടുന്ന
രണ്ടു ആനന്ദബാഷ്പമലർമൊട്ടുകൾ അടർത്തിയെടുത്ത്
കൊച്ചുകേശവൻെറ പാദങ്ങളിൽ അർപ്പിച്ച് തേൻ

ചൊരിയുന്ന അവൻെറ നാമങ്ങളെ ചൊല്ലി നമസ്കരിക്കുക. എഴുന്നേല്ക്കുമ്പോൾ നിങ്ങളുടെ ഹൃദയമലർ വികസിക്കുകയും ആനന്ദമൂർത്തിയായ കണ്ണനുണ്ണി അതിൽ നിവാസം ഉറപ്പിക്കുകയും ചെയ്യും. മധുരമധുരവും ബാലരൂപത്തോടുകൂടിയതും, മോഹനപുഞ്ചിരി തൂകുന്നതുമായ പൊന്നു കണ്ണനുണ്ണിയുടെ മനോഹരചിത്രങ്ങളെക്കൊണ്ട് നിങ്ങളുടെ ഹൃദയഭിത്തികളെ അലങ്കരിക്കുക. നമ്മുടെ ജീവിതംതന്നെ വെറും പടമാണല്ലോ. പടവും പടവും ചേരുമ്പോൾ സാക്ഷാത്ക്കാരം അനുഭവപ്പെടും. ജീവിതത്തെ സാക്ഷാത്കരിക്കുന്നതു തന്നെ **ഭഗവത് ദർശനം.**

ഈ ലോകം ദ്വന്ദ്വമയമാണ്. ദുഃഖമില്ലാത്ത സുഖമോ, അപമാനമില്ലാത്ത മാനമോ, നിന്ദയില്ലാത്ത സ്തുതിയോ, നഷ്ടമില്ലാത്ത ലാഭമോ, അപ്രിയമില്ലാത്ത പ്രിയമോ, അശുഭമില്ലാത്ത ശുഭമോ, രണ്ടില്ലാത്ത ഒന്നോ, അതുപോലെ രണ്ടല്ലാത്ത ഒന്നോ ഇല്ല ഇങ്ങനെ പരസ്പരവിരോധികളായ രണ്ടു ഭാവങ്ങളുടെ പൂർണ്ണസമാഹാരമാണ് ഈ ലോകം. എന്നാൽ, ഭഗവാൻ ഏകനും സമനുമാണ്. എല്ലാ ദ്വന്ദ്വങ്ങളിലും അണുവായി പ്രവേശിച്ച് ഒളിച്ചുകളിക്കുന്ന പൂർണ്ണനുമാണ്. എല്ലാ ദ്വന്ദ്വങ്ങളും ഭഗവാൻെറ ആത്മപ്രകാശം, അഥവാ, ലീലയാണ്. ഇപ്രകാരം രണ്ടായിക്കണ്ടു്, രണ്ടിൽ ജീവിക്കുന്ന നിങ്ങളെ ഏകനും പൂർണ്ണനുമായ ഭഗവാനിൽ സമർപ്പിക്കുമ്പോൾ നിങ്ങൾ അദൃശ്യമായിത്തീരും. ഏ

കനായ ഭഗവാൻ മാത്രം പ്രകാശിക്കും. പ്രകൃതിയാകു ന്ന നിങ്ങളെ പുരുഷനാകുന്ന ഭഗവാനിൽ സമർപ്പിക്കു മ്പോൾ നിങ്ങൾ ഭഗവാനെ മാത്രം കാണും. നിങ്ങളെ നിങ്ങൾക്കു് ഓർമ്മിക്കുവാൻ കഴിയാതെ ഭഗവാനെ മാ ത്രം കണ്ടാനന്ദിക്കുന്ന സാധുഭാവം തന്നെയാണു് **അഭേദ ദർശനം.** നിങ്ങൾ നിങ്ങളെ പൂർണ്ണമായി മറ ക്കുമ്പോഴുണ്ടാകുന്ന അനുഭവം തന്നെയാണു് **ഭഗവത് ദർശനം.** ആ അനുഭവം മധുര മധുരമാണു്. അതു് ഭ ഗവത്തയുടേയും ഐശ്വര്യതയുടേയും മൂർത്തീകരണമാ ണു്. ആ മാധുര്യരസധാരയിൽ നിങ്ങൾ അലിഞ്ഞു ചേ രുമ്പോൾ, അതായതു് നിങ്ങളുടെ രൂപം ആ മധുരര സത്തിൽ ഉരച്ചുചേർക്കപ്പെടുമ്പോൾ നിങ്ങൾ മധുരാധി പതിയെ കാണും. നിങ്ങളുടെ രൂപവും, അത്ഭുതമായ ആ മധുരരസവും ചേരുമ്പോൾ ഉദയം ചെയ്യുന്ന മോഹ ന വിഗ്രഹനാണു് ഭഗവാൻ. മധുര മധുരമായ കൃഷ്ണര സം വേണ്ടുവോളം പാനം ചെയ്തിട്ടു് കാമജനിതമായ നശ്വരശരീരം ഉപേക്ഷിച്ചു് കൃഷ്ണരസജനിതമായ ദി വ്യശരീരത്തിൽ പ്രവേശിച്ചു്, കൃഷ്ണനുമായി ക്രീഡിച്ച വരാണു് ഗോപികൾ. അവർ ഒരേസമയത്തുതന്നെ ത ങ്ങളുടെ ഗൃഹങ്ങളിലും ഭഗവത് സന്നിധിയിലും ഉണ്ടാ യിരുന്നതായി ഭാഗവതം സാക്ഷ്യം വഹിക്കുന്നു. അതു പോലെ നിങ്ങൾക്കും ഈ അനിത്യശരീരം വച്ചുകൊ ണ്ടുതന്നെ, നിരന്തരം ഭജിച്ചു ഭജിച്ചു്, ദിവ്യശരീര ത്തിൽ പ്രവേശിച്ചു് ഭഗവാനെ ദർശിക്കുവാൻ കഴിയും. ഹരി ഓം!

നേരം സന്ധ്യാസമയം: സന്ധിക്കേണ്ട സമയം. അഭേദമാകേണ്ട സമയം: ശാന്തിക്കാരൻ നട തുറന്നു. (ഹൃദയ കവാടം തുറന്നു.) ശംഖനാദവും ഘണ്ഡാനാദവും മുഴങ്ങുന്നു. പരിസരങ്ങളെ മറക്കുവാൻ നിങ്ങളെ അതു് സഹായിക്കുന്നു. ദർശിക്കുവാനുള്ള ആവേശം കൊണ്ടുണ്ടാകുന്ന ഹൃദയത്തുടിപ്പാകുന്ന ഘണ്ഡാനാദവും മധുരനാമോച്ചാരണമാകുന്ന ശ ഖനാദവും നിങ്ങൾക്കു് നിങ്ങളെ മറക്കുവാൻ സഹായിക്കുന്നു.

ദീപങ്ങളുടെ എണ്ണം കുറഞ്ഞു് കുറഞ്ഞു് ഒന്നും ശേഷിക്കാതെ കർപ്പൂരദീപം കൊണ്ടു് അവസാനം ആരാധന നടത്തുന്നതു പോലെ, നിങ്ങളുടെ എണ്ണങ്ങൾ, അഥവാ, വിചാരങ്ങൾ കുറഞ്ഞു് കുറഞ്ഞു് ഭഗവാനാകുന്ന ഏകവിചാരധാരയിൽ എത്തുമ്പോൾ നിങ്ങളും ശേഷിക്കാത്തനിലയിൽ ഭഗവാനിൽ ലയിക്കുന്നു. ധാരമുറിയാതെയുള്ള ഏകവിചാരധാരയിൽ നിങ്ങൾ നിമഗ്നരാകുമ്പോൾ നിങ്ങൾക്കു് ലഭിക്കുന്ന വിശേഷാനുഭൂതിയാണു് **രാധാസ്വരൂപം.** നിങ്ങളുടെ ശരീരം ദിവ്യശരീരമായി മാറും. നിങ്ങൾ തന്നെ രാധകളാണെന്ന യാഥാർത്ഥ്യം വെളിപ്പെടും. നിങ്ങൾ നിങ്ങളായിരിക്കുമ്പോൾ കാണുന്നതു് ഭഗവാൻെറ ശ്രീവിഗ്രഹം മാത്രമാണു്. നിങ്ങൾ രാധകളായി മാറുമ്പോൾ ശ്രീവിഗ്രഹത്തിൽ നിന്നും സാക്ഷാത് ഭഗവാൻ ആവിർഭവിക്കുന്നതു് നിങ്ങൾക്കു് കാണുവാൻ കഴിയും. (അനുഭവപ്പെടും.)

പ്രിയപ്പെട്ടവരെ! നിങ്ങൾ ഈ നശ്വരശരീരം വിട്ടു് യാത്രയാകുന്നതിന്നു് മുമ്പു് ഈ കാര്യം ഏതു പ്ര

കാരത്തിലും സാധിക്കണം. നിങ്ങൾ ധന്യരായിത്തീരും: ജന്മം സഫലമായിത്തീരും. ഭഗവത്ദർശനകാംക്ഷികളായ നിങ്ങൾ അതു് കൈവരുത്തുവാൻ നിരന്തരം ഭഗവാനെ ഭജിക്കുക. ഹരി ഓം!.........

വളരെയേറെ ദീർഘിച്ചുപോയ ഈ ലേഖനം നിങ്ങളുടെ ക്ഷമയെ അങ്ങേയററം പരീക്ഷിക്കുമെന്നറിയാം. വാലും തുമ്പുമില്ലാതെ എഴുതുന്നതിനാലാണു് ഈ കുഴപ്പം പററുന്നതു്. ഇതു് സ്വീകാര്യമാണെന്നു് തോന്നിയാൽ സ്വീകരിച്ചു് അനുഗ്രഹിക്കണമെന്നു് പ്രാർത്ഥിച്ചുകൊണ്ടും നിങ്ങൾക്കെല്ലാം സാദരം പ്രണാമങ്ങൾ അർപ്പിച്ചുകൊണ്ടും വിരമിക്കുന്നു.

ശ്രീകൃഷ്ണഃ ശരണം മമ.

നിങ്ങളുടെ ദാസാനുദാസൻ

അഭേദൻ

38



ശ്രീകൃഷ്ണഃ ശരണം മമ

വജ്രേശ്വരി
1–9–64

.........ഭഗവാൻ നമ്മുടെ ആത്മാവായും, നാം ഭഗവാന്റെ ആത്മാവായും പരിണമിക്കുമ്പോൾ—ആ മധുരമധുരമായ മാധുര്യഭാവം നമ്മിൽ പ്രകടമാകുമ്പോൾ———എല്ലാം ഒരു നിശ്ചയം മാത്രമായിത്തീരും. നാം ഭഗവാങ്കലും, ഭഗവാൻ നമ്മിലും രമിക്കുമ്പോൾ ഭഗവാനെപ്പോലെ തന്നെ നാമെല്ലാം ആത്മാരാമന്മാരായി ഭവിക്കും.........

പ്രേമസ്വരൂപമേ! വയ്ക്കുന്ന ഓരോ അടിയിലും ചിന്തിക്കുന്ന ഓരോ നിമിഷത്തിലും, ഓരോ ശ്വാസത്തിലും അവന്റെ ആജ്ഞയെ അനുസരിക്കുവാൻ, അഭേദൻ വെമ്പൽകൊള്ളുന്നു. പ്രപഞ്ചത്തിലുള്ള ഓരോ അണുക്കളുടേയും ചലനം അവന്റെ കുട്ടിക്കളിയാണെന്നുള്ള മഹത് തത്വം ഒരു നിമിഷംപോലും മറക്കാതെ സദാ ഓർമ്മിക്കുവാൻ നിങ്ങൾ അനുഗ്രഹവർഷം പൊഴിയണമെന്ന് അഭേദൻ യാചിക്കുന്നു. നിങ്ങൾ പ്രേമാത്മകമായ ആ ദിവ്യലോകത്ത് ജീവിച്ചാൽ മാത്രമെ———നിങ്ങൾക്ക് ആ മഹാഭാഗ്യം സിദ്ധിച്ചാൽ മാത്രമെ——നിങ്ങളുടെ അനുഗ്രഹം ഫലിക്കുകയുള്ളു.

അദ്ദേഹത്തോട്ട് നിങ്ങൾക്കു തോന്നുന്ന പ്രേമം അണുമാത്രമെങ്കിലും സത്യമാണെങ്കിൽ, നിങ്ങൾ ഓരോരുത്തരും അദ്ദേഹത്തെയും അദ്ദേഹലോകത്തെയും അനുഗ്രഹിക്കുവാൻ പ്രാപ്തരാകണം. പരമേശ്വരപ്രേമംകൊണ്ടു് കെട്ടിപ്പടുക്കുന്ന വിശ്വപ്രേമത്തിൻെറ ശിഖിരത്തിൽ അല്ലെങ്കിൽ ഗോലോകത്തിൽ, ഭഗവത് രസം പാനം ചെയ്തു്, ആടിപ്പാടി നിങ്ങൾ സദാ രസിക്കണം. നിങ്ങളുടെ അനുഗ്രഹമുണ്ടായാൽ നിങ്ങളുടെ അദ്ദേഹനും ആ മഹാഭാഗ്യം ലഭിക്കും. പ്രേമത്തിനുവേണ്ടി സർവ്വസ്വവും ബലി കഴിക്കുവാൻ നിങ്ങൾ തയ്യാറാവണം. മററുള്ളവരുടെ ആത്മസുഖത്തിനുവേണ്ടി മരിക്കുവാൻ നിങ്ങൾ എപ്പോഴും തയ്യാറായിരിക്കണം—

ഭഗവാനെ ഭഗവാനായി കാണണമെങ്കിൽ ഓരോരുത്തരും ഭഗവാൻ തന്നെയാകണം. പരിശുദ്ധപ്രേമത്തോടുകൂടിയ അശ്രാന്തപരിശ്രമം മാത്രമെ അതു് സാധിതപ്രായമാക്കുകയുള്ളു. പരിശുദ്ധിയിൽ കൂടിയുള്ള നമ്മുടെ പരസ്പരപ്രേമബന്ധം നമ്മെ ഈശ്വരന്മാരാക്കുന്നു. നമ്മെ ശാന്തിയും സമാധാനവും നിറഞ്ഞ സ്ഥിതപ്രജ്ഞകളും, സ്ഥിതപ്രജ്ഞന്മാരുമാക്കിത്തീർക്കുന്നു. വിശ്വപ്രേമം വിശ്വമെല്ലാം അത്ഭുതദീപ്തിപരത്തി ഈശ്വരമയമാക്കിത്തീർക്കുന്നു. വിശ്വപ്രേമത്തിനുവേണ്ടിയുള്ള അശ്രാന്തപരിശ്രമത്തിൽ നമുക്കു് ആലസ്യം സംഭവിച്ചുപോയാൽ നിങ്ങളുടെ അദ്ദേഹൻ പറയുന്ന വാക്കുകളെല്ലാം വെറും പൊള്ളയായിത്തീരും.

മനുഷ്യനെ മനുഷ്യനായിത്തന്നെ കാണണമെന്നുണ്ടെങ്കിൽ ഒരു മനുഷ്യന് മാത്രമെ കഴിയുകയുള്ളൂ. മൃഗങ്ങൾക്ക് സാദ്ധ്യമല്ല. മൃഗങ്ങൾ മൃഗങ്ങളെ മാത്രമെ കാണുകയുള്ളൂ. നമ്മിലുള്ള മൃഗീയതയെ മാററി, നമ്മെ രക്ഷിക്കുവാൻ പ്രേമത്തിന്റെ സംയോഗം കൊണ്ടു് മൃഗങ്ങൾ മനുഷ്യരായും മനുഷ്യൻ ഈശ്വരനായും ഭവിക്കുന്നു. ആ ദിവ്യപ്രേമം കാമവാസനകളാൽ മൂടപ്പെട്ടു് ഹൃദയത്തിന്റെ അടിത്തട്ടിൽ കിടക്കുന്നു. അതിനെ പുറത്തു വരുത്തുവാൻ ഭഗവത് കൃപ വേണം. ശരണാഗതിയാണതിനുള്ള ഏക ഉപായം. പ്രേമത്തെ മൂടിക്കിടക്കുന്ന കാമവാസനയെ വിഷയങ്ങളിൽ പ്രവത്തിപ്പിക്കാതെ, ഭഗവാങ്കൽ സമർപ്പിക്കണമെന്നു് താല്പയ്യം. അതുതന്നെ പൂണ്ണശരണാഗതി. ഭഗവൽ കൃപയാൽ, ഹൃദയാന്തർഭാഗത്തു് ഉറങ്ങു കിടക്കുന്ന പ്രേമം സംഗീതാത്മകമായ മധുരനാമത്തെ മുഴക്കിക്കൊണ്ടു് പൊട്ടിപ്പുറപ്പെടും. പ്രേമമാദയത്തിൽ അകം ഉണരും. വിശ്വം മുഴുവൻ ഉണന്നെഴുന്നേല്ക്കും. പ്രേമഭാസ്കരൻറ സുവണ്ണകിരണങ്ങൾ അതിനെ പ്രകാശിപ്പിക്കും.

"വസുധൈവ കുടുംബകം" എന്നുള്ള ആപ്തവാക്യമനുസരിച്ചു് സമസ്തകുടുംബവും സാക്ഷാത് അഭേദകുടുംബമായി പരിണമിക്കും. അതിന്റെ പ്രേമലഹരി അഥവാ, നറുമണം, വാനത്തിൽ അങ്ങോളമിങ്ങോളം വ്യാപിക്കും............

പ്രേമം! സുഖം!! ശാന്തി!!!

പാദദാസൻ

അഭേദൻ

39



ശ്രീകൃഷ്ണഃ ശരണം മമ.

വജ്രേശ്വരി
2-9-64

ഭഗവത് സ്വരൂപികളായ നിങ്ങൾക്കെല്ലാവൎക്കും നിങ്ങളുടെ വാത്സല്യത്തിന് പാത്രമായ അദ്ദേഹത്തിന്റെ അനന്തം കൃപ്പൂകൈ.

ജഗത്തിനെല്ലാം ആശ്രയമായും ആത്മാവായും പ്രകാശിക്കുന്ന ഭഗവാൻ നമ്മുടെ പ്രാണനിലും പ്രാണനായ ശ്രീബാലകൃഷ്ണൻ നമ്മിൽ മധുരസ്മരണകളെ ഉളവാക്കികൊണ്ടു് ആശ്രമഭൂവിൽ വിഗ്രഹരൂപേണ വിരാജിച്ചരുളുന്നു. അങ്ങനെ, ആ പ്രിയതമന്റെ ആരാധകരും, ആരാധികകളുമായ നിങ്ങളുടെ അനുഗ്രഹം കൊണ്ടു് അദ്ദേഹൻ സസുഖം വജ്രേശ്വരിയിൽ എത്തിച്ചേൎന്നു............ഏതാനും ദിവസങ്ങൾക്കുശേഷം വീണ്ടും പാദയാത്ര തുടരുവാനാണു് ആഗ്രഹിക്കുന്നതു്. ഭഗവത്നിശ്ചയം ആരുകണ്ടു?

....................ഭഗവാൻ ഉണ്ണികൃഷ്ണൻ നിങ്ങളുടെ സമീപത്തു തന്നെ (നിങ്ങളിൽ തന്നെ) സ്ഥിതിചെയ്യുന്നതിനാൽ നിങ്ങളുടെ പരിഃസവനം നിങ്ങളെ രാധകളാക്കിത്തീൎക്കും. രാധാഭാവം കൈവരുത്തുവാൻ രണ്ടുകൂട്ടം കാൎയ്യങ്ങൾ അത്യന്താപേക്ഷിതമാണു്.

1) പ്രജ്ഞ 2) ഉത്സാഹം. പ്രജ്ഞ ശുദ്ധബുദ്ധിയും, ഉത്സാഹം, അതിനെ പ്രയോഗത്തിൽ വരുത്തുന്നതുമാണ്. സ്വാത്മപരിത്യാഗം ചെയ്തു് വിശ്വപ്രേമം പരത്തുവാൻ വേണ്ടി ഉപയോഗിക്കുന്ന ബുദ്ധി ശുദ്ധമായിത്തീരുന്നു. അതു് അന്തർമുഖമായും ഹൃദയത്തിൽ ലീനമായും ഭവിക്കുന്നു. അങ്ങനെയുള്ള സൂക്ഷ്മബുദ്ധിയോടു കൂടിയവർ സാമാന്യ കർമ്മങ്ങൾക്കു് വിധേയരായാൽത്തന്നെയും ആ കർമ്മങ്ങളെല്ലാം ഭഗവൽ സേവ, അഥവാ, ലോകസേവയായി പരിണമിക്കുന്നു. സ്ഥൂലബുദ്ധിയോടു കൂടിയവർക്കു് വളരെ ചെറിയ കാര്യങ്ങൾ ചെയ്തുതീർക്കുവാൻ തന്നെയും അത്യധികം വ്യഗ്രതയും പരിശ്രമവും വേണ്ടി വരുന്നു. എന്നാൽ സൂക്ഷ്മബുദ്ധിയോടു കൂടിയവർ ഹൃദയ രൂപിയായ (ഹൃദയ നാഥനായ) ഭഗവാനിൽ ശരണാഗതരായതിനാൽ അവർ വളരെ വലിയ കാര്യങ്ങൾ തന്നെയും നിഷ്പ്രയാസം ചെയ്തുതീർക്കുകയും നിരാകുലരായി ഇരിക്കുകയും ചെയ്യുന്നു.

ഭഗവാൻ മഹാഭക്തനായ ഉദ്ധവരേയും അർജ്ജുനനേയും നിമിത്തമാക്കിക്കൊണ്ടു് അതുപോലെയുള്ള അധികാരികൾക്കായി ചെയ്തിട്ടുള്ള ഉപദേശങ്ങളിൽ ചില പ്രധാന സംഗതികൾ നിങ്ങളുടെ ശ്രദ്ധയിൽ കൊണ്ടുവരുവാൻ ശ്രമിക്കുന്നു. ഗീതാ ഭാഗവതാദി ഗ്രന്ഥങ്ങൾ നിങ്ങൾക്കും സുപരിചിതമാണെങ്കിലും ആവർത്തനം ഫലപ്രദമാണല്ലൊ.

പ്രിയപ്പെട്ടവരെ, പ്രാകൃതമായ മനസ്സുകൊണ്ടും, ഇന്ദ്രിയങ്ങൾകൊണ്ടും ഗ്രഹിക്കുന്നവയെല്ലാം ക്ഷണികങ്ങളാണു്? മനോമയങ്ങളാണു്; മായാമയങ്ങളാണു്. ശുദ്ധാന്തഃകരണമില്ലാത്തവരുടെ ബുദ്ധിയിൽ അനേകമനേകം വിഷയങ്ങൾ സ്ഫുരിച്ചുകൊണ്ടിരിക്കുന്നു. അവർ ഗുണദോഷങ്ങളെപ്പററി ചിന്തിച്ചിട്ടും കമ്മ—അകമ്മ—വികമ്മ സമൂഹത്തിൽപ്പെട്ടും വലയുന്നു. ആയതിനാൽ നാം ഏകാഗ്രചിത്തത്തോടുകൂടി ഈ ജഗത്തിനെ ആത്മാവിലും, ആത്മാവിനെ ഭഗവാങ്കലും ദശിക്കുവാൻ പരിശ്രമിക്കേണ്ടതാണു്. "അഭ്യാസേനതു കൌന്തേയ വൈരാഗ്യേണ ച ഗൃഹ്യതേ" എന്നാണല്ലൊ ഭഗവത് വാക്യം.

ആത്മാവിനെ സാക്ഷാത്ക്കരിക്കുവാൻ ഗുരു സഹായമായിമാത്രം നില്ക്കുന്നു. പ്രയത്നിക്കേണ്ടതു നാം തന്നെയാണു്. പ്രകൃതിയിലുള്ള ഓരോ വസ്തുക്കളും (സവ്വ ചരാചരങ്ങളും നമുക്കു് ഗുരുരൂപേണ പ്രചോദനം നൽകിക്കൊണ്ടിരിക്കുന്നു—ഭൂമി, നമുക്കു് ക്ഷമ ഉപദേശിക്കുന്നു. ആകാശം നമുക്കു് അസംഗം ഉപദേശിക്കുന്നു. സൂര്യൻ നമുക്കു് സമത്വം ഉപദേശിക്കുന്നു. ഇങ്ങനെ ചരാചരങ്ങളെല്ലാം ശ്രദ്ധാഭക്തിയുള്ളവക്കു് ഗുരുവായിനിന്നു് പ്രബുദ്ധതയുണ്ടാക്കിക്കൊടുക്കുന്നു—ശ്രീദത്താത്രേയന്റെ 24 ഗുരുക്കന്മാരുടെ കഥ നിങ്ങളുടെ സ്മരണയിൽ കൊണ്ടുവരണമെന്നപേക്ഷിക്കുന്നു. 24 ദത്തന്മാരാൽ

അനുഗ്രഹീതനായിത്തീൎന്നു ദത്താത്രേയൻ. അതായതു് പ്രകൃതിയാൽ ദത്തമാകുന്ന അനുഗ്രഹം കൊണ്ടു് നാം സമ്പൂൎണ്ണനിലയെ പ്രാപിക്കുന്നുവെന്നു് താല്പൎയ്യം.

ഈ സംസാരത്തിലുള്ള എല്ലാ വിഷയങ്ങളും നശിക്കുവാൻവേണ്ടി ഉണ്ടായതാണു്. ഒരു നൊടിയിൽ ഇതെല്ലാം നമ്മെവിട്ടുപോകും. അതിനുമുമ്പു് അതിനെ വിടുന്നതാണു് ബുദ്ധിയുള്ളവരുടെ ലക്ഷണം. ലൌകികവിഷയങ്ങളിൽ കണ്ണു് ഇറുക്കി അടച്ചുകൊണ്ടു് തൊട്ടും തൊടാതെയും യാത്ര ചെയ്യുക. ഹൃദയ സ്ഥാനത്തെത്തിയാലെ കണ്ണു് തുറക്കാവൂ. ശരീരത്തിനെ ആത്മാവാണെന്നു് വിചാരിച്ചു് അതിനെ പുലൎത്തുന്ന ഉദ്യോഗത്തിൽ വെപ്രാളപ്പെടരുതു്. എന്നു വെച്ചു് അതിനെ പുലൎത്താതെയും ഇരിയ്ക്കണ്ട. ഞാൻ ബദ്ധനാണു് അതുകൊണ്ടു് മുക്തനാകണം എന്നു് ചിന്തിച്ചു ചിന്തിച്ചു് സമയത്തെ നഷ്ടപ്പെടുത്തരുതു്. ബദ്ധനെന്നും മുക്തനെന്നും, ഗുണമെന്നും ദോഷമെന്നുമുള്ള വിചാരം മായാമൂലകങ്ങളാണു് ഭഗവാങ്കൽ ബന്ധനവുമില്ല, മുക്തിയുമില്ല. മനഃപ്രാണേന്ദ്രിയ ബുദ്ധികളുടെ സങ്കല്പത്തിൽ കിടന്നുഴലരുതു്. ആരേയും സ്തുതിക്കരുതു്. പിന്നെ നിന്ദിക്കേണ്ടിവരും അതുകൊണ്ടു രണ്ടും വേണ്ട.

ലോകത്തിലുള്ള സകല വിദ്യകളും നാം ഗ്രഹിച്ചാലും ഭഗവത്തത്വം അറിഞ്ഞില്ലെങ്കിൽ അതു് നിഷ്പ്രയോജനമാണു്. ഭഗവാന്റെ പവിത്രഗുണങ്ങളും

ലീലാവൎണ്ണനകളും അടങ്ങിയ സൎവ്വാത്മഭാവമാണ്‍ യ ഥാൎത്ഥവിദ്യ. വിദ്യയും ബുദ്ധിയും ആത്മാവിനെ അറി യുവാൻ മാത്രമുള്ളതാണ്‍. അതുകൊണ്ടു്,

"മയ്യേവ മന ആധത്സ്വമയിബുദ്ധിം നിവേശയ"

എന്ന ഗീതാവാക്യത്തെ അനുസരിക്കുവാൻ ശ്ര മിക്കുക.

നാം ഭഗവാന്റേതാണ്‍: ഭഗവാനിൽത്തന്നെ ര മിക്കേണ്ടതുമാണ്‍. ഭഗവാങ്കൽ രമിക്കുവാൻ നിരന്തര സത്സംഗം ചെയ്യണം. സത്തുക്കൾ ഭഗവത് സ്വരൂ പത്തെ എങ്ങിനെ വൎണ്ണിക്കുന്നുവോ, അങ്ങിനെതന്നെ അതിൽ ധ്യാനമുറപ്പിക്കണം. അതിനെപ്പററിത്തന്നെ നിരന്തരം ചിന്തിക്കണം. സാകാരമെന്നും നിരാകാരമെ ന്നും വിഷ്ണുവെന്നും ശിവനെന്നുമുള്ള ഭേദബുദ്ധിയിൽപ്പെ ട്ടു് വിഷമിക്കരുതു്. എല്ലാം ഏകനായ ഭഗവാന്റെ നാമവും രൂപവുമായതിനാൽ ഏതുനാമത്തിലും രൂപ ത്തിലും നമ്മുടെ രുചി അനുസരിച്ചു് ഉപാസിക്കുവാൻ നമുക്കധികാരമുണ്ടു്.

ഭഗവത് കഥകളെ കേൾക്കുക, ഭഗവാങ്കൽ ചി ത്തം ഉറപ്പിക്കുക, ഭഗവാനു വേണ്ടി നിയമധാരണം ചെയ്യുക (വ്രതാദികൾ) നമ്മുടെ ഏതു കൎമ്മവും ഭഗവ തർപ്പണമായി ഭവിക്കട്ടെ; ഭഗവത് പ്രാപ്തിക്കു് അഥ വാ പ്രേമപ്രാപ്തിക്കു് ഏററവും സുലഭമായ സാധനം സത്സംഗമാണ്‍. കഠിനപ്രയത്നം കൊണ്ടു് പ്രാ

പിക്കാവുന്ന യോഗസാംഖ്യാദി ധമ്മങ്ങളെ അപേക്ഷി ച്ച് സത്സംഗം സുലഭവും ശ്രേഷ്ഠവുമാണ്. എല്ലാം പരിത്യജിച്ച് ഭഗവാനെ ശരണം പ്രാപിച്ച ഗോപി കളെപ്പററി ചിന്തിക്കുക. വിധിവിധാനങ്ങളുടെ ആശ്ര യത്തെ വലിച്ചെറിഞ്ഞിട്ട് നേരെ ശ്വാസം വിട്ട് സ്വ തന്ത്രരാകുക. പ്രവൃത്തിയെന്നും നിവൃത്തിയെന്നും ശ്രുത മെന്നും ശ്രോതവ്യമെന്നുമുള്ള ബഹളങ്ങളിൽ നിന്നും ഒതുങ്ങി നില്ക്കുക. ഓടുവിൻ! ഓടിച്ചെല്ലുവിൻ! അതു് ഒ ന്നുമാത്രമാണ് അഭയസ്ഥാനം. നിങ്ങളുടെ സവ്വശക്തി യും പ്രയോഗിച്ച് ആ അഭയസ്ഥാനത്തേക്ക് ഓടുവിൻ അതു തന്നെ ഭഗവാന്റെ ശ്രീ ചരണം! ശരണം! ശര ണം!! ശരണം!!!

നമ്മുടെ ജീവിതലക്ഷ്യമെന്താണെന്നുള്ളതിനെപ്പ ററി ഓരോരുത്തർ അവരവരുടെ മനോഭാവങ്ങളെ പ്ര കടമാക്കിയിട്ടുണ്ട്. എന്നാൽ മനസ്സിൻെറ പോക്ക പോലെ പറയുന്ന അഭിപ്രായങ്ങൾക്ക് എന്താണ് വി ലയുള്ളതു്? സാംസാരികവിഷയങ്ങൾ ക്ഷണികങ്ങളാ യതുപോലെ അതിൻെറ അടിസ്ഥാനത്തിൽ പ്രകടമാ കുന്ന അഭിപ്രായങ്ങളും ക്ഷണികങ്ങളാണ്. അതുകൊ ണ്ട് ഭഗവാൻെറ വാണികളിൽ നാം വിശ്വാസം ഉറ പ്പിക്കുകയും അതിനെ പ്രയോഗത്തിൽ വരുത്തുകയും ചെയ്യേണ്ടതാണ്.

ഭഗവാൻ പറയുന്നു.— എൻെറ പ്രിയഭക്തനും ലോക വിഷയങ്ങളുടെ പ്രലോഭനങ്ങൾക്ക് വശംവദ

നായേക്കാം. എന്നാൽ അഭക്തന്മാരായ പാമരജനങ്ങൾ വിഷയാധീനരായി കിടന്നുഴലുന്നതുപോലെ ഉഴലുകയില്ല. ഞാൻ അവക്ക് ആശ്രയമാണു്. ഞാൻ എപ്പോഴും അവരുടെ പിന്നിൽ നടക്കുന്നു. അവർ സംസാരക്കുണ്ടിൽ വീണുപോകാതെ ഞാൻ സൂക്ഷിക്കുന്നു. എന്നെ പ്രാപിക്കുവാൻ അനേകം പ്രകാരത്തിൽ സാധനങ്ങൾ ഋഷിപുംഗവന്മാർ പ്രഖ്യാപനം ചെയ്തിട്ടുണ്ടു്. എന്നാൽ എന്റെ നിശ്ചയം ഭക്തി സർവ്വോൽകൃഷ്ടസാധനം എന്നാണു്. ജ്ഞാന കർമ്മയോഗാദികളെ അപേക്ഷിച്ചു് ഭക്തികൊണ്ടുമാത്രമെ എന്നെ കണ്ടു പിടിക്കുവാൻ കഴിയുകയുള്ളു. ജ്ഞാന കർമ്മയോഗാദികൾ എന്റെ പ്രിയഭക്തിയെ അകമ്പടിസേവിക്കുന്നവയാണു്. ഭക്തിയില്ലാത്ത മററു ധർമ്മാചരണങ്ങൾ പാറപ്പുറത്തു് വിതയ്ക്കുന്ന വിത്തിനു് സമാനമാണു്. എന്റെ ലീലകളെ കേട്ടിട്ടും, രോമാഞ്ചം, ഗദ്ഗദം, അശ്രുപാതം തുടങ്ങിയുള്ള ഭക്തിവികാരങ്ങൾ ഉണ്ടായില്ലെങ്കിൽ അന്തഃകരണം ശുദ്ധമായില്ലെന്നറിയണം. സങ്കോചം വിട്ടു് പ്രേമഭാവത്തോടു കൂടി ഉന്മത്തനെപ്പോലെ ആടിയും പാടിയും എന്നെ ഭജിക്കുന്നവർ ഈ ജഗത്തിനെയെല്ലാം പരിശുദ്ധമാക്കിത്തീർക്കുന്നു. ആയതിനാൽ വിഷയങ്ങളുടേയും വിഷയികളുടേയും സംഗത്തെ ഉപേക്ഷിക്കുക. ഭയപ്പെടേണ്ടാ ഉദ്ധവാ! നിനക്കു് ഞാനുണ്ടു്. നീ എന്റേതാണു്? ഈ ഭഗവദ്വാക്യം നമ്മുടെ മനസ്സിൽ ദൃഢമൂലമായുറയ്ക്കട്ടെ!

മനുഷ്യശരീരം മഹാദുർല്ലഭമാണെന്നും അതു് ഈ സംസാരസാഗരത്തെ കടക്കുവാൻ പര്യാപ്തമായ തോണിയാണെന്നും, ഗുരുനാഥൻ കർണ്ണധാരനാണെന്നും, അതിനു് ഭഗവാൻ അനുകൂലമായ കാററാണെന്നുമുള്ളതു് ജഗൽ പ്രസിദ്ധമാണല്ലോ. എന്നാൽ മനുഷ്യശരീരം ലഭിച്ചിട്ടും അതിനെ വേണ്ട പ്രകാരത്തിൽ ഉപയോഗപ്പെടുത്താത്തവർ അറിഞ്ഞുകൊണ്ടുതന്നെ ആത്മഹത്യചെയ്യുന്നവരാണു്. ശരീരധാരണം, അഥവാ, അതിൻെറ ആയുസ്സു് ക്ഷണികമായതിനാൽ ഒരു നിമിഷവും വ്യർത്ഥമാക്കാതെ അതിനെ പൂർണ്ണമായി ഉപയോഗപ്പെടുത്തേണ്ടതാണു്. ഭജിക്കുക! അതുതന്നെ ഏകോപായം. ഭജനം കൊണ്ടു് ഹൃദയഗ്രന്ഥികൾ, അതായതു്, ഹൃദയത്തിലുള്ള ആശയാകുന്ന കെട്ടുകൾ അഴിഞ്ഞുപോകും. കർമ്മം, തപസ്സു്, ജ്ഞാനം, വൈരാഗ്യം യോഗം, ദാനം മുതലായ ഉപായങ്ങളാൽ കഷ്ടപ്പെട്ടു ലഭിക്കുന്നതു് ഭക്തികൊണ്ടു് സുലഭമായി ലഭിക്കുന്നു. കർമ്മജ്ഞാനാദികളിൽ അപേക്ഷയ്ക്കു് സ്ഥാനമുണ്ടു്. എന്നാൽ ഭക്തിയിൽ അതിനു് സ്ഥാനമില്ല. ചുരുക്കിപ്പറഞ്ഞാൽ നിരപേക്ഷയുടെ മറെറാരു പേരുതന്നെ ഭക്തി.

ആശയുടെ പര്യായമായ ഈ സംസാരം എങ്ങിനെയുണ്ടായി? എന്തിനുണ്ടായി? എന്നൊന്നും നാം ചിന്തിച്ചു് വിഷമിക്കേണ്ട. മുമ്പുംപിമ്പുമില്ലാത്ത ഈ സംസാരം മദ്ധ്യേ ഇങ്ങിനെ കാണപ്പെടുന്നതു് മനസ്സിൻെറ ഭ്രമം മാത്രമാണെന്നറിയുക. അസത്യവസ്തുവായ

സംസാരത്തിലിരുന്നുകൊണ്ടു് സത്യവസ്തുവായ ഭഗവാനെപ്രാപിക്കുക തന്നെയാണ് നമ്മുടെ ദക്ഷത. ആ ദക്ഷത ഭഗവത് കൃപയെ ആശ്രയിച്ചിരിക്കുന്നു. മൎത്ത്യഭാവത്തിൽ നിന്ന് അമൃതത്വത്തെ പ്രാപിക്കുന്നതു് തന്നെയാണ് ഭഗവത് കൃപ. ഹരി ഓം തത് സത്.

ആശ്രമവാസികൾ വിശാഖ സംഘം അമ്മമാർ, ആശ്രമം കമ്മിററിഅംഗങ്ങൾ, മററുസുഹൃത്തുക്കൾ തുടങ്ങിയുള്ള എല്ലാപേരോടും, നിങ്ങളുടെ പാദധൂളിയെ ശിരസ്സിൽ ധരിക്കുവാൻ ആഗ്രഹിക്കുന്ന നിങ്ങളുടെ ദാസാനുദാസൻ അഭേദൻ ബദ്ധാഞ്ജലിയോടു കൂടി നിങ്ങളോടു് ഇതു മാത്രമാണ് പ്രാൎത്ഥിക്കുന്നതു്— ഇന്നത്തെ പല ആശ്രമങ്ങളെപ്പോലെ, ശോചനീയമായ ഒരു നില അഭേദാശ്രമത്തിനുണ്ടാകാതെ നിങ്ങൾ സംരക്ഷിക്കണം. ആശ്രമം എന്നുള്ള പേരു് അന്വൎത്ഥമാക്കിത്തീൎക്കണം. അതായതു്, സംസാര മഹാരോഗം കൊണ്ടു് വലഞ്ഞു് കഷ്ടപ്പെട്ടു് അഭയം തേടി വരുന്നവൎക്കു് ആശ്വാസമരുളുന്ന പുണ്യക്ഷേത്രമാകണമെന്നു് താല്പൎയ്യം. ക്രോധം, കലഹം, നിന്ദ്രപണം മുതലായവ ആശ്രമത്തിലൊ, പരിസരങ്ങളിലൊ തലയെടുക്കാതെ സൂക്ഷിക്കണം. അതിനു പററിയ ഉപായം, ആദ്യമായി ഏതു പരിതസ്ഥിതിയിലും നിങ്ങളിലാൎക്കും ഇവകളൊന്നും ഉണ്ടാകാതിരിക്കണമെന്നുള്ളതാണ്. രണ്ടാമതായി നിങ്ങൾ ഓരോരുത്തരും, നിയമപൂൎവ്വകം വേദിയിൽ കയറി ഒരു മണിക്കൂറെങ്കിലും ജപിക്കണം. അഭിമാ

നം വിട്ടു ജപിക്കുന്ന വിഷയത്തിൽ ബ്രാഹ്മണസമുദായത്തെ മാർഗ്ഗദർശികളായി സ്വീകരിക്കണം. എത്ര കൂടുതൽ സംഖ്യനാമം ജപിക്കുവാൻ സാധിക്കുന്നുവോ അത്ര കൂടുതൽ ആശ്രമവും പരിസരങ്ങളും പ്രകാശിക്കുമെന്നുള്ളതു് നിർവ്വിവാദമാണു്. അഹങ്കാരവും നിരൂപണങ്ങളുംകൊണ്ടു് തകർക്കുന്ന പ്രസംഗങ്ങളെ തടയണം. സന്യാസിമാരുടെ പ്രസംഗങ്ങൾ പോലും അഹങ്കാരത്തിന്റെ ഗർജ്ജനമായിട്ടാണു് അവിടെ കണ്ടിട്ടുള്ളതു്. അഹങ്കാരം ലവലേശം തീണ്ടാത്ത ചില പ്രവാചകന്മാർ ചിലപ്പോൾ വന്നുചേരും. അങ്ങിനെയുള്ള മഹാന്മാരോടു മാത്രം പ്രസംഗിക്കുവാനപേക്ഷിക്കുക.

സ്വയം ചിന്തിക്കുവാൻ കഴിവുള്ളവരും പ്രബുദ്ധരുമായ നിങ്ങൾക്കു് ഉപദേശരൂപത്തിലെഴുതുന്നതു തന്നെ ഒരു മഹാപരാധമാണു്. എങ്കിലും നിങ്ങൾക്കു് അഭേദനോടുള്ള വാത്സല്യത്തെ അടിസ്ഥാനമാക്കി സ്വാതന്ത്ര്യം ഉപയോഗിച്ചു് പോകുകയാണു്. നിങ്ങൾക്കെല്ലാം വീണ്ടും വീണ്ടും പ്രണാമങ്ങൾ അർപ്പിച്ചു കൊണ്ടു് വാലും തുമ്പുമില്ലാതെ കാടുകയറി എഴുതിക്കൂട്ടിയ ഈ എഴുത്തു് ചുരുക്കുന്നു. ഹരിഃ ഓം!

പ്രിയപ്പെട്ട ആശ്രമമാതാവിനു് അഭേദക്കുഞ്ഞിന്റെ സാഷ്ടാംഗ പ്രണാമങ്ങൾ. അമ്മ, അഭേദന്റെ അമ്മ മാത്രമാകാതെ യഥാർത്ഥ ആശ്രമമാതാവായിക്കാണുവാൻ ആഗ്രഹിക്കുന്നു. എത്രയോ മക്കളുള്ളപ്പോൾ വെറും നിസ്സാരനായ ഈ മകനെക്കാണുവാൻ ബദ്ധപ്പെട്ടു

ന്നതു് ആശ്രമമാതാവിനു് യോഗ്യമല്ല; ഉണ്ണികൃഷ്ണൻ മനസ്സിലും മുമ്പിലും കളിക്കുമ്പോൾ മകനായിട്ടു് വേറെ ഉണ്ണി വേണമോ അമ്മേ! നേരെ ഭജിക്കുവാൻപോലും അറിഞ്ഞുകൂടാത്ത ഈ മകനു് മററൊന്നും പറഞ്ഞുതരുവാനും അറിഞ്ഞുകൂടാ. ആനന്ദമൂർത്തിയായ ഉണ്ണികൃഷ്ണൻ അമ്മയേയും ആനന്ദിപ്പിക്കുമാറാകണമെന്നു് ഹൃദയപൂർവ്വം പ്രാർത്ഥിക്കുന്നു. അമ്മയ്ക്കും മൌനി അമ്മ തുടങ്ങിയുള്ള മററു അമ്മമാർക്കും അഭേദൻ പ്രണാമങ്ങൾ അർപ്പിക്കുന്നു.

ഹരിഃ ഓം!

സ്വന്തം

അഭേദൻ

40



ശ്രീകൃഷ്ണഃ ശരണം മമ

പ്രിയവത്സാ!

........കന്യാകുമാരിയിൽ പോയി അമ്മയെ ഭജിക്കുവാൻ തീരുമാനിച്ചിരിക്കുന്നതിനു് മാററം വരുത്തുവാൻ ഈ കിറുക്കന്റെ എഴുത്തു് കാരണമായതിനാൽ ഖേദിക്കുന്നു. അപ്പൊഴപ്പോൾ മാറി മാറി ഏതെങ്കിലും പവിത്രമായ സ്ഥാനങ്ങളിൽ ചെന്നിരുന്നു് ഭജിക്കുന്നതുകൊണ്ടു് ഹൃദയത്തിനു് പുതിയ ഉണർവ്വും കുളിർമ്മയും ലഭിക്കുന്നതാണു്. ആയതിനാൽ അങ്ങനെയുള്ള തീരുമാനങ്ങളെ ഇനിമേൽ മാററരുതെന്നു് പ്രേമപൂർവ്വം അപേക്ഷിക്കുന്നു. പ്രേമപൂർണ്ണമായ ഒരു സുന്ദരഹൃദയം സമ്പാദിക്കുന്നതിനു് ഭജിക്കുകയല്ലാതെ വേറെ ഒരു പോംവഴിയുമില്ല. പ്രേമം വരുന്തോറും, നിന്ദ സ്തുതി ആദിയായ ലോക വ്യവഹാരങ്ങളെല്ലാം, വെറും കളി, അഥവാ, നേരമ്പോക്കുമാത്രമായിത്തീരുമെന്നറിയാമല്ലൊ. അതുകൊണ്ടു് സ്വയം ഭജിക്കുകയും മററുള്ളവരെ കൂടുതൽ കൂടുതൽ ഭജിക്കുവാൻ പ്രേരിപ്പിക്കുകയും ചെയ്യുന്നതു് നമ്മുടെ ജീവിതലക്ഷ്യമാണു്. നാം ശ്വസിക്കുന്നതുമുതൽകൊണ്ടു് സകല കർമ്മങ്ങളും ഭഗവത് ഭജനമായി രൂപാന്തരപ്പെടുത്തുവാൻ കഴിഞ്ഞാൽ നാം പരമഭാഗ്യശാലികളായിത്തീരുന്നതാണു്. നാം ഏതു നിമിഷത്തിലും മരിച്ചുപോകുമെന്നുള്ളതിനാൽ ഓരോ

നിമിഷവും ഈശ്വരാനുഭൂതിയിലേക്ക് ഉയർത്തിക്കൊണ്ടുപോകേണ്ടതു് പരമ ആവശ്യമാണ്. നാം ഒരു നിമിഷം ജീവിച്ചാലും അതു് യഥാർത്ഥ ജീവിതമാകുവാൻ ശ്രമിക്കണം. അതിനു്, ശാസ്ത്രജ്ഞാനം, വാഗ് വൈഭവം ആദിയായവയെ അപേക്ഷിച്ചു്, പിഞ്ചു പൈതങ്ങൾക്കുള്ളതു പോലെയുള്ള സരളഹൃദയമാണാവശ്യം. സ്വതന്ത്രമായി ഒന്നും പറഞ്ഞുതരുവാനുള്ള അനുഭവജ്ഞാനമില്ലാത്ത വെറും അജ്ഞനാണീയുള്ളവൻ. എങ്കിലും കാടുകയറി എന്തെങ്കിലും പറഞ്ഞു പോകുന്നതിനെ ക്ഷമിക്കുകയും, കൊള്ളാമെന്നു തോന്നുന്നതു് സ്വീകരിക്കുകയും ചെയ്യണമെന്നപേക്ഷ. ആശ്രമങ്ങളുടേയും ക്ഷേത്രങ്ങളുടേയും അസ്ഥിതത്വത്തിൽ ജനങ്ങൾക്കു് വിശ്വസിക്കുവാൻ കഴിയാത്ത ഒരു കാലഘട്ടമാണു് ഇന്നുള്ളതെന്നു് നമുക്കറിയാം. ഭൌതികവിജ്ഞാനം അത്രത്തോളം പുരോഗമിച്ചിട്ടുണ്ടു്. ഈശ്വരനെപ്പററി പറഞ്ഞു നടക്കുന്നതു് പഠിപ്പില്ലാത്ത പാമരന്മാരുടേയും തൊഴിലില്ലാത്ത ചോദമ്പരികളുടേയും ജോലിയാണെന്നാണു് ഇന്നത്തെ പുരോഗമനക്കാരുടെ വാദം. ക്ഷേത്രദർശനത്തിനു് പോകുന്നവരുടേയും ശബരിമല മുതലായ ക്ഷേത്രങ്ങളിൽ പോകുന്നവരുടേയും സംഖ്യ നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടാണല്ലോ ഇരിക്കുന്നതു്? എന്നൊരു പ്രശ്നം ഉന്നയിക്കുമായിരിക്കാം. അതു് സിനിമാ കാണുവാനായി പരക്കം പായുന്ന കൂട്ടത്തെപ്പോലെ മാത്രമാണു് എന്നാണു് ഈ കിറുക്കനു് പറയുവാനുള്ളതു്. ഇതു് ശരിയല്ലാ എന്നഭിപ്രായക്കാ

രും ഉണ്ടായിരിക്കാം. അതങ്ങിനെ ഇരിക്കട്ടെ. ഏതായാലും ബുദ്ധിയില്ലാത്ത നാം കുറെപേർ, അഥവാ, ബുദ്ധിശൂന്യനായ പാവപ്പെട്ട അഭേദനെ മുൻനിർത്തിക്കൊണ്ടു് കുറെ ഈശ്വര വിശ്വാസികൾ ഒരാശ്രമവും ഒരു ക്ഷേത്രവുമുണ്ടാക്കി ഒരു വ്യാഴവട്ടക്കാലവുംകഴിഞ്ഞു. 12 വയസ്സായ കന്യക പുരോഗമനക്കാരുടെ മദ്ധ്യത്തിൽ, ഈങ്കുലാബ്ബ് വിളികളുടെ കോലാഹലത്തിൽ, മലമൂത്രങ്ങളുടെ ദുർഗ്ഗന്ധവും സഹിച്ചു്, കതകുമടച്ചു് ശ്വാസം മുട്ടി കഴിയുകയാണു് അവളുടെ ആദർശങ്ങളെ ജനങ്ങളെ പറഞ്ഞു മനസ്സിലാക്കുവാൻ കഴിയാതെ, അതിനുള്ള പുരോഗമന സാഹിത്യം അവൾക്കറിഞ്ഞു കൂടാതെ വിഷമിക്കുകയാണു്. ഈങ്കുലാബ്ബ് വിളിക്കാരെപ്പോലെ വേഷം കെട്ടുവാൻ അവൾക്കും അറിയാം. എന്നാൽ "ധർമ്മം" അവളെ അതിന്നനുവദിക്കുന്നില്ല. ആയതിനാൽ താരുണ്യത്തിലേക്കു കാലുവെക്കുവാൻവെമ്പൽ പൂണ്ടു നില്ക്കുന്ന ഈ കുല കന്യകയെ, സർവ്വാംഗസുന്ദരിയായി അണിയിച്ചൊരുക്കി, ഇരുട്ടു മുറിയിൽ നിന്നു് വെളിച്ചത്തിലേക്കു് കൊണ്ടു വരേണ്ടതു് അവളുടെ രക്ഷകർത്താക്കളുടെ ഒഴിച്ചുകൂടാൻ പാടില്ലാത്ത ഒരു വലിയ ചുമതലയാണു്. നാമജപപ്രസ്ഥാനം വേദകാലം മുതൽ പ്രചാരത്തിലുള്ളതാണെങ്കിലും ഈ ഇരുപതാം നൂററാണ്ടിനെ സംബന്ധിച്ചു് ഒരു പുതിയ പ്രസ്ഥാനമാണു്. ഈ പ്രസ്ഥാനത്തിന്റെ ആവശ്യവും പ്രയോജനവും പൊതുജനങ്ങളെ പറഞ്ഞുമനസ്സിലാക്കുവാൻ ധാരാളം ഏജൻറമാരെ ഈ ആശ്രമ കന്യകക്കു് ആവ

ശ്യമുണ്ട്. ആയതിനാൽ, ആദ്യം അവരം ഇരിക്കുന്ന സ്ഥാനവും, അവളുടെ ആരാധനാമൂർത്തിയുടെ, സ്ഥാനവും ഉയരേണ്ടിയിരിക്കുന്നു. അവളുടെ സ്ഥാനം ഉയന്നെങ്കിൽ മാത്രമെ അവളുടെ വാക്കുകളെ ലോകം വില വെയ്ക്കുകയുള്ളൂ. ഇന്നു്, എല്ലാം വേഷമാണെന്നറിയാമല്ലോ. അതുകൊണ്ടു് മററു പ്രസ്ഥാനങ്ങളെപ്പോലെ വേഷവും ആർഭാഡവും വേണമെന്നു് പറയുന്നില്ല. ഈ പ്രസ്ഥാനത്തോടു് താല്പര്യമുള്ള സത്തുക്കളെ ആകർഷിക്കുവാനായി തുടന്നു് നാമപ്രസ്ഥാനത്തിന്റെ വളച്ചയ്ക്കുള്ള പരിപാടികരം നടത്തിക്കൊണ്ടിരിക്കേണ്ടതാണു്. ഏതായാലും, ആരാധനാ സ്ഥാനം ഉയരേണ്ടതാണു്. നാം ഭാവന ചെയ്യുന്നതിലും കവിഞ്ഞു് ഉയരേണ്ടതാണു്. സംസാര ജീവതത്തിൽ എരിഞ്ഞു് പൊരിഞ്ഞു് വിഷമിക്കുന്നവക്കു് ആശ്വാസമരുളുന്ന സ്ഥാനത്തിന്റെ പേരാണ് ആശ്രമം. ഈ പേരിനെ സാത്ഥമാക്കി വെയ്ക്കണം. നമ്മുടെ കാലത്തു തന്നെ ഇതിനു് പൂണ്ണരൂപം നൽകണം. ഇതു് മനുഷ്യരായ നമ്മുടെ ജോലിയാണു്: നമ്മുടെ കത്തവ്യമാണു്: നമ്മുടെ ഭാഗ്യമാണു്. സർവ്വോപരി, ഭഗവാന്റെ ആജ്ഞയാണു്. "സ്വാത്ഥതയില്ലാത്ത ഒരു വിചാരം ഒരു ആഗ്രഹമല്ല" എന്നുപറഞ്ഞതിനോടു് തല്ക്കാലം യോജിക്കുന്നു.

ഈ പ്രസ്ഥാനത്തെ വളത്തുവാനായി നമ്മുടെ ജീവനെത്തന്നെ ബലിയർപ്പിക്കണം. ക്ഷേത്രജ്ഞനായ ഭഗവാനെ ഹൃദയത്തിൽ ഉറപ്പിച്ചുകൊണ്ടു്, ക്ഷേത്ര

ത്തെ കേന്ദ്രമാക്കിക്കൊണ്ടു്, നമുക്കു് പ്രവൎത്തനം ആരംഭിക്കണം. ആദ്യം ക്ഷേത്രം ഉയൎന്നു കാണുവാൻ ശ്രമിക്കണം. ഈ പ്രസ്ഥാനത്തോടു് അനുഭാവമുള്ള ഭക്തജനങ്ങൾ ഓരോ "ഷീററ്" വീതം തന്നാലും മേൽക്കൂരയ്ക്കു് ധാരാളം മതിയാകുന്നതാണു്. ശ്രീകോവിൽ, അദ്ദേഹൻ ഇപ്പോൾ ഇരിക്കുന്ന കെട്ടിടത്തിൽ നിന്നും ഉയൎന്നു് നില്ക്കേണ്ടതു് അത്യാവശ്യമാണു്...............

അദ്ദേഹനെപ്പോലെ കൌപീനധാരികളായ തെണ്ടികൾ, സൌകൎയ്യങ്ങളൊന്നും പ്രതീക്ഷിക്കുവാൻ പാടില്ലാത്തതും ഏതെങ്കിലും ഒരു മൂലയിൽ ഒതുങ്ങിക്കിടക്കേണ്ടതുമാണു്. എന്നാൽ കൌപീനം കെട്ടിയെങ്കിലും ശരീരത്തെ സൂക്ഷിക്കണമെന്നുള്ള വിചാരം മാറിയിട്ടില്ല. എന്തു ചെയ്യട്ടെ! എല്ലാവരുടേയും പാദത്തെ കെട്ടിപ്പിടിയ്ക്കണമെന്നും എല്ലാവരുടേയും പാദസ്പൎശമേററ സ്ഥാനത്തു് കിടന്നുരുണ്ടു്, ആ പവിത്രമായ ധൂളി ശിരസ്സിൽ അണിയണമെന്നും, മരങ്ങളെയും ചെടികളെയും കെട്ടിപ്പിടിച്ചു് ഉമ്മ വെയ്ക്കണമെന്നും അദ്ദേഹനു് വലിയ ആഗ്രഹമുണ്ടു്. ഹൃദയം തുടിയ്ക്കുകയാണു്. എന്തു ചെയ്യാം! ഭഗവാൻ ഈ നീചനെ ഇനിയും അതിനു് അധികാരിയാക്കിയിട്ടില്ല. തീവ്രസാധന ചെയ്യുവാനുള്ള വട്ടം കൂട്ടലുകളെല്ലാം വെറും ദിവാസ്വപ്നങ്ങളായി പരിണമിക്കുകയാണു്.........

ക്ഷേത്രം തിരുപ്പണിക്കുവേണ്ടി അദ്ദേഹനെ തലകുത്തനെ നില്ക്കുവാൻ പറഞ്ഞാലും ചെയ്യുവാൻ ഒരുക്ക

മാണ്. ഈ വെപ്രാളമെല്ലാം എത്ര ദിവസത്തേയ്ക്കാ ണ്? ചത്തുമണ്ണടിയുവാൻ പോകുകയല്ലേ? അതു് ഏതു നിമിഷത്തിലാണെന്നാരറിഞ്ഞു?

ഈശ്വരസങ്കല്പങ്ങൾക്കു മുമ്പിൽ പ്രണാമങ്ങൾ അർപ്പിക്കുവാൻ മാത്രമെ ഈ അഗതിയ്ക്കു് കഴിവുള്ളു ഹരി ഓം!

പാദദാസൻ

അഭേദൻ

41

ॐ

ശ്രീ ഹരിഃ

25-2-65

"നൃദേഹ മാദ്യം സുലഭം സുദുർല്ലഭം
പ്ളവം സുകല്പം ഗുരു കർണ്ണധാരം
മയാനുകൂലേന നഭസ്വതേരിതം
പുമാൻ ഭവാബ്ധിം നതരേത് സആത്മഹാ"
(ശ്രീമത്ഭാഗവതം-11, 20, 17)

എന്നാണ് നമ്മുടെ ഭഗവാൻ ഉദ്ധവരെ നിമി ത്തമാക്കിക്കൊണ്ടു് നമ്മോടു് ഉപദേശിക്കുന്നതു്.

ഈ മനുഷ്യശരീരം സമസ്ത ശുഭഫലങ്ങളുടേയും പ്രാപ്തിക്കുള്ള ആദിസാധനമാണ്. മഹത്തായ പുണ്യ രാശികളുടെ സംഗ്രഹവും, തദ്വാരാ ഭഗവത്കൃപയും ചേൎന്നുകൊണ്ടാണ് അത്യന്തദുർല്ലഭമായ ഈ ശരീരം നമുക്ക് ലഭിച്ചതു്. അനായസമായിത്തന്നെ ഇക്കാര്യം നാം സാധിച്ചിരിക്കുന്നു. സംസാരസാഗരത്തെ തരണം ചെയ്യുവാനുള്ള സുദൃഢമായ തോണിയാണ് ഈ ശരീരം എന്നുകൂടി പറയുമ്പോൾ നമ്മുടെ ഭാഗ്യം ഉച്ചസ്ഥാനത്തു തന്നെയാണ് എന്നുള്ളതിൽ എന്താണ് സംശയം? ശരീരമാകുന്ന ഈ തോണിയിൽ നമ്മെകയററി പരമാൎത്ഥപഥത്തിലേക്ക് കൊണ്ടു് പോകുന്ന ഗുരുവിനെയാണ് കടത്തുകാരനായി ഈ ശ്ലോകത്തിൽ പറഞ്ഞിരിക്കുന്നതു്. ദത്തമായ ഭഗവന്നാമമാകുന്ന ഭഗവാനെ നിരന്തരമായും സഹജമായും സ്മരിക്കുന്നതുകൊണ്ടു്, ഭഗവാൻ തന്നെ അനുകൂലമായ കാററായി തോണിയെ നേർവഴിക്ക് നയിക്കുന്നു.

ഭഗവന്നാമം ഭഗവാന്റെ സാക്ഷാത്രൂപം തന്നെയാണല്ലോ. ഗുരുവിനാൽ ഉപദേശിക്കപ്പെട്ട മന്ത്രത്തെ നിരന്തരം ജപിക്കുകയും സ്മരിക്കുകയും ചെയ്തില്ലെങ്കിൽ അതു് ഗുരുദ്രോഹമായി പരിണമിക്കുവാൻ ഇടയുണ്ടു് എന്നുള്ളതും നമുക്കറിയാമല്ലൊ. മന്ത്രദീക്ഷ ലഭിച്ചവരാൽ ഗുരുവിനു് സമർപ്പിക്കപ്പെട്ട ശരീരമാകുന്ന തോണിയെ മറുകരയിൽകൊണ്ടു് ചേൎക്കുവാൻ ആ ഗുരുനാഥൻ ചുക്കാൻ പിടിക്കുകയും തുഴയുകയുമാണ

ല്ലോ. കാററനുകൂലമല്ലെങ്കിൽ കടത്തുകാരനായ ഗുരുവി ൻെറ കാര്യം തകരാറിലാകും. പാവം വളരെ കഷ്ട പ്പെടും. അനുകൂലമായ കാററ്, അഥവാ, ഭഗവാൻെറ സാന്നിദ്ധ്യം മന്ത്രം ജപിക്കുന്നവരെ ആശ്രയിച്ചാണി രിക്കുന്നതു് എന്നുള്ളതു് ഇവിടെ സ്മരിക്കേണ്ടതാണ്. അനധികാരി ഗുരു അധികാരികളായ ശിഷ്യർക്ക് ഉപ ദേശിക്കുന്നതുകൊണ്ടു്, ശിഷ്യരോടൊപ്പംതന്നെ ഗുരു വിനും പരമഗതി ലഭിക്കുന്നു എന്നാണ് സിദ്ധാന്തം. ഗുരുവാക്യമനുസരിച്ച് പ്രവർത്തിക്കാത്തവർ അനധി കാരികളും ഗുരുവാക്യപരിപാലനം അധികാരികളുടെ ലക്ഷണവുമാണ്. അങ്ങനെ ഗുരു അധികാരിയാണെ ങ്കിൽതന്നെയും ശിഷ്യർ അനധികാരികളാണെങ്കിൽ ഫലം തിരെ മറിച്ചുമാണെന്നു് പറയേണ്ടതില്ലല്ലോ. ഉപദേശത്തിനെ അപേക്ഷിച്ച് അനുകൂലമായ കാ ററിനാണ് ഇവിടെ പ്രാധാന്യം കല്പിച്ചിട്ടുള്ളതു്. ആ യതിനാൽ ഗുരുവിനും ശിഷ്യർക്കും ഭഗവാൻെറ അനുകൂ ലമായ നിലയാണ് ആവശ്യം. അക്കാര്യത്തിൽ ഗുരു വിനെ അപേക്ഷിച്ച് ശിഷ്യർക്കാണ് കൂടുതൽ ചുമതല യുള്ളതെന്നു് പറയാതെതന്നെ മനസ്സിലാകുന്നതാണ്. ഗുരുശിഷ്യർക്കുള്ള അഭേദ്യമായ പ്രേമബന്ധത്തെയാണ് കൃഷ്ണയജുർവ്വേദീയ ശാന്തിപാഠം നമ്മെ പഠിപ്പിക്കു ന്നതു്:—

"ഓം സഹനാവവതു| സഹനൌഭുനക്തു| സഹ വീര്യം കരവാവഹൈ| തേജസ്വിനാവധീതമസ്തു മാ വിദ്വിഷാവഹൈഃ| ഓം ശാന്തി! ശാന്തി!! ശാന്തി!!!"

ഹേ പരമാത്മൻ! ഗുരുശിഷ്യന്മാരായ ഞങ്ങൾ ഇരുകൂട്ടരേയും എല്ലാപ്രകാരത്തിലും രക്ഷിക്കേണമേ! ഞങ്ങളെ സമുചിത രൂപത്തിൽ പാലനവും പോഷണവും ചെയ്യേണമേ! ഞങ്ങൾക്ക് നിന്തിരുവടിയെ പ്രാപിക്കുവാനുള്ള ആത്മശാന്തി ലഭിക്കേണമേ! ഞങ്ങൾ (ഗുരുവും ശിഷ്യരും) ഗ്രഹിച്ചിട്ടുള്ള വിദ്യ തേജഃപുഞ്ജമായി ഭവിക്കേണമേ! ഞങ്ങളുടെ ജീവിതകാലം മുഴുവനും പരസ്പരം പ്രേമ സൂത്രത്താൽ ബന്ധിക്കപ്പെടേണമേ! ഞങ്ങളിൽ പരസ്പരം ദ്വേഷബുദ്ധി തോന്നാതിരിക്കേണമേ! ഹേ പരമാത്മൻ! ആദ്ധ്യാത്മിക, ആധിദൈവിക, ആധിഭൌതികങ്ങളായ താപങ്ങളിൽ നിന്നും ഞങ്ങളെ രക്ഷിക്കേണമേ! എന്നു പ്രാർത്ഥിക്കുന്നതിൽ നിന്ന് ഈശ്വരാനുകൂല്യം തന്നെയാണ് ഗുരുശിഷ്യബന്ധം എന്ന് വ്യക്തമാകുന്നു. ഹരി ഓം!

പ്രിയപ്പെട്ട അമ്മേ!

ശ്രീകൃഷ്ണപ്രിയയും ശ്രീഭാഗവത പ്രിയയുമായ അമ്മയ്ക്ക് ഒരെഴുത്തെഴുതുമ്പോൾ, ഭക്തിസാഗരമായ ശ്രീമഹാഭാഗവതത്തിലെ ഒരു ശ്ലോകമെങ്കിലും ചേർക്കേണമെന്ന് തോന്നിയതിനാലാണ് ഇത്രയും എഴുതിപ്പോയത്. ക്ഷമിക്കുമല്ലൊ. നിത്യവും ഭാഗവതം പാരായണം ചെയ്യുന്ന ഭാഗ്യവതിയായ അമ്മയ്ക്ക് പ്രണാമങ്ങൾ!

അമ്മയുടെ എഴുത്തുകളിൽ നിന്ന് മനോവൈഷമ്യങ്ങൾ മനസ്സിലാക്കുവാൻ കഴിഞ്ഞു. അമ്മേ! നമുക്ക് കിട്ടേണ്ടത് കിട്ടിക്കഴിഞ്ഞപ്പോൾ അതിനുപരിയായി

ശാന്തിക്കും സുഖത്തിനും സ്ഥാനമെവിടെ? നാം ഉദ്ദേ ശിക്കുന്ന സുഖം, അഥവാ, ശാന്തി, വെറും സ്വാത്മ ത്തിന്റെ നിഴലാണെന്നുള്ളതു് അമ്മയുടെ പഴയപാഠ മാണല്ലോ. "ലോകാ സമസ്താഃ സുഖിനോഭവന്തു" എ ന്നല്ലേ മഹാത്മാക്കളുടെ ദിവ്യവചനാമൃതം. ലോകത്തി ൽ നമ്മെപ്പോലെയോ, അതിൽ കൂടുതലായോ ദുഃഖിക്കു ന്ന അനേകംകോടി ജീവരാശികളുണ്ടു്. ആയതിനാൽ നമുക്കുമാത്രം സുഖം വേണമെന്നാഗ്രഹിക്കുന്നതു് ധർമ്മ മാർഗ്ഗമല്ല. നമ്മുടെ സുഖമല്ല, ലക്ഷ്യം? ഭഗവാന്റെ സു ഖം, അഥവാ, ഭഗവന്നാമത്തിന്റെ ക്ഷേമമാണു് നമ്മു ടെ ലക്ഷ്യം. സുഖസ്വരൂപനായ ഭഗവാനെ (ഭഗവന്നാ മത്തെ) കയ്യിൽ വച്ചുകൊണ്ടു് സുഖം വേണമെന്നാഗ്ര ഹിക്കുന്നതു് ഒരു പ്രകാരത്തിൽ ഭ്രമം തന്നെയാണല്ലോ ദുഃഖഭയാദികൾ നമ്മെ ആക്രമിക്കുമ്പോൾ അവകളെ ഓടിക്കുവാൻ ഭഗവാനാകുന്ന ഭഗവന്നാമം നമ്മുടെ കൈവശമുള്ളപ്പോൾ വിഷാദമെവിടെ? എല്ലാ ദുഃഖങ്ങ ളേയുമകററുവാൻ—വിശേഷിച്ചും ഭവഭയത്തെ ഉച്ചാട നം ചെയ്യുവാൻ—ഉള്ള ദിവ്യമന്ത്രം നമ്മുടെ സ്വാധീ നത്തിലുള്ളപ്പോൾ ഭയത്തിന്നവകാശമെവിടെ? മന്ത്രം ഇടവിടാതെ കീർത്തിക്കുമ്പോൾ അതിന്റെ ശക്തി വ ർദ്ധിക്കുന്നു. മന്ത്രശക്തി വർദ്ധിക്കുന്നതുകൊണ്ടു് പല അ ഗ്നിപരീക്ഷകളും ഉണ്ടായേക്കാം. അഭ്യസിക്കുന്നവർക്കാ ണല്ലോ പരീക്ഷയുടെ ആവശ്യം. അങ്ങിനെയുള്ളവർക്കു് പരീക്ഷകൾ ഉത്സാഹ ഹേതുകവുമാണു്. ആയതി നാൽ പരീക്ഷാരൂപത്തിലുള്ള ദുഃഖത്തെ മഹാത്മാ

കൾ **ഭഗവത്കൃപാ** എന്നു പറയുന്നു. മനുഷ്യശരീരികൾക്കു് സുഖദുഃഖാദികൾ സഹജമാണു്. ഈ തത്വത്തിൽ നാം ജീവിക്കുമ്പോൾ ദുഃഖം നമ്മുടെ പരമമിത്രമായിമാറുന്നു. ഭഗവത് പ്രേമത്തെ മുൻനിർത്തി യാത്ര ചെയ്യുന്ന നമുക്കു്, വഴിയിലുണ്ടാകുന്ന ക്ഷണികങ്ങളായ സുഖദുഃഖാനുഭവങ്ങൾ വെറും വിനോദം മാത്രമായിത്തീരുന്നു. അതുകൊണ്ടു് നമുക്കു കിട്ടിയ അതിദുർല്ലഭമായ വസ്തുവിനേയും സമയത്തേയും വേണ്ടപ്രകാരത്തിൽ കൈകാര്യം ചെയ്യുകയാണു് വേണ്ടതു്. നമ്മുടെ ജപത്തിന്നു് ശക്തി വർദ്ധിക്കുന്തോറും സംശയങ്ങൾ താനെ അകന്നുകൊള്ളും. സഹസ്രനാമം മററു പൂജാദികൾ എല്ലാം ശ്രേയസ്കരം തന്നെയാണു്. എന്നാൽ അതിലേയ്ക്കുള്ള സമയത്തെ എത്രകുറയ്ക്കാമോ അത്രയും കുറച്ചിട്ടു്, നമ്മുടെ സ്വന്തം ജപത്തിന്നു് പ്രാധാന്യം കൊടുക്കണം. ഭഗവാൻെറ രൂപമാധുരിയിൽ മനസ്സിനെ ലയിപ്പിച്ചു് മന്ത്രജപം തുടരേണ്ടതാണു്. മന്ത്രസംഖ്യ വർദ്ധിക്കുന്തോറും, നമ്മിൽ, ഭാഗവതത്തിൽ പറയുന്ന ഭക്തലക്ഷണങ്ങൾ സ്ഫുരിച്ചുതുടങ്ങും. ശേഷം രേഖപ്പെടുത്തുവാനുള്ളതല്ലാ എന്നു് അമ്മയ്ക്കറിയാമല്ലോ. നാമത്തിൽ മറഞ്ഞിരിക്കുന്ന നാമിതന്നെ നേരിട്ടു വന്നു് കുശലാന്വേഷണങ്ങൾ നടത്തിക്കൊള്ളും. ഉത്സാഹവും ദൃഢവിശ്വാസവും വൈരാഗ്യവുമുള്ളവർക്കു് ഇതെല്ലാം നിഷ്പ്രയാസം സാധിക്കും.

അങ്ങിനെ പരമഭക്തയായ അമ്മയ്ക്കു് ഒന്നുമറിഞ്ഞുകൂടാത്ത ഈ പാവം അഭേദനേയും ഉദ്ധരിക്കുവാൻ കഴിയും. ഹരി ഓം.

അമ്മയുടെ സ്വന്തം

അഭേദകുഞ്ഞു്.

42



ശ്രീകൃഷ്ണഃ ശരണം മമ.

2-12-65

പ്രിയപ്പെട്ട മകളെ!

അമ്മയുടെ കൈവശം കൊടുത്തയച്ച എഴുത്തു് കിട്ടി. മറുപടി കൊടുത്തയക്കുവാൻ താമസിച്ചുപോയതിനാൽ പൊന്നുമകൾ ക്ഷമിക്കുമല്ലോ. അമ്മയും അച്ഛനും നമ്മുടെ പ്രത്യക്ഷദൈവങ്ങളല്ലേ? അവർക്കു് മകളെ ശാസിക്കുവാനുള്ള പൂർണ്ണാധികാരമില്ലേ? അവർ എന്തു തന്നെ പറഞ്ഞാലും മകൾ അവരെ സന്തോഷിപ്പിക്കുവാനല്ലേ ശ്രമിക്കേണ്ടതു്? അവരുടെ മനസ്സിൽ വേദനയുണ്ടാക്കുന്നതു് ജീവിതത്തിൽ അഭ്യുദയത്തിനു് വിഘാതമാണെന്നു് മകൾക്കറിയാമല്ലോ. മകൾ എഴുത്തിൽ സൂചിപ്പിച്ചിരുന്നതുപോലെ— "ആരും ആരേയും കൊല്ലുവാനും രക്ഷിക്കുവാനും വന്നിട്ടുള്ളവരല്ല" നാം ഓരോരുത്തരും നമ്മുടെ പൂർവ്വകൃതമായ കർമ്മഫലം

അനുഭവിക്കുവാൻ ഓരോ ശരീരങ്ങൾ സ്വീകരിച്ചു് ഈ മർത്ത്യലോകത്തിൽ വന്നിട്ടുള്ളവരാണു്. കർമ്മഫലം അനുഭവിച്ചു തീരുമ്പോൾ നാം ഈ ഭൌതികശരീരത്തെ ഉപേക്ഷിച്ചിട്ടു് സ്വധാമത്തിലേക്കു തന്നെപോകുന്നു. ഒരു മാതാവിന്റെ സ്നേഹം അത്യന്തം പരിശുദ്ധമാണു്. അമ്മ മകളെ കുററപ്പെടുത്തുന്നുവെങ്കിൽ, അതു് അമിതമായ വാത്സല്യം കൊണ്ടാണു്. മാതാപിതാക്കളുടെ കാൎയ്യം ഇരിക്കട്ടെ. മററുള്ളവർ മകൾക്കു് അഹിതമായ കാൎയ്യങ്ങൾ ചെയ്താൽ തന്നെയും മകൾ അവരെ ദ്വേഷിക്കുവാൻ പാടില്ലാത്തതാണു്. നാം നമ്മുടെ ഹൃദയത്തെ സദാ സ്വസ്ഥമാക്കി വെക്കുവാനാണു് ശ്രമിക്കേണ്ടതു്. ഈശ്വരൻ ഹൃദയത്തിലാണു് അധിവസിക്കുന്നതെന്നു് പൊന്നുമകൾ ഒരിക്കലും മറക്കരുതു്. നമ്മുടെ ഹൃദയത്തിനു് വേദനയുണ്ടാക്കുന്ന കർമ്മങ്ങളൊന്നും ചെയ്യരുതു്. സദാ സ്വയം സന്തോഷിക്കുകയും മററുള്ളവരെ പാടുപെട്ടെങ്കിലും സന്തോഷിപ്പിക്കുകയും ചെയ്യേണ്ടതു് നമ്മുടെ കർത്തവ്യമാണു്. അതാണു് യഥാൎത്ഥമനുഷ്യജീവിതം. അല്ലാത്ത ജീവിതം നരകതുല്യമാണു്. അതുകൊണ്ടു്, അമ്മ കുററപ്പെടുത്തിയാൽ, മകൾ അതിനെ കാൎയ്യമായി ഗണിക്കാതെ സൽപ്രവൃത്തികൾകൊണ്ടു് അമ്മയേയും അച്ഛനേയും ഒരുപോലെ സന്തോഷിപ്പിക്കുവാൻ ശ്രമിക്കണം. ഇപ്പോൾ മകൾ കൊച്ചുകുഞ്ഞാണു്. ആയതിനാൽ ആദ്യമായി ക്ലേശങ്ങളെല്ലാം സഹിച്ചു് നല്ലവണ്ണം പഠിച്ചു്

മിടുക്കിയാക്കു. ഒരു ഭർത്താവ് ലഭിക്കുമ്പോൾ അദ്ദേഹത്തെ ഈശ്വരനായി ആരാധിക്കുക. അങ്ങനെ ജന്മസാഫല്യം നേടുക. സർവ്വസമർത്ഥനായ ഭഗവാൻ പൊന്നുമക്കളെ കാത്തു രക്ഷിക്കട്ടെ!

എന്റെ മക്കളുടെ സ്വന്തം

അമ്മഭദൻ

**43**



ശ്രീകൃഷ്ണഃ ശരണം മമ

യഥാർത്ഥ മനുഷ്യ ജീവിതം വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് നീങ്ങിക്കൊണ്ടിരിക്കുന്നതെന്നുള്ളത് ഒരു പച്ചപ്പരമാർത്ഥമാണ്. വിശ്വാസത്തിന്റേയും അവിശ്വാസത്തിന്റേയും ഇടയ്ക്കുള്ള ഒരു സംഘട്ടനമാണ് മാനവചരിത്രം എന്നുപറഞ്ഞാൽ ആരും നിഷേധിക്കുമെന്ന് തോന്നുന്നില്ല. യഥാർത്ഥമനുഷ്യർ ഈശ്വരവിശ്വാസികളായിട്ടാണ് കണ്ടുവരുന്നത്. അല്ലാത്തവർ പ്രകൃതിയിൽ വിശ്വസിക്കുന്നു. യഥാർത്ഥമനുഷ്യർ പരോപകാരികളായിരിക്കുന്നു. അല്ലാത്തവർ, സ്വാർത്ഥതല്പരരായിരിക്കുന്നു. യഥാർത്ഥമനുഷ്യർ, അഹിംസയാകുന്ന പ്രേമത്തെ ആസ്പദമാക്കി ജീവിക്കുന്നു. അല്ലാത്തവർ ഹിംസാത്മകമായ വൃത്തിയോടുകൂടി ജീവിക്കുന്നു. യഥാർത്ഥമനുഷ്യർ സത്യവാദികളായി

രിക്കുന്നു. അല്ലാത്തവർ അസത്യവാദികളായിരിക്കുന്നു. യഥാൎത്ഥമനുഷ്യർ ബ്രഹ്മചാരികളായിരിക്കുന്നു. അല്ലാത്തവർ വ്യഭിചാരികളായിരിക്കുന്നു. യഥാൎത്ഥമനുഷ്യർ അപരിഗ്രഹവ്രതത്തോടു കൂടിവരായിരിക്കുന്നു. അല്ലാത്തവർ, സംഗ്രഹവ്രതത്തോട്ട് കൂടിയവരായിരിക്കുന്നു. യഥാൎത്ഥ മനുഷ്യർ സാത്വികതയുടെ മാൎഗ്ഗദൎശികളായിരിക്കുന്നു. അല്ലാത്തവർ വിലാസിതയുടെ മാൎഗ്ഗദൎശികളായിരിക്കുന്നു. യഥാൎത്ഥ മനുഷ്യർ സേവാഭാവമുള്ളവരായിരിക്കുന്നു. അല്ലാത്തവർ അധികാരഭാവമുള്ളവരായിരിക്കുന്നു. യഥാൎത്ഥ മനുഷ്യർ വിനയസമ്പന്നരായിരിക്കുന്നു. അല്ലാത്തവർ മഃദാന്മത്തരായിരിക്കുന്നു. യഥാൎത്ഥ മനുഷ്യർ കൎമ്മങ്ങളിൽ സമർത്ഥരായിരിക്കുന്നു. അല്ലാത്തവർ മൂർഖതയിൽ സമർത്ഥരായിരിക്കുന്നു. യഥാർത്ഥ മനുഷ്യർ സമഭാവനയുള്ളവരായിരിക്കുന്നു. അല്ലാത്തവർ ജനഃദ്വേഷികളായിരിക്കുന്നു. യഥാർത്ഥമനുഷ്യർ ത്യാഗികളായിരിക്കുന്നു. അല്ലാത്തവർ, ആരെയും എതിൎക്കുന്നവരായിരിക്കുന്നു. യഥാർത്ഥമനുഷ്യർ വിശ്വപ്രേമികളായിരിക്കുന്നു. അല്ലാത്തവർ മററുള്ളവരെ ശത്രുക്കളായി കാണുന്നു. യഥാർത്ഥമനുഷ്യർ ശാന്തഗംഭീരരായിരിക്കുന്നു. അല്ലാത്തവർ അശാന്തഗംഭീരരായിരിക്കുന്നു. യഥാൎത്ഥമനുഷ്യർ സദാചാരികളായിരിക്കുന്നു. അല്ലാത്തവർ ദുരാചാരികളായിരിക്കുന്നു. യഥാൎത്ഥമനുഷ്യർ സദ്വിചാരത്തോടു കൂടിയവരായിരിക്കുന്നു. അല്ലാത്തവർ അസദ്വിചാരത്തോടുകൂടിയവരായിരിക്കുന്നു. യഥാൎത്ഥമനുഷ്യർ ക്ഷമാശീലരായിരിക്കുന്നു. അല്ലാത്തവർ വൈരാഗ്യശീലരായിരിക്കുന്നു.

പ്രിയപ്പെട്ടവരെ! ഇതെല്ലാം ഗീതാചാര്യന്റെ വാക്യങ്ങളാണ്. സാക്ഷാത് ശ്രീകൃഷ്ണവചനാമൃതങ്ങളാണ്. സംശയിക്കേണ്ട. സ്വന്തമായി ഒന്നും ചേർത്തിട്ടില്ല. **ഗീതാശാസ്ത്രം സംയമികൾക്കുള്ള ശാസ്ത്രമാണ്.** ഗീതാശാസ്ത്രം ആശിർവ്വാദാത്മകമായ ഒരത്ഭുതലോകമഹാശാസ്ത്രമാണ്. ഇതിന്റെ പ്രേമപൂർണ്ണമായ സ്വാദ്ധ്യായംകൊണ്ട് ഇഹത്തിലും പരത്തിലും നമുക്ക് നന്മയുണ്ടാകും. **ഒട്ടും സംശയം വേണ്ടാ.**

**44**

ॐ

ശ്രീകൃഷ്ണഃ ശരണംമമ

21-12-61.

ആഹ്ലാദിനീ സ്വരൂപിണിയായ പ്രിയപ്പെട്ട മകളെ!

പൊന്നുമകള് കൊടുത്തയച്ച എഴുത്തിന് ഉടൻ മറുപടി എഴുതുവാൻ അങ്ങേടൻ മറന്നു പോയതിന് ആദ്യമായി മാപ്പുതരേണമെന്ന് അപേക്ഷിച്ചുകൊള്ളുന്നു.........

പ്രിയദർശിനിയായ മകളെ, ഭഗവാന്റെ അനുഗ്രഹാശിസ്സുകളും അങ്ങേടന്റെ ആശംസകളും മകളുടെ ജീവിതദശയിൽ എപ്പോഴും കൂടെയുണ്ടായിരിക്കുന്നതാണ്. ആയതിനാൽ ഉത്സാഹപൂർവ്വം പഠിച്ച് വിജയം നേടുക.

മകളെപ്പോലെയുള്ള ബാലികമാക്ക് ആചരിക്കുവാൻ കൊള്ളാവുന്ന ചില വിഷയങ്ങൾ ചുവടെ ചേക്കുന്നു. ഈവക കാര്യങ്ങൾ മകൾ പ്രായോഗികമാ

ക്കിയിട്ടുണ്ടെന്നും, പ്രായോഗികമാക്കണമെന്നും അദ്ദേഹത്തിന് നിശ്ചയമുണ്ട്. ഇതെല്ലാം മകൾക്കറിയാമെങ്കിലും ഓർമ്മപ്പെടുത്തുവാൻ വേണ്ടി മാത്രം എഴുതുന്നു.

ദിവസവും ബ്രാഹ്മമുഹൂർത്തത്തിൽ (സൂര്യോദയത്തിന് മുൻപ്) എഴുന്നേല്ക്കണം. എഴുന്നേററ ഉടൻ ഭഗവന്നാമസ്മരണവും, പ്രാർത്ഥനയും മുടങ്ങാതെ ചെയ്യണം. കുളികഴിഞ്ഞു്, സൂര്യദേവന് അർഘ്യം അർപ്പിച്ച് നമസ്കരിക്കണം. അനന്തരം അച്ഛനേയും അമ്മയേയും ഭക്തി ശ്രദ്ധയോടുകൂടി നമസ്കരിച്ച് അവരുടെ അനുഗ്രഹാശിസ്സുകൾ സ്വീകരിക്കണം. അനന്തരം ശ്രദ്ധയോടുകൂടി പാഠങ്ങൾ പഠിക്കണം. പഠിക്കുവാൻ ഏററവും യോഗ്യമായ സമയം പ്രഭാതമാണ്. ഇനി താഴെ പറയുന്ന കാര്യങ്ങൾ പെൺകുഞ്ഞുങ്ങൾ നിർബ്ബന്ധമായി ശീലിക്കേണ്ടതാണ്.

1. ഉറക്കെ സംസാരിക്കരുത്.
2. ഉറക്കെ ചിരിക്കരുത്.
3. അപരിചിതരുമായി ഏകാന്തത്തിൽ സംസാരിക്കരുത്.
4. വഴിനടക്കുമ്പോൾ സംസാരിക്കരുത്.
5. പുരുഷന്മാരുടെ സമാജത്തിൽ ആവശ്യമില്ലാതെ പോകരുത്.
6. അധാർമ്മികമായ ചലച്ചിത്രങ്ങളും നാടകങ്ങളും കാണരുത്.
7. വിസർജ്ജനം, കുളി, വസ്ത്രധാരണം ആദിയായവ തുറന്ന സ്ഥാനങ്ങളിൽ ചെയ്യരുത്.

8. അശ്ലീലമായ ഗീതങ്ങൾ പാടുകയും കേൾക്കുകയും ചെയ്യരുതു്.
9. നേർത്ത വസ്ത്രങ്ങൾ ധരിക്കരുതു്.
10. പൌഡർ ആദിയായ കൃത്രിമാലങ്കാര വസ്തുക്കൾ ഉപയോഗിക്കരുതു്.
11. മാതാപിതാക്കളെ ഒഴിച്ചു് അന്യരെ നമസ്കരിക്കുമ്പോൾ പാദത്തിൽ സ്പർശിക്കരുതു്.
12. ഗൃഹകൃത്യങ്ങൾ ആദിയായ ശാരീരികപരിശ്രമങ്ങൾ ചെയ്യുന്നതിൽ ആലസ്യമുണ്ടാകരുതു്.
13. എപ്പോഴും പ്രസന്നമായിരിക്കണം.
14. പാചകകലയിൽ നല്ല ദക്ഷത സമ്പാദിക്കണം.
15. നമ്രതയും സേവയും, വിനയവും, സഹനശീലവും, പ്രേമവും, കാര്യദക്ഷതയും വേണ്ടതുപോലെ സമ്പാദിക്കണം. സദാചാരമില്ലാത്ത ബാലികമാർ സദാചാരമുള്ള മകളെ നോക്കി പരിഹസിക്കുമായിരിക്കാം. ആ വക പരിഹാസങ്ങളിലൊന്നും മകൾ ശ്രദ്ധപതിപ്പിക്കരുതു്. മകളുടെ ആചരണം കൊണ്ടു് മററുള്ളവരേയും നേർവഴിയിൽ കൊണ്ടുവരുവാൻ ശ്രമിക്കണം.

ഈ ലോകത്തിലുള്ള ഓരോ അണുവും ഭഗവാന്റെ സ്വരൂപമാണു്. ആയതിനാൽ നാം ചെയ്യുന്ന ഓരോ സൽക്കർമ്മങ്ങളും ഭഗവദാരാധനമാണെന്നു് പൊന്നുമകൾ മറക്കരുതേ!

ഭഗവാൻ സത്യസ്വരൂപനാണു്. ഏതൊരുവസ്തുവാണു് എല്ലാസമയത്തും എല്ലായിടത്തും നിത്യവും അഖണ്ഡവും അബാധിതരൂപത്തിലും സ്ഥിതിചെയ്യു

ന്നതു്, ഏതൊരു വസ്തുവാണോ, സദാ ഏകരസവും സ
മവമായിരിക്കുന്നതു്, ഏതൊരു വസ്തുവിന്റെ പ്രകാശം
കൊണ്ടാണോ എല്ലാജഗത്തും പ്രകാശിതമായിരിക്കുന്ന
തു്, ഏതൊരു വസ്തുവിന്റെ പ്രാണനാണോ. സമസ്ത
ബ്രഹ്മാണ്ഡങ്ങളിലും അനുപ്രാണിതമായിരിക്കുന്നതു്
അതാണു് മക്കളെ! സത്യവസ്തുവായ ഭഗവാൻ. ഈ സ
ത്യത്തിൽ സ്ഥിതിചെയ്യുന്നവരാണു് യഥാർത്ഥമനു
ഷ്യർ. ബാല്യകാലം മുതൽ തന്നെ ഈ സത്യവസ്തുവി
നെ പ്രാപിക്കുവാൻ പ്രയത്നം ചെയ്യേണ്ടതാണു്. ഈ
സത്യത്തിന്റെ അടിസ്ഥാനത്തിൽ ചെയ്യപ്പെടുന്ന ക
ർമ്മങ്ങളാണു് സത്കർമ്മങ്ങൾ. ഈ സത്യത്താൽ പവി
ത്രമായ വാണിയാണു് സത്ശാസ്ത്രങ്ങൾ. ഈ സത്യ
ത്താൽ സമാഹിതമായ ആചാരങ്ങളാണു് സദാചാര
ങ്ങൾ. ഈ സത്യത്താൽ സമന്വിതമായ ധർമ്മമാണു്
സദ്ധർമ്മം. ഈ സത്യത്താൽ വികസിതമായ വിവേക
മാണു് ആത്മപ്രകാശം. ഈ സത്യത്താൽ പൂർണ്ണമായ
ജീവിതമാണു് **ദിവ്യജീവിതം.** ഈ സത്യത്താൽ സ
മുദിതമായ സുഖമാണു് **പരമസുഖം.** ഏതൊന്നാണോ
സത്യം അതുതന്നെ ധർമ്മം. ഏതൊന്നാണോ ധർമ്മം
അതുതന്നെ പ്രകാശം. ഏതാണോ പ്രകാശം അതുത
ന്നെ സുഖം. ഏതൊന്നാണോ അസത്യം അതാണു്
അധർമ്മം, അതുതന്നെ തമസ്സ്, അഥവാ, അന്ധകാരം.
ഏതൊന്നാണോ അന്ധകാരം അതുതന്നെ ദുഃഖം. സ
ത്യവസ്തു നിത്യമാണു്: വിഭുവാണു്: സനാതനമാണു്.
അമൃതതത്വമാണു്. ഈ ലക്ഷണത്തോടുകൂടിയ വസ്തു

ഭഗവാനും, ഭഗവാൻ സത്യവുമാണ്. ഈ സത്യസ്വരൂപനായ ഭഗവാനെ, അഥവാ, ഭഗവത് സ്വരൂപമായ സത്യത്തെ പ്രാപിക്കുന്നതിനു്. സത്യത്തിൽ കൂടി ആ സത്യത്തെത്തന്നെ സേവിക്കേണ്ടതാണ്. സത്യത്തിന്റെ ശക്തികൊണ്ടു്, സത്യത്തെ പവിത്രമാക്കിത്തീർക്കണം. സത്യത്തെ ലക്ഷ്യമാക്കിക്കൊണ്ടു് എല്ലാ സമയത്തും സത്യം മാത്രം പ്രയോഗിക്കണം. ഇതുതന്നെയാണ് സത്യത്തിൽ കൂടി സത്യത്തെ സേവിക്കുന്ന സാധന. സർവ്വത്ര വ്യാപ്തമായ സത്യത്തെ, സത്യമായ കണ്ണുകൊണ്ടു് കാണുവാൻ കഴിയും. സത്യമായ കാതുകൊണ്ടു് സത്യത്തിൻെറ സത്യമായ **"മുരളീധ്വനി"** കേൾക്കുവാൻ കഴിയും. സത്യം കൊണ്ടു് സത്യത്തെ സദാസ്പർശിക്കുവാൻ കഴിയും. ആയതിനാൽ പ്രിയപ്പെട്ട മകളെ! സദാ സത്യത്തെ സേവിക്കുക. നമ്മുടെ ജീവിത ലക്ഷ്യം സത്യമാണ്. സത്യം ഭഗവാൻെറ നാമമാണ്. ഭഗവാൻെറ നാമം സത്യമാണ്. ഭഗവന്നാമം ജപിച്ചും, സ്മരിച്ചും കീർത്തിച്ചും ജന്മസാഫല്യം നേടുക! മകളുടെ അഭേദൻ നാമം ജപിക്കുന്നവരുടെ പാദദാസനാണ്. മറെറാന്നും അറിഞ്ഞുകൂടാത്ത ഒരു നാമഭ്രാന്തൻ മാത്രമാണ്.

എന്നു് സ്വന്തം

അഭേദൻ

